നവംബർ 2019

# ക്രൈസ്തവ കാഹളം

## കേരള സഭക്ക് ഒരു വിശുദ്ധ കൂടി



അസാധാരണ പ്രേഷിത മാസം



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# കൃപ നിറയുന്ന കുടുംബങ്ങൾ




മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ
ദ്വിതീയ മേജർ ആർക്കി എപ്പിസ്കോപ്പൽ അസംബ്ലി
തിരുവനന്തപുരത്ത് അത്യഭിവന്ദ്യ കർദിനാൾ
മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ
ഉത്ഘാടനം ചെയ്യുന്നു

വാല്യം 80
ലക്കം 11
2019 നവംബർ
ക്രൈസ്തവ കാഹളം
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം

# ഉള്ളടക്കം






എഡിറ്റോറിയൽ










# ഒക്ടോബർ വസന്തം

2019 ഒക്ടോബർ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ അസാധാരണ പ്രേഷിത മാസമായി പ്രഖ്യാപിച്ചിരിക്കുകയാണ്. "മാമോദീസ സ്വീകരിച്ചവരും അയക്കപ്പെട്ടവരും" എന്ന പ്രമേയത്തെ അടിസ്ഥാനമാക്കി യേശുവിന്റെ രാജകീയ പൗരോഹിത്യത്തിൽ പങ്കാളികളായിരിക്കുന്ന വിശ്വാസഗണത്തെ തങ്ങളിൽ അന്തർലീനമായിരിക്കുന്ന അടിസ്ഥാനപരമായ ദൗത്യത്തെക്കുറിച്ച് ബോധവാന്മാരും ബോധവതികളും ആക്കുക എന്നതാണ് ഈയൊരു പ്രത്യേക കാലഘട്ടത്തിലെ പ്രധാനമായ ലക്ഷ്യം. ഇതുവഴി എല്ലാവരും സഭയിൽ സംജാതമായിരിക്കുന്ന ശുശ്രൂഷാ പൗരോഹിത്യത്തിന്റെ ദൗത്യങ്ങളിൽ ഉൾച്ചേരുന്നു. അത് കൂടുതൽ തീക്ഷണതയോടെ വ്യക്തിപരമായ അനുഭവമാക്കി മാറ്റുവാൻ പരിശുദ്ധ പിതാവ് ഓരോരുത്തരെയും ഉത്ബോധിപ്പിക്കുന്നു. നാല് പ്രധാന കാര്യങ്ങളാണ് അസാധാരണ മിഷൻ മാസാചരണത്തിൽ ചെയ്യുവാനായി നിർദ്ദേശിച്ചിട്ടുള്ളത്. 1. യേശുക്രിസ്തുവിനോടുള്ള ഓരോരരുത്തരുടെയും ബന്ധം കൂടുതൽ ദൃഢമാക്കുക. വി. കൂദാശകളിലൂടെ പ്രത്യേകിച്ച് വി.കുർബാനയിലൂടെ ഈ ബന്ധത്തിന്റെ പരിപൂർണ്ണതയിലേക്ക് വളരുവാൻ സഭ നിർദേശിക്കുന്നു. വി.വചനത്തിന്റെ വായന, വ്യക്തിപരവും സഭാപരവുമായ പ്രാർത്ഥനകൾ എന്നിവയും ഈ ബന്ധം ദൃഢമാക്കുവാൻ സഹായിക്കുന്നു. 2. സ്വന്തം രക്തം കൊണ്ടും ജീവിതം കൊണ്ടും സുവിശേഷത്തിന് മകുടം ചാർത്തിയ രക്തസാക്ഷികളെയും വിശുദ്ധരെയും അടുത്തറിഞ്ഞ് ആ ജീവിതം മാതൃകയാക്കുക. 3. ഒറ്റപ്പെട്ട പ്രേഷിത പ്രവർത്തനങ്ങൾക്കു പകരം സഭാ കൂട്ടായ്മ പ്രകടമാക്കുന്ന പ്രേക്ഷിത പ്രവർത്തന ശൈലി രൂപീകരിക്കുക. 4. യേശുവിന്റെ കരുണയുടെ മുഖം ലോകത്തിൽ നിരന്തരം പ്രകാശിതമാകുവാൻ ജീവകാരുണ്യ പ്രവൃത്തികളിൽ മുഴുകുക.

വ്യക്തിപരമായ വിശുദ്ധീകരണത്തിലൂടെ മാത്രമെ ഒരാൾക്ക് അടിസ്ഥാനപരമായി ഒരു മിഷണറിയായിരിക്കുവാൻ സാധിക്കുകയുള്ളൂ. പ്രേഷിത സംസ്കാരം വിശുദ്ധിയുടെ സംസ്കാരമാണ്. വി.കുർബാനയാണ് ഒരു വ്യക്തിയെ ഏറ്റവുമധികം വിശുദ്ധിയിലേക്ക് നയിക്കുന്നത്. വി.കുർബാനയിലെ സജീവമായ പങ്കാളിത്തവും യോഗ്യതയോടെയുള്ള സ്വീകരണവും ഒരു വ്യക്തിയെ സ്വർഗ്ഗത്തോളം ചേർത്തു നിർത്തുന്നു. സ്വാഭാവികമായും വി.കുമ്പസാരത്തിന്റെയും മറ്റ് കൂദാശകളുടെയും സ്വീകരണം ആഴമായ വി.കുർബാന അനുഭവത്തിലേക്കാണ് നയിക്കുന്നത്. വ്യക്തിപരമായ പ്രാർത്ഥനകൾ നിരന്തരം പ്രോത്സാഹിപ്പിക്കപ്പെടുമ്പോഴും സഭയുടെ ഔദ്യോഗിക പ്രാർത്ഥനകൾ എത്ര പ്രാധാന്യമുള്ളതാണെന്ന് പരിശുദ്ധ മാർപാപ്പ എടുത്തു പറയുന്നു. കേവലം വൈകാരിക അനുഭവം മാത്രമാകുന്ന പ്രാർത്ഥനകളും അതു മാത്രം പ്രോത്സാഹിപ്പിക്കുന്ന ആധുനിക സെക്റ്റുകളും സഭാപ്രബോധനത്തിൽ നിന്ന് വിശ്വാസികളെ അകറ്റുന്ന പുത്തൻ പ്രവണതകളും നിരുത്സാഹപ്പെടുത്തണമെന്ന് സഭ ആഗ്രഹിക്കുന്നു. ആരോടും ബാധ്യതകളില്ലാത്ത അത്തരം പ്രവണതകളിൽ നിന്നും നാം ബോധപൂർവ്വം ഒഴിഞ്ഞിരിക്കണം. സഭാത്മകമായ കൂട്ടായ്മയും വിശുദ്ധരോടും രക്തസാക്ഷികളോടുമുള്ള സംസർഗ്ഗവും ജീവകാരുണ്യപ്രവർത്തനങ്ങളും പരിശുദ്ധ സഭയിൽ എത്ര മനോഹരമായി അനുഭവ തലത്തിൽ നമുക്ക് സംലഭ്യമാകുന്നു. ഈ നന്മ ഉപേക്ഷിച്ച് പൊട്ടക്കിണറുകൾ തേടിപ്പോകുന്ന അനേകർ ഉണ്ട്. ഇരുട്ടിൽ തപ്പുന്ന ആ സഹോദരങ്ങളുടെ മാനസാന്തരവും മടങ്ങിവരവും നമ്മുടെ പ്രേഷിത ദൗത്യത്തിന്റെ പ്രഥമ പരിഗണനയാകട്ടെ. കത്തോലിക്കാ വിശ്വാസത്തെക്കാൾ ശ്രേഷ്ഠമായി മറ്റൊന്നില്ലാ എന്ന തിരിച്ചറിവ് ആ സഹോദരങ്ങൾക്ക് എന്നുണ്ടാകും.

സഭയേയും സഭാ പ്രബോധനങ്ങളെയും നിരാകരിക്കുന്നതും അതിനോട് നിസ്സംഗത പുലർത്തുന്നതുമായ പുത്തൻ പ്രവണതകൾ ബോധപൂർവ്വം വളർത്തിയെടുക്കാൻ സംഘടിതമായ ശ്രമങ്ങൾ പല ഭാഗത്തു നിന്നും ഉണ്ട്. വിശ്വാസത്തിലും ദൈവസ്നേഹത്തിലും അധിഷ്ടിതമായ ഒരു തലമുറയെ രൂപീകരിക്കുന്നതിലൂടെ മാത്രമെ ഈ പ്രവണതകളെ തടയാനാകൂ. അസാധാരണ പ്രേഷിത മാസാചരണം സഭയുടെ വിശുദ്ധീകരണത്തിലൂടെ പ്രേഷിത വസന്തം വിരിക്കട്ടെ!!!



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943



# പിതൃമൊഴി

## സുവിശേഷം
## ഉയർത്തിപ്പിടിക്കുവാനുള്ള വെളിച്ചവും
## കൊടുത്തുകൊണ്ടേയിരിക്കുവാനുള്ള സ്നേഹവും

പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ 2019 ഒക്ടോബർ മാസം അസാധാരണ പ്രേഷിത മാസമായി പ്രഖ്യാപിച്ചിരിക്കുന്നു. "മാമോദീസ സ്വീകരിച്ച് അയക്കപ്പെട്ടവർ: യേശുക്രിസ്തുവിന്റെ സഭ പ്രേഷിത ദൗത്യവുമായി ലോകത്തിൽ" എന്നതാണ് ഈ മാസാചരണത്തോട് ചേർന്ന് ധ്യാനിക്കുവാൻ സഭ നൽകിയിരിക്കുന്ന വിചിന്തന വിഷയം. മാമോദീസായിലൂടെ നമുക്ക് കൈവരുന്ന വിശ്വാസത്തിന്റെ ഉചിതമായ കൈമാറ്റം ഈ പശ്ചാത്തലത്തിൽ നവോന്മേഷത്തോടെ നിർവ്വഹിക്കുവാൻ നമ്മെ പ്രാപ്തരാക്കും. വിശ്വാസം, പുണ്യവും ദാനവുമാണ്. അതിന്റെ മേലുള്ള അവകാശം നമ്മുടെ വ്യക്തിപരമല്ല. അത് സഭയിൽ ജീവിച്ചു കൊണ്ടും നിരന്തരം പ്രഘോഷിച്ചു കൊണ്ടും മുന്നോട്ടു പോകേണ്ടതാണ്. സഭ ഈ ലോകത്ത് വിശ്വാസത്തിന്റെ കൈമാറ്റം തന്റെ മക്കളിലൂടെ വിവിധങ്ങളും വ്യത്യസ്തങ്ങളുമായ സാഹചര്യങ്ങളിൽ ഏറ്റം ഉചിതമായ രീതിയിൽ നിർവ്വഹിക്കുന്നു. സ്നേഹത്തിന്റെയും കരുണയുടെയും പങ്കുവയ്ക്കലിലൂടെ സുവിശേഷ പ്രഘോഷണത്തിന്റെ അടിസ്ഥാന ഭാവം ലോകത്ത് സഭ സജ്ജമാക്കുന്നു. സ്നേഹവും കരുണയും തമസ്ക്കരിച്ചു കൊണ്ട് നമുക്ക് മിഷണറിമാരാകാൻ സാധിക്കുകയില്ല. സ്നേഹത്തിന്റെയും കരുണയുടെയും മൂർത്ത രൂപമായ യേശുക്രിസ്തുവിനെ, മാമോദീസാ എന്ന കൂദാശയിലൂടെ ഒരു വ്യക്തി കണ്ടുമുട്ടുകയും തുടർന്ന് തന്റെ കൗദാശിക ജീവിതത്തിൽ, സഭാ ജീവിതത്തിൽ നിരന്തരം ഈ യേശുവിനെ അനുഗമിക്കുകയും ചെയ്യുന്നു. ഇപ്രകാരം തങ്ങൾ കണ്ടുമുട്ടിയ യേശുവിനെ ലോകത്തിന് പരിചയപ്പെടുത്തി കൊടുക്കുവാൻ സഭയിലെ ഓരോ മകനും മകൾക്കും അടിസ്ഥാന കടമയുണ്ട്. വിശ്വാസം/സുവിശേഷം പ്രഘോഷിക്കപ്പെടുക തന്നെ വേണം. വി. പൗലോസ് റോമാക്കാരെ ഈ യാഥാർത്ഥ്യം കാർക്കശ്യത്തോടെ പഠിപ്പിക്കുന്നത് ശ്രദ്ധിക്കാം: "എന്നാൽ, തങ്ങൾ വിശ്വസിച്ചിട്ടില്ലാത്ത ഒരുവനെ അവർ എങ്ങനെ വിളിച്ചപേക്ഷിക്കും? ഒരിക്കലും കേട്ടിട്ടില്ലാത്തവനിൽ എങ്ങനെ വിശ്വസിക്കും? പ്രസംഗകനില്ലാതെ എങ്ങനെ കേൾക്കും? അയക്കപ്പെടുന്നില്ലെങ്കിൽ എങ്ങനെ പ്രസംഗിക്കും? ആകയാൽ, വിശ്വാസം കേൾവിയിൽ നിന്നും കേൾവി ക്രിസ്തുവിനെപ്പറ്റിയുള്ള പ്രസംഗത്തിൽ നിന്നുമാണ്". (റോമ 10:14-15, 17) ഈ കടമ ക്രിസ്തു സ്നേഹത്തിലൂടെ വിമോചിതരാക്കപ്പെട്ട ഒരു ജനത അതിന്റെ പൂർണ്ണ സ്വാതന്ത്ര്യത്തിൽ നിർവ്വഹിക്കുന്ന ഒന്നാണ്. യേശുവിന്റെ പ്രകാശത്തിലൂടെ ഈ ലോകത്തെ മുഴുവൻ നോക്കിക്കാണുവാൻ ആ പ്രകാശത്തിന്റെ പ്രഭയിൽ ലോകത്തെ പൂരിതമാക്കുവാനും നമ്മുടെ സുവിശേഷ ശുശ്രൂഷകൾക്ക് കഴിയണം. അസാധാരണ പ്രേഷിത മാസം നമ്മോട് ആവശ്യപ്പെടുന്നത് അതാണ്.

സുവിശേഷം പങ്കുവയ്ക്കാൻ, പുതിയ ആളുകളിൽ പകർന്നു കൊടുക്കുവാൻ ക്രിസ്ത്യാനിക്കു കടമയുണ്ടോ? കർത്താവായ യേശുക്രിസ്തു തന്റെ സ്വർഗ്ഗാരോഹണ വേളയിൽ ശിഷ്യൻമാർക്ക് കൊടുത്ത കൽപ്പന ഇതു തന്നെയല്ലേ? "നിങ്ങൾ ലോകമെങ്ങും പോയി സുവിശേഷം പ്രസംഗിക്കുവിൻ". വചനം മാംസമായവനെ പ്രസവിച്ച ദൈവമാതാവ് ഇപ്രകാരം ശിഷ്യന്മാരോടു പറഞ്ഞു "അവൻ പറയുന്നതുപോലെ ചെയ്യുവിൻ" (വി. യോഹ. 2:5). സ്വർഗ്ഗം തന്റെ പുത്രനെക്കുറിച്ച് അറിയിക്കുന്നു. "ഇവൻ എന്റെ പ്രിയപുത്രൻ; ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" (വി. മത്താ. 3:17).

താബോർ മലയിലെ രൂപാന്തരീകരണത്തെ തുടർന്ന് സ്വർഗ്ഗത്തിൽ നിന്ന് ഇപ്രകാരം ഒരു സ്വരം അവർ ശ്രവിച്ചു: "ഇവൻ എന്റെ പ്രിയ പുത്രൻ; ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു ഇവന്റെ വാക്കു ശ്രവിക്കുവിൻ" (വി. മത്താ. 17:5). കർത്താവായ യേശുക്രിസ്തു ആരെന്ന് സ്വർഗ്ഗം വെളിപ്പെടുത്തി. വെളിപ്പെടുത്തപ്പെട്ട കർത്താവ് നമ്മോട് കൽപ്പിച്ചു: "നിങ്ങൾ എല്ലാവരോടും സുവിശേഷം അറിയിക്കുവിൻ". കൽപ്പന അനുസരിക്കുവാൻ നമുക്ക് കടമയുണ്ടോ? നാമേവരും കർത്താവിന്റെ കൽപ്പന അനുസരിച്ചേ മതിയാവൂ. വി. പൗലോസ് പറയുന്നു: "ഞാൻ സുവിശേഷം പ്രസംഗിക്കുന്നില്ലെങ്കിൽ എനിക്ക് മഹാദുരിതം" (1 കൊരി. 9:16).

മാറി വരുന്ന പുതിയ ലോക ജീവിതക്രമത്തിൽ കാര്യങ്ങൾ തകിടം മറിയുകയാണോ? സ്രഷ്ടാവായ ദൈവത്തെയും അവിടുത്തെ സൃഷ്ടിയായ മനുഷ്യനെയും നിരാകരിക്കുന്നതും വിശ്വാസ കാര്യങ്ങളിൽ നിസംഗത പുലർത്തുന്നതും പുതിയ ലോകത്തിന്റെ സമീപന ശൈലിയായി മാറിക്കഴിഞ്ഞു. ഈ പരിഹാസവും തിരസ്കരണവും നിസംഗതയും സുവിശേഷത്തെ ഗൗരവമായി പരിഗണിക്കുന്നതിൽ ഏറെ പ്രതിസന്ധികൾ സൃഷ്ടിക്കുന്നുണ്ട്. ഈ പ്രാതികൂല്യങ്ങൾക്കിടയിൽ ശക്തി ചോരാതിരിക്കണമെങ്കിൽ വി. കുർബ്ബാന, മറ്റു കൂദാശകൾ, ദൈവവചന ധ്യാനം, വ്യക്തിപരവും സഭാപരവുമായ പ്രാർത്ഥനകൾ, ആത്മാവിനെ ബലപ്പെടുത്തുന്ന വ്യക്തിപരമായ ഭക്താഭ്യാസങ്ങൾ തുടങ്ങിയ ആത്മീയ വഴികളെ അവലംബിച്ചേ മതിയാവൂ. വിശുദ്ധ ജീവിത മാതൃകകളെ അനുകരിക്കണം, അവരെ അനുഗമിക്കണം. കർത്താവായ യേശുവിൽ ദൈവത്തെ കണ്ടുമുട്ടിയ വ്യക്തിപരമായ അനുഭവം മറ്റുള്ളവരോട് നിർബ്ബന്ധമായി പങ്കുവയ്ക്കണം. "യേശു ക്രിസ്തു എല്ലാ തിൻമകളിൽ നിന്നും നമ്മെ മോചിപ്പിക്കുന്നതിനും സത്പ്രവർത്തികൾ ചെയ്യുന്നതിൽ തീഷ്ണതയുള്ള ഒരു ജനതയെ തനിക്കുവേണ്ടി ശുദ്ധീകരിക്കുന്നതിനുമായി നമ്മെപ്രതി നമ്മെത്തന്നെ ബലിയർപ്പിച്ചു. ഇക്കാര്യങ്ങൾ നീ പ്രഖ്യാപിക്കുക, തികഞ്ഞ അധികാരത്തോടെ നീ ജനങ്ങളെ ഉദ്ബോധിപ്പിക്കുകയും ശാസിക്കുകയും ചെയ്യുക" (തീത്തോസ് 2:14-15). ഗലാത്തിയാക്കാരോട് വി. പൗലോസ് ഇങ്ങനെ പറഞ്ഞു: "സഹോദരരേ ഞാൻ പ്രസംഗിച്ച സുവിശേഷം മാനുഷികമല്ല എന്നു നിങ്ങളെ ഞാൻ അറിയിക്കുന്നു. എന്തെന്നാൽ മനുഷ്യനിൽ നിന്നല്ല ഞാൻ അതു സ്വീകരിച്ചത്. ആരും അതെന്നെ പഠിപ്പിച്ചതുമില്ല. യേശു ക്രിസ്തുവിന്റെ വെളിപാടിലൂടെയാണ് അത് എനിക്ക് ലഭിച്ചത്" (ഗലാത്തിയാ 1:11-12). ദൈവത്തിൽ നിന്ന് ലഭിച്ചത് നിരാകരിക്കാനാവുമോ? വി.പൗലോസിനെപ്പോലെ നമ്മൾ ഓരോരുത്തരും ഇപ്രകാരം പ്രാർത്ഥന ചോദിച്ചു വാങ്ങിക്കുന്നത് ഉചിതമാണെന്ന് ഞാൻ കരുതുന്നു: "ഞാൻ വായ് തുറക്കുമ്പോൾ എനിക്ക് വചനം ലഭിക്കാനും സുവിശേഷത്തിന്റെ രഹസ്യം ധൈര്യപൂർവ്വം പ്രഘോഷിക്കാനും നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിക്കുവിൻ. സുവിശേഷ രഹസ്യത്തിന്റെ ബന്ധനസ്ഥനായ സ്ഥാനപതിയാണല്ലോ ഞാൻ. എന്റെ കടമയ്ക്കൊത്തവിധം ധീരതയോടെ പ്രസംഗിക്കാൻ വേണ്ടി നിങ്ങൾ പ്രാർത്ഥിക്കണം" (എഫേസൂസ് 6:19-20).

നമുക്കുവേണ്ടി വചനം മാംസമായവന്റെ സ്ഥാനപതിയാകുവാൻ ദൈവം നിങ്ങളെ ഓരോരുത്തരെയും സ്ഥിരീകരിക്കുമാറാകട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി: ദൈവത്തിനും മനുഷ്യനും പ്രിയങ്കരൻ

*2019 ഒക്ടോബർ 10-ന് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ 25-ാം ഓർമ്മപ്പെരുന്നാളിന് പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ വി. കുർബാന അർപ്പിച്ച് കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ നൽകിയ സന്ദേശം*



1953 ജനുവരി 29-ന് ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ മെത്രാഭിഷേക വേളയിൽ വന്ദ്യപിതാവിനെ അനുമോദിച്ചുകൊണ്ട് പാലാ രൂപതയുടെ അന്നത്തെ അദ്ധ്യക്ഷൻ ദിവംഗതനായ മാർ സെബാസ്റ്റ്യൻ വയലിൽ തിരുമേനി ഇങ്ങനെ പറഞ്ഞു: "ഈ സ്ഥാനാഭിഷേക കർമ്മം നടക്കുന്ന അവസരത്തിൽ വേദപുസ്തകത്തിലെ ഒരു ഭാഗം എന്റെ ഓർമ്മയിൽ വരുന്നു. ജോർദ്ദാൻ നദിയിൽ പശ്ചാത്തപിക്കുന്നവർക്ക് ജ്ഞാനസ്നാനം നൽകിക്കൊണ്ടിരുന്ന യോഹന്നാന്റെ സമീപം ക്രിസ്തു ജ്ഞാനസ്നാനത്തിനായി എത്തി. അദ്ദേഹത്തിന് ജ്ഞാനസ്നാനം നൽകിയ അവസരത്തിൽ സ്വർഗത്തിൽ നിന്ന് ഒരു സ്വരം കേൾക്കപ്പെട്ടു. ഇവനാണല്ലോ എനിക്ക് ഏറ്റവും പ്രിയപ്പെട്ടവൻ. ഇവനിൽ ഞാൻ സംപ്രീതനായിരിക്കുന്നു. ആ സ്വരം അഭിഷേക കർമ്മം നടക്കുന്ന ഈ അവസരത്തിലും ആദ്ധ്യാത്മിക ചെവികൾക്ക് കേൾക്കാൻ കഴിയുന്നതാണ്. ഇന്ന് ജനീവായിലെ മെത്രാനായിരുന്ന വി. ഫ്രാൻസിസ് തിരുമേനിയുടെ ദിനമാണ്. സെന്റ് ഫ്രാൻസിസ് സാലസ് തിരുമേനിയെ അവിടെ നിയോഗിക്കുന്ന അവസരത്തിൽ കൈവിരൽ എണ്ണാവുന്ന കത്തോലിക്കർ മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളൂ. എന്നാൽ വിശുദ്ധന്റെ പെരുമാറ്റങ്ങൾ കൂടുതൽ വ്യക്തികളെ സഭയിലേക്ക് ക്ഷണിച്ചു. അതുപോലെ തന്നെ പുനരൈക്യപ്രസ്ഥാനം ഇനിയും വളരെയധികം പുരോഗമിക്കും എന്ന് നമുക്ക് വിശ്വസിക്കാം, പ്രതീക്ഷിക്കാം. ഈ അവസരത്തിൽ വേറൊരു കാര്യം കൂടി ഞാൻ ഓർമ്മിക്കുന്നു. 300 കൊല്ലം മുമ്പ് നടന്ന കൂനൻകുരിശ് സത്യം. അതിൽ ആരെയും ഞാൻ പഴിക്കുന്നില്ല. പക്ഷേ അത് ഒരു നിർഭാഗ്യമായിപ്പോയി. എന്നാൽ സഭാ ഐക്യത്തിന് മാർഗദർശനം മാർ ഈവാനിയോസ് തിരുമേനി നൽകിക്കഴിഞ്ഞു. ആ ശ്രമം കൊച്ചു തിരുമേനി പൂർത്തിയാക്കുമെന്ന് നമുക്ക് വിശ്വസിക്കാം" (ധന്യജീവിതം 449-450). ദിവംഗതനായ വയലിൽ പിതാവിന്റെ വാക്കുകൾ എത്രയോ സത്യം!

ഒക്ടോബർ 10: 41 വർഷക്കാലം മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ഈ മേജർ അതിരൂപതയെ നയിച്ച് കർത്താവിന്റെ ഭവനത്തിലേക്ക് തിരികെ വിളിക്കപ്പെട്ട, 'സ്നേഹം മമദീപം' എന്നത് സകല ദൈവമക്കളോടും പങ്കുവച്ച് ജീവിച്ച, നമ്മുടെ വത്സലപിതാവ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി നമ്മിൽ നിന്ന് വാങ്ങിപ്പോയതിന്റെ 25-ാം ഓർമ്മപ്പെരുന്നാൾ ഇന്ന്! 25 വർഷമായി എന്ന് അവിശ്വസനീയമായി എന്ന് നമുക്ക് ഏവർക്കും അനുഭവപ്പെടുന്നു. മാർ ഈവാനിയോസ് തിരുമേനി, സ്വർണ്ണനാവുകാരനായ വി. ജോൺ ക്രിസോസ്റ്റത്തിന്റെ നാമം സ്വീകരിച്ച മലങ്കരയുടെ, നമ്മുടെ മാർ ഈവാനിയോസ് തിരുമേനി തന്റെ പിൻഗാമിയെക്കുറിച്ച് ഇങ്ങനെ പറഞ്ഞുവല്ലോ. "He is gold, pure gold".

മാർ ഈവാനിയോസ് തിരുമേനിയുടെ കബറടക്ക വേളയിൽ അന്നത്തെ ചങ്ങനാശ്ശേരി മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് ദൈവദാസൻ മാർ മാത്യു കാവുകാട്ടിൽ തിരുമേനി വിലാപയാത്ര ആരംഭിക്കുന്നതിന് മുമ്പ് നടത്തിയ വിടവാങ്ങൽ പ്രസംഗത്തിൽ നമ്മോട് പറഞ്ഞത് ഓർമ്മിക്കാം: "മാർ ഈവാനിയോസ് തിരുമേനി തന്റെ വിയർപ്പുതുള്ളികൾ കൊണ്ട് നനച്ച് തന്റെ രക്തം വളമായി നൽകി വളർത്തിയ ആ തൈച്ചെടി ഇന്ന് വളർന്ന് പുഷ്പിച്ച്

നിൽക്കുന്നതായിട്ടാണ് നാം കാണുന്നത്. വിനയാന്വിതവും ആകർഷകവുമായ എല്ലാ സൗശീല്യ ഗുണങ്ങളും വിടർന്നു നിൽക്കുന്ന മാർ ഗ്രിഗോറിയോസ് തിരുമേനിയെ കണ്ടുകൊണ്ട് അദ്ദേഹം മരിച്ചു. തനിക്കുചേർന്ന ഒരു പിൻഗാമിയെ ലഭിച്ചതിൽ തിരുമനസ്സുകൊണ്ട് ചാരിതാർത്ഥ്യം അണയുന്നുണ്ടായിരിക്കും. മലങ്കര റീത്ത് മുഴുവൻ അധികാരം കൊള്ളുന്ന അദ്ദേഹത്തെ തന്റെ കൈകൊണ്ട് തന്നെ വാഴിക്കുന്നതിനും തിരുമേനിക്ക് കഴിഞ്ഞു" (ഫാ. തോമസ് ഇഞ്ചക്കലോടി, മാർ ഈവാനിയോസ്- 820-821, സോഫിയാ ബുക്സ്).

1994 ഒക്ടോബർ 10-ന് മാർ ഗ്രിഗോറിയോസ് തിരുമേനി കാലം ചെയ്തപ്പോൾ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അന്നത്തെ പിതാക്കന്മാർ ഹൃദയപൂർവ്വം സഭാമക്കളോട് ഇങ്ങനെ പറഞ്ഞു: "കഴിഞ്ഞ നാലു ദശാബ്ദങ്ങൾ മലങ്കര കത്തോലിക്കാ സഭയെ സംബന്ധിച്ചിടത്തോളം അഭിമാനകരമായ കാലഘട്ടമാണ്. ഭാഗ്യസ്മരണാർഹനായ മാർ ഈവാനിയോസ് തിരുമേനി തുടക്കം കുറിച്ച പുനരൈക്യ പ്രസ്ഥാനത്തെ വളർത്തിയെടുക്കുന്നതിന് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിക്ക് കഴിഞ്ഞു. പരിശുദ്ധ റോമാ സിംഹാസനവുമായുള്ള കൂട്ടായ്മ അഭംഗുരം നിലനിർത്തുന്നതിനും പൂർവ്വാധികം ശക്തിപ്പെടുത്തുന്നതിനും തിരുമേനിക്ക് സാധിച്ചു. 12-ാം പീയൂസ്, ജോൺ ഇരുപത്തിമൂന്നാമൻ, പോൾ ആറാമൻ, ജോൺ പോൾ ഒന്നാമൻ, ജോൺ പോൾ രണ്ടാമൻ എന്നീ പരി. പിതാക്കന്മാരോടൊപ്പം പ്രവർത്തിക്കുന്നതിനും അവരുമായി വ്യക്തിപരമായ പ്രവർത്തനത്തിനും ബന്ധം സ്ഥാപിക്കുന്നതിനും മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് അവസരമുണ്ടായി. രണ്ടാം വത്തിക്കാൻ കൗൺസിലിൽ ആദ്യാവസാനം സംബന്ധിച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ശബ്ദമായി വർത്തിച്ച തിരുമേനി അന്തർദേശീയ തലത്തിൽ ശ്രദ്ധേയനായി. ലോകത്തിന്റെ ഒട്ടേറെ രാജ്യങ്ങൾ സന്ദർശിച്ച് മലങ്കര സഭയുടെ സാന്നിധ്യം ആഗോളതലത്തിൽ അറിയിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു'' (ഇടയലേഖനം - ധന്യജീവിതം, 458, Revised Edition-2015). മാർ ഗ്രിഗോറിയോസ് തിരുമേനിയെക്കുറിച്ച്, വന്ദ്യപിതാവിൽ നിന്ന് കൈവയ്പ് സ്വീകരിച്ച അന്നത്തെ നമ്മുടെ പിതാക്കന്മാർ, സഭാമക്കളോട് പറയുന്നത് മലങ്കര സഭയുടെ സാന്നിധ്യം ലോകത്തിൽ ഒട്ടേറെ രാജ്യങ്ങൾ സന്ദർശിച്ച് ആഗോളതലത്തിൽ അറിയിക്കുവാൻ വന്ദ്യപിതാപിന് സാധിച്ചു എന്നതാണ്.

വി. മത്തായിയുടെ സുവിശേഷത്തിൽ ഇപ്പോൾ നാം നാം വായിച്ചുകേട്ടത്: കർത്താവിന്റെ ഭവനത്തിൽ ഭക്ഷണം കൊടുക്കണം. അതിന് കൃത്യസമയമുണ്ട്, യജമാനന്റെ നിയോഗവുമുണ്ട്, പ്രവൃത്തിയിൽ സാഫല്യമുണ്ട്! യജമാനന്റെ ആ നിയോഗം ലഭിച്ചവന് നിർബന്ധമായും ഉണ്ടായിരിക്കണമെന്ന് നമ്മുടെ കർത്താവ് തന്നെ നൽകുന്ന പാഠം, വിശ്വസ്തതയും വിവേകവും! വിശ്വസ്തനും വിവേകിയുമായ കാര്യവിചാരിപ്പുകാരനായി നമ്മുടെ വത്സലപിതാവ് മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കും, തിരുസഭയ്ക്കും, ഭാരതത്തിലെ ക്രൈസ്തവ സമൂഹത്തിനും, സകല ഈശ്വരവിശ്വാസികൾക്കും, സ്നേഹത്തിൽ വിശ്വസിക്കുന്ന, നന്മയിൽ പ്രത്യാശ അർപ്പിക്കുന്ന സകല മനുഷ്യർക്കും, സ്നേഹം മമദീപമായി പങ്കുവെച്ച് നൽകിയ ജീവിതത്തെ ഓർത്തു ദൈവത്തോട് നമ്മൾ നന്ദിപറയുന്നു. ഈ പരിശുദ്ധ കുർബാനയിൽ! വന്ദ്യപിതാവ് തുടങ്ങിവെച്ച പ്രവർത്തനങ്ങൾ നമ്മൾ തുടരുന്നതിന്, സ്വർഗവും വന്ദ്യപിതാവും ആഗ്രഹിക്കുമ്പോൾ പരിപൂർണ്ണമായ വിശ്വസ്തതയോടെ, കലർപ്പില്ലാത്ത സമർപ്പണത്തോടെ, നമ്മുടെ സഭാശുശ്രൂഷയെ, സഭാകുടുംബമെന്ന വലിയ അജപാലന ക്രമീകരണത്തെ, മുമ്പോട്ട് നയിക്കാം. ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി ഒരു കൊച്ചുസഭയുടെ അദ്ധ്യക്ഷനായി ചുമതലയേറ്റ് കർത്താവിന്റെ വിശാലമായ ദൈവരാജ്യത്തിന്റെ പ്രചോദകനായി, പ്രചാരകനായി വർത്തിച്ച് ദൈവഭവനത്തിലേയ്ക്ക് മടങ്ങിയ വത്സല പിതാവാണ്.

മാർ ഈവാനിയോസ് തിരുമേനി മലങ്കര സഭയുടെ, കത്തോലിക്കാ സഭയുടെ ഈ ഇടയശ്രേഷ്ഠനെ തന്റെ കൈകൊണ്ട് അഭിഷേകം ചെയ്ത് സ്വർണ്ണമായി, തങ്കമായി, നമ്മുടെ സഭയിൽ നൽകി എന്നതും നമ്മുടെ മലങ്കരസഭയും, കേരളസഭയും, ഭാരതസഭയും, ആഗോളസഭയും അതിനപ്പുറത്ത് ഒരു വിശ്വസമൂഹവും ഓർമ്മിക്കുന്നതുപോലെ സകല ദൈവമക്കളുടെയും തോഴനായി നമ്മുടെ പിതാവ് വളർന്നു എന്നതും നമ്മുടെ സഭയ്ക്ക് ലഭിച്ച അനിതരസാധാരണമായ സ്വർഗ്ഗീയ കൃപയായി നമുക്ക് സ്വീകരിക്കാം.

നമ്മുടെ വത്സലപിതാവിന്റെ 25-ാം ഓർമ്മപ്പെരുന്നാളിൽ നാം സംബന്ധിക്കുമ്പോൾ, പിതാവിന്റെ മാദ്ധ്യസ്ഥം തേടുമ്പോൾ, പിതാവ് തുടങ്ങി വച്ചതിലേക്ക് നാം വീണ്ടും കർമ്മനിരതമായ സമർപ്പണത്തോടെ മടങ്ങുമ്പോൾ, പിതാവിനെക്കുറിച്ച് വ്യത്യസ്ഥമായ തലങ്ങളിൽ പങ്കുവെയ്ക്കുന്നവരുടെ ഓർമ്മപ്പെടുത്തൽ, നമ്മുടെ ദൈവം മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് സ്വർണ്ണനാവുകാരന്റെ പിൻഗാമിയായി, തങ്കനിറമുള്ള ഈ തിരുമേനിയെ സമ്മാനിച്ചതിന്റെ പദ്ധതി മനസ്സിലേക്ക് കൊണ്ടുവരുന്നതിന് സഹായിക്കും. നമ്മുടെ പിതാവ് ദിവംഗതനായപ്പോൾ കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ പരി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ തിരുമേനി നമ്മുടെ പിതാവിനെ കുറിച്ച് ഇങ്ങനെ പറഞ്ഞു: 'പിതാവ് ഇന്ത്യൻ സമൂഹത്തിന്റെ നന്മയുടെ നിറകുടമാണ്'. ശ്രീ. കെ. ആർ. നാരായണൻ, ഭാരതത്തിന്റെ പ്രഥമ പൗരൻ നമ്മുടെ പിതാവിനെക്കുറിച്ച് ഓർക്കുന്നത്: 'ഭാരതീയ മതേതരത്വത്തിന്റെ പ്രതീകമാണ് മാർ ഗ്രിഗോറിയോസ് തിരുമേനി' എന്നാണ്. അഭിവന്ദ്യ പിതാവിനോടൊപ്പം അനേക വർഷങ്ങൾ തലസ്ഥാന നഗരിയിൽ ഒരുമിച്ച് പ്രവർത്തിച്ച കേരളത്തിന്റെ മുൻമുഖ്യമന്ത്രി യശശരീരനായ ശ്രീ കെ. കരുണാകരൻ "ഇതാ ദൈവത്തിന്റെ പ്രതിപുരുഷൻ" എന്നാണ് അഭിപ്രായപ്പെട്ടത്. വന്ദ്യ തിരുമേനി കാലംചെയ്ത വേളയിൽ കേരള ഗവർണ്ണറായിരുന്ന സർവ്വശ്രീ ബി. രാച്ചയ്യ തിരുമേനിയെ വിശേഷിപ്പിച്ചത് ശ്രദ്ധിക്കുക: "ആത്മീയ ഗുരുവും നേതാവും". ശ്രീ. ശൂരനാട്ട് കുഞ്ഞൻപിള്ളയുടെ വാക്കുകളിൽ തിരുമേനി "സേവനത്തിന്റെ ഉദാത്ത മാതൃകയാണ്". ഡോ. കെ.എം. ജോർജ്ജ് തിരുമേനിയെ കണ്ടത് "സമഗ്ര ദർശനത്തിന്റെ പര്യായം" ആയിട്ടാണ്. മാർ ക്രിസോസ്റ്റം തിരുമേനി, മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മുമ്പിൽ നിൽക്കുമ്പോൾ "സ്നേഹമൂർത്തിയുടെ മുൻപിൽ നിൽക്കുന്നു" എന്ന് മഹാകവി ശ്രീ എം.പി. അപ്പൻ അഭിമാനത്തോടെ സാക്ഷ്യപ്പെടുത്തുമ്പോൾ, ഹൈന്ദവ കുടുംബത്തിൽ ജനിച്ചു വളർന്ന വന്ദ്യ വയോധികയായ ലക്ഷ്മി എൻ. മേനോൻ തിരുമേനിയെ വിളിച്ചത് "ആർച്ചുബിഷപ്പ് - എന്റെ മകൻ" എന്നാണ്. ഡോ. കെ. അയ്യപ്പപണിക്കരുടെ വീക്ഷണത്തിൽ തിരുമേനിയിൽ നിറഞ്ഞുനിൽക്കുന്നത് "സാധാരണത്വത്തിലെ അസാധാരണത്വമാണ്". മാർത്തോമ്മാ സഭയുടെ മെത്രാപ്പോലീത്താ ഡോ. അലക്സാ

ണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ സഹോദരീസഭയിലെ ഈ മേലദ്ധ്യക്ഷ നെക്കുറിച്ച് പറഞ്ഞത് "നാനാമുഖമായ വ്യക്തി വൈഭവം" എന്നാണ്. തിരുമേനി, മഹാകവി പുത്തൻകാവ് മാത്തൻ തരകന്റെ മനസ്സിൽ ഒരു "കർമ്മയോഗി" യാണ്. തന്റെ അയൽക്കാരനും കത്തോ ലിക്കാസഭയിലെ പൗരസ്ത്യസഭാ പൈതൃകത്തിന്റെ സാരഥിയുമായ ആർച്ചുബിഷപ്പിനെക്കുറിച്ച് ലത്തീൻ സഭയുടെ തിരുവനന്തപുരം ആർച്ചു ബിഷപ്പ് ഡോ. സൂസൈപാക്യം സ്നേഹ ത്തോടെ പറയുന്നത് അദ്ദേഹം തനിക്ക് "പിതൃതുല്യനായ ആർച്ചിബിഷപ്പ്" എന്നാണ്. മാർ ഗ്രീഗോറിയോസ് തിരു മേനിയുടെ ഉറ്റമിത്രം ശ്രീ എം.പി. മന്മഥൻ തിരുമേനിയെ വിളിക്കാനിഷ്ടപ്പെടു ന്നത് ശ്രദ്ധിക്കുക: "വിശാല താൽപര്യം പുലർത്തുന്ന കർമ്മയോഗി".

തിരുമേനിയിലെ പൗരോഹിത്യ ഭാവം കണ്ടാനന്ദിച്ച് അദ്ദേഹത്തിന്റെ സഭയി ലെ, നമ്മുടെ സഭയിലെ ഒരു മകൻ അഭിപ്രായപ്പെട്ടത് ശ്രദ്ധിക്കാം: "ഇതാ, പൗരോഹിത്യത്തിന് ഒരു പുതിയ മാനം." നിയമസഭാ സാമാജികനായി പ്രവർത്തിച്ച, തിരുമേനി വാത്സല്യ ത്തോടെ നോക്കിയിരുന്ന ശ്രീ പാലോട് രവി അനേകം മനസ്സുകളിലെ ഓർമ്മ വാക്കായി ഒപ്പിയെടുത്ത് തിരുമേനിയെ ഇങ്ങനെ വിളിച്ചു: "പുണ്യാശ്രമത്തിലെ താപസ ശ്രേഷ്ഠൻ". ശ്രീ ജി.എൻ പണിക്കർക്ക് മാർ ഗ്രീഗോറിയോസ് തിരുമേനി "അരമനയ്ക്കു പുറത്ത് ഒരു തിരുമേനി"യാണ്. മുൻ യു.എൻ അംബാ സഡറും രാജ്യാന്തര പ്രതിഭയുമായ ശ്രീ. പി.എസ്. ശ്രീനിവാസൻ തിരുമേനിയോട് ചേർന്ന് നിന്ന് പറഞ്ഞു: "ഈ ഇടയനെ ഞാൻ ഇഷ്ടപ്പെടുന്നു". സി.എസ്.ഐ. സഭയിലെ തിരുവനന്തപുരത്തെ സാരഥി യായിരുന്ന അഭിവന്ദ്യ യേശുദാസൻ തിരുമേനിക്ക് മാർ ഗ്രീഗോറിയോസ് തിരുമേനി, "മതിലുകളില്ലാത്ത മനസ്സി ന്റെ ഉടമയാണ്".

മാർ ഗ്രീഗോറിയോസ് തിരുമേനി യുടെ പൗരോഹിത്യ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് 1994 ആഗസ്റ്റ് 29-ലെ മുഖപ്രസംഗത്തിൽ കേരള കൗമുദി ഇങ്ങനെ എഴുതി: "ആരും സ്നേഹിച്ചുപോകുന്ന ഒരു തിരുമേനി"! "നല്ല പ്രസ്ഥാനങ്ങളുടെ നല്ല തോഴ നായി" പ്രൊഫ. ഗുപ്തൻ നായർ തിരുമേനിയെ വിശേഷിപ്പിക്കുമ്പോൾ "മാർ ഈവാനിയോസിന്റെ ഉത്തമനായ പിൻഗാമി" എന്നാണ് 50 വർഷം നിയമസഭാ സാമാജികനായിരുന്ന ശ്രീ കെ.എം. മാണി അനുസ്മരിക്കുന്നത്. വിശ്വസ്തനും "വിശ്വാസയോഗ്യനുമായ സതീർത്ഥ്യനായി"ട്ടാണ് സഹപാഠിയായ മാർ സെബാസ്റ്റ്യൻ വള്ളോപ്പള്ളിൽ പിതാവ് മാർ ഗ്രീഗോറിയോസ് തിരു മേനിയെ ഓർക്കുന്നത്. പ്രൊഫ. പി. സി. ദേവസ്യാ "ഔന്നത്യത്തിനു മുൻപിൽ ആദരവോടെ" എന്നാണ് തിരുമേനിയു മായുള്ള ബന്ധം അനുസ്മരിക്കുക. മലയാള മനോരമയുടെ ശ്രീ പോൾ മണലിന് തിരുമേനി "കൃപയുടെ നിർച്ചാൽ" തന്നെയാണ്. "മാതൃകാ ഗുരുഭൂതൻ" എന്ന് പ്രൊഫ. ജോർജ്ജു കുട്ടി കെ. ജി. തിരുമേനിയെ വിളിക്കു മ്പോൾ സ്വാമി ജൈത്രാനന്ദജിക്ക് തിരുമേനി "എന്റെ സഹപാഠിയും ഈശ്വ രസ്നേഹത്തിന്റെ നിദർശനവുമാണ്". പ്രാർത്ഥനയിൽ മെനഞ്ഞെടുത്ത ഈ താപസ ജീവിതത്തെ ബഥനിയുടെ ലാളിത്യമായും ആകർഷകമായ വ്യക്തി ത്വമായും കാണുന്നവരുണ്ട്. പരിശുദ്ധ പിതാവിന്റെ ഇന്ത്യയിലെ പ്രതിപുരുഷ നായ ഇന്റർ നൂൺഷ്യോ അഭിവന്ദ്യ ആർച്ചുബിഷപ്പ് ജോർജ്ജ് സൂർ തിരു മേനിയെ "ക്രിസ്തുവിന്റെ പ്രതിപുരു ഷൻ" എന്ന് വിളിച്ചപ്പോൾ കേരള സംസ്ഥാന ഭരണസംവിധാന ചുമതല ക്കാരിൽ എന്നും പ്രധാനിയായി നേതൃത്വം നൽകിയവനും സഭയുടെ വിശ്വസ്തനായ പുത്രൻ എന്ന് അറിയപ്പെട്ടിരുന്ന യാക്കോബായ സുറി യാനി സഭാംഗം നിര്യാതനായ ഡോ. ഡി. ബാബു പോൾ തിരുമേനിയെ ഇങ്ങനെ ഓർക്കാനിഷ്ടപ്പെടുന്നു: "ഒരു മെത്രാൻ ഭരണ പടു ആയിരിക്കുന്നതും ഒരു ദയറാക്കാരൻ ആദ്ധ്യാത്മികനും ഒരു കോളേജ് പ്രിൻസിപ്പാൾ വിദ്യാഭ്യാസ ധുരംധരനാകുന്നതും മനസ്സിലാക്കാം. എന്നാൽ അതേ വ്യക്തി കർഷകശ്രീ ആകുന്നതും വ്യവസായ പ്രതിഭ ആകുന്നതും അശരണർക്ക് ആലംബ മായ ശുശ്രൂഷകനാകുന്നതും രാജ്യം ഭരിക്കുന്നവർക്ക് ഉപദേശം നൽകുന്ന കുലപതിയാകുന്നതും സാധാരണമല്ലാ". മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പരി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ, മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ശുശ്രൂഷയെ ഇങ്ങനെ വിശേഷിപ്പിച്ചു: "കേരള സഭയ്ക്ക് വിലപ്പെട്ട സേവനം"! മലയാള മനോര മയുടെ മുൻ ചീഫ് എഡിറ്റർ ശ്രീ കെ.എം. മാത്യു തിരുമേനിയെക്കുറിച്ച് ഇങ്ങനെ യാണ് ഓർമ്മിക്കുവാനിഷ്ടപ്പെട്ടത്: "ആദ്ധ്യാത്മിക ജീവിതം എന്നുപറ ഞ്ഞാൽ ആചാരാനുഷ്ഠാനങ്ങൾ മാത്ര മല്ല. മനുഷ്യജീവിതം തന്നെ ഒരു പൊതു സ്വത്താണ്. ആ സ്വത്ത് - മനുഷ്യ ജീവിതം - പൊതുജനങ്ങൾക്കു വേണ്ടി അർപ്പണം ചെയ്യേണ്ടതാണ് എന്നതിന് ഒരു മകുടോദാഹരണം അദ്ദേഹം നമ്മെ പഠിപ്പിച്ചു". (ധന്യജീവിതം പേജ് 218). മുൻ കേരള മുഖ്യമന്ത്രി ശ്രീ. പി.കെ. വാസുദേവൻ നായർ തിരുമേനിയെ വിശേഷിപ്പിച്ചത് "മതമൈത്രിയുടെ സന്ദേശവാഹകൻ" എന്നാണ്. ഇസ്ലാം മത പണ്ഡിതനും സഹകാരിയുമായ ഹാഫിസ് അബ്ദുൾ ഗഫാർ മൗലവി "മതസഹിഷ്ണുതയുടെ ഒരവധൂതൻ" എന്നാണ് തിരുമേനിയെ വിളിക്കുന്നത്. "സാമൂഹിക പരിഷ്കർത്താവ്" എന്ന് തിരുമേനിയെ പോലീസിന്റെ ഇടയിലെ പണ്ഡിതനായ മുൻ ഡി.ജി.പി. ഡോ. അലക്സാണ്ടർ ജേക്കബ് ഐ.പി.എസ്. വിശേഷിപ്പിക്കുന്നു. "വിദ്യാഭ്യാസ മേഖ ലയിലെ ദീപസ്തംഭം" എന്നാണ് മുൻ വിദ്യാഭ്യാസമന്ത്രി ശ്രീ. ഇ.ടി. മുഹമ്മദ് ബഷീർ തിരുമേനിക്ക് നൽകിയ വിളി പ്പേര്. "സാക്ഷരതയുടെ സന്ദേശവാഹ കൻ" എന്ന് ശ്രീ പി.എൻ. പണിക്കർ തിരുമേനിയെ വിളിക്കുമ്പോൾ ദൈവ രാജ്യം തേടിയവൻ, കർഷക ബന്ധു, മരങ്ങളുടെ കൂട്ടുകാരൻ, പ്രകൃതിയോടും പ്രകൃതി ചികിത്സയോടും ആഭിമുഖ്യം പുലർത്തുന്ന ആർച്ചുബിഷപ്പ്, ആദ്ധ്യാ ത്മിക ജീവിതത്തിൽ പ്രകാശസ്തംഭം, സന്യാസ മാതൃക, അന്ധരുടെ വഴികാട്ടി, എന്നിങ്ങനെ തിരുമേനിയെ വിശേഷി പ്പിക്കാനാഗ്രഹിക്കുന്നവരുടെ നിരയും അവരുടെ വിശേഷണങ്ങളും ഏറെ യാണ്. ആദരവോടെ, വിതുമ്പിക്കൊണ്ട്, ശുദ്ധഹൃദയ ഭാഷയിൽ കേരളത്തിന്റെ മുഖ്യമന്ത്രിയായിരുന്ന ശ്രീ. ഈ.കെ. നായനാർ, സാക്ഷാൽ കമ്യൂണിസ്റ്റു കാരൻ പറഞ്ഞത് ഇന്നും അനേകരുടെ കർണ്ണപുടങ്ങളിലുണ്ട്, നമ്മുടെ ഹൃദയ ത്തിലുണ്ട്: "അദ്ദേഹത്തിന്റെ വേർപാട് എന്റെ വ്യക്തിപരമായ നഷ്ടമാണ്".

നമ്മുടെ വന്ദ്യപിതാവിന്റെ വേർ പാടിൽ മലയാള മനോരമ ഇങ്ങനെ രേഖപ്പെടുത്തി: "അണഞ്ഞുപോയ ആത്മീയ തേജസ്സ്"! മാതൃഭൂമി ദിനപത്ര ത്തിന്റെ മുഖപ്രസംഗം ഇങ്ങനെയാണ് അവസാനിപ്പിച്ചത്: "ഈ നാടിന്റെ ദുഖത്തിൽ ഞങ്ങളും പങ്കുചേരുന്നു". ദീപിക ദിനപത്രം കുറിച്ചു: "പാവങ്ങ ളുടെ ഇടയന് ദീപികയുടെ പ്രണാമം". കേരള കൗമുദിയുടെ ശ്രീ പി.വി. മുരുകൻ "ആദ്ധ്യാത്മിക ജീവിതത്തിലെ പ്രകാശ സ്തംഭം "എന്നാണ് തിരുമേനിയെ വിശേഷിപ്പിച്ചത്. മാർ ഗ്രീഗോറിയോസ്



പിതാവിനെ "ധന്യനായ കർമ്മയോഗി" എന്ന് മംഗളം ദിനപത്രം വിളിച്ചു.

25 വർഷം മുമ്പ് നമ്മുടെ സഭാദ്ധ്യക്ഷന് മാർ ഈവാനിയോസ് തിരുമേനിയുടെ കരങ്ങളാൽ അഭിഷേകം ചെയ്യപ്പെട്ട നമ്മുടെ വത്സലപിതാവിന് എല്ലാവരെയും ഉൾക്കൊള്ളുന്ന ദൈവരാജ്യത്തിന്റെ പ്രചാരകൻ എന്ന നിലയിൽ, സുവിശേഷത്തിന്റെ പ്രഘോഷകൻ എന്ന നിലയിൽ, പൗരസ്ത്യ കത്തോലിക്കാ സഭയിലെ ഒരു അപ്പസ്തോലിക സഭയുടെ 41 വർഷക്കാലത്തെ കർമ്മനിരതനായ അദ്ധ്യക്ഷൻ എന്ന നിലയിൽ ലഭിക്കുന്ന സ്വർഗത്തിന്റെ വരപ്രസാദം! അതിന്റെ പേരല്ലേ 'സ്നേഹം മമദീപം'! ആ ദീപം അണഞ്ഞിട്ടില്ല. ആ ജീവിതം മലമേൽ പണിയപ്പെട്ട ഭവനംപോലെ ഉയർന്ന് നിൽക്കുന്നു.

2000 വർഷത്തെ മലങ്കര സഭയുടെ ചരിത്രത്തിൽ മലങ്കരയിലെ ഒരു ദൈവാലയത്തിലേക്ക് സാർവത്രിക സഭയുടെ പരമാദ്ധ്യക്ഷനെ, നമ്മുടെ പിതാവ് മാർ ഗ്രീഗോറിയോസ് തിരുമേനി, ധൂപം അർപ്പിച്ച് സ്വീകരിച്ചുകൊണ്ടുവന്ന നമ്മുടെ ഈ കത്തീഡ്രൽ ദൈവാലയത്തിന്റെ കവാടങ്ങൾ ഇപ്പോഴും നമ്മോട് പറയുന്നു: ആ ദീപം അണഞ്ഞിട്ടില്ല. അത് കത്തിജ്വലിക്കുന്നു! കൃപ നിറയുന്ന കുടുംബങ്ങളിലേക്ക് കൃപ നിറയാനുള്ള വലിയ സ്വർഗീയ നിയോഗവുമായി ആ ദീപം നമ്മുടെ എല്ലാ ഭവനങ്ങളിലേക്കും വരുന്നു. ഇത് കെടാതെ സൂക്ഷിക്കണം. ലോകത്തിന് കെടാവിളക്കായി ഇത് സൂക്ഷിക്കപ്പെടണം. ഈ മഹാപുരോഹിതന്റെ മുൻപിൽ സഭയൊന്നായ് ആദരം അർപ്പിക്കുന്നു. 1994 ആഗസ്റ്റ് 27-ാം തീയതി തന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി ടാഗോർ സെന്റിനറി ഹാളിൽ, തിരുവനന്തപുരം പൗരാവലി ആഘോഷിച്ചപ്പോൾ നമ്മുടെ വന്ദ്യപിതാവ് മറുപടി പ്രസംഗത്തിൽ ഏവരെയും ഇപ്രകാരം ഓർമ്മിപ്പിച്ചാണ് വിടവാങ്ങിയത്: "പ്രാർത്ഥനയിലും സ്നേഹത്തിലും ത്യാഗത്തിലും നമ്മുടെ ലക്ഷ്യമായ മനുഷ്യകുലത്തിന്റെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുകയാണ് സർവ്വ പ്രധാനമായ പൗരോഹിത്യ ധർമ്മം. .......പൂർണ്ണമായി ജീവിക്കുന്ന മനുഷ്യനാണ് ദൈവത്തിന്റെ മഹത്വം എന്നുള്ളത് നാം മറന്നു പോകരുത്". (ധന്യജീവിതം, 451-456).

"നല്ലവനും വിശ്വസ്തനുമായ ഭൃത്യാ" എന്ന് ദൈവപിതാവ് വിളിച്ച് ദൈവഭവനത്തിലേക്ക് കൂട്ടിക്കൊണ്ടുപോയ വിശ്വസ്തനും വിവേകിയുമായ നമ്മുടെ പുണ്യപിതാവിന്റെ ജീവിതത്തിൽ എല്ലായ്പ്പോഴും; ശുശ്രൂഷയിൽ ആകമാനം കൂടെ നിന്ന് പ്രാർത്ഥിച്ച്, സഭയുടെ എല്ലാ ശുശ്രൂഷകളിലും പിതാവിനെ കർമ്മനിരതനാക്കുന്നതിന് എല്ലായ്പ്പോഴും സഹായിച്ചിട്ടുള്ള തങ്ങളത്തിൽ കുടുംബത്തോടുള്ള ഈ സഭയുടെ സ്നേഹവും, നിങ്ങൾക്കുവേണ്ടിയുള്ള വി. കുർബാനയിലെ ഓർമ്മയും സഭയുടെ നാമത്തിൽ കുടുംബാംഗങ്ങളെ അറിയിക്കട്ടെ. മലമേൽ പണിയപ്പെട്ട ഭവനം, കൊളുത്തിവച്ച ദീപം, 'സ്നേഹം മമദീപം', ത്രോണോസിൽ കത്തി എരിയുന്ന ദീപം! ലോകത്തിന്റെ പ്രകാശം! ദൈവപിതാവിനോട് ചേർന്നുനിന്ന് നമുക്ക് പ്രാർത്ഥിക്കാം: സത്യപ്രകാശമായ കർത്താവായ യേശുവേ, വെളിവുനിറഞ്ഞോരീ ശോഭയേ, നിന്റെ വെളിച്ചത്തിൽ, അവിടുത്തെ പ്രകാശത്തിൽ, സകലതും ഞങ്ങൾ കാണുന്നു. എന്നും അങ്ങനെ കാണാൻ ഞങ്ങളെ അനുഗ്രഹിക്കണമെ. ആമ്മീൻ.



ബിഷപ് മാർ ജേക്കബ് മുരിക്കൻ



# അസാധാരണ പ്രേഷിത മാസാചരണവും ഉദാത്തമായ ക്രൈസ്തവ മാനവികതയും

2019 ഒക്ടോബർ മാസം അസാധാരണ പ്രേഷിതമാസമായി (Eximius Missionis Mensis) ഫ്രാൻസിസ് മാർപാപ്പ പ്രഖ്യാപിച്ചിരിക്കുകയാണ്. 1919-ൽ ബെനഡിക്ട് പതിനഞ്ചാമൻ മാർപാപ്പ പ്രസിദ്ധീകരിച്ച 'ഏറ്റവും വലിയ കാര്യം' (Maximum Illud) എന്ന അപ്പസ്തോലിക പ്രബോധനത്തിൻറെ ശതാബ്ദി അനുസ്മരണവും ആചരണവുമായി ബന്ധപ്പെട്ടാണു ഫ്രാൻസിസ് മാർപാപ്പ ഈ അസാധാരണ പ്രേഷിതമാസം പ്രഖ്യാപിച്ചിരിക്കുന്നത്. 'ജ്ഞാനസ്നാനപ്പെട്ട് അയയ്ക്കപ്പെട്ടവർ പ്രേഷിതദൗത്യവുമായി മിശിഹായുടെ സഭ ലോകത്തിൽ' എന്നതാണ് ഈ മാസത്തെ പ്രധാന ചിന്തയായി സഭ നൽകിയിരിക്കുന്നത്.

1919-ൽ ബെനഡിക്ട് പതിനഞ്ചാമൻ മാർപാപ്പ പ്രസിദ്ധീകരിച്ച 'ഏറ്റവും വലിയ കാര്യം' എന്ന പ്രബോധനം നൽകുന്നതു ചരിത്രപരമായി പ്രധാനപ്പെട്ട കാലഘട്ടത്തിലായിരുന്നു. ഒന്നാം ലോകമഹായുദ്ധത്തിന്റെ ഭീകരമായ കെടുതിയിൽനിന്നു രക്ഷപ്പെടാൻ ഒരു വാതിൽ തെരയുന്ന ലോകത്തിന് പരിശുദ്ധ പിതാവ് തുറന്നുകൊടുത്ത ജാലകമായിരുന്നു 'മാക്സിമും ഇല്ലൂദ്.' കൊളോണിയലിസം ഉളവാക്കിയ അരാജകത്വത്തിൽനിന്നു ലോകജനതയെ രക്ഷിക്കാൻ മാർപാപ്പയുടെ ഈ പ്രബോധനം വളരെ സഹായകമായി. യുദ്ധം മനുഷ്യൻ മനുഷ്യനെതിരേയാണ് നടത്തുന്നതെങ്കിലും ആത്യന്തികമായി ദൈവത്തിനെതിരായ കഠിനമായ പ്രവൃത്തിയായി ഈ പഠനം വിലയിരുത്തുന്നു. യുദ്ധം ഒരു പ്രശ്നത്തിനും പരിഹാരമല്ലെന്നും അത് മനുഷ്യസമൂഹത്തെ ദൈവത്തിൽനിന്നും മനുഷ്യരിൽനിന്നും അകറ്റുക മാത്രമല്ല മനുഷ്യജീവന്റെ മേലുള്ള ഹീനമായ കടന്നു കയറ്റത്തിനും കാരണമായി തീരുന്നു.

ഒന്നാം ലോകമഹായുദ്ധ തകർച്ചയിൽ നിന്ന് ഉണർന്നെഴുന്നേൽക്കാൻ മിശിഹായുടെ സ്നേഹത്തിന്റെ മുഖം ദർശിക്കുക മാത്രമാണ് പോംവഴിയെന്നു പരിശുദ്ധ പിതാവ് ഉദ്ബോധിപ്പിച്ചു. കൊളാണിയലിസം തകർത്തെറിഞ്ഞ ദൈവവിശ്വാസവും സാമൂഹികനീതിയും അവസരസമത്വവും എല്ലാം തിരിച്ചെടുക്കാൻ സുവിശേഷത്തിന്റെ വെളിച്ചം മാത്രമാണ് ഏക മാർഗമെന്നു പരിശുദ്ധ പിതാവ് വ്യക്തമാക്കി. 1919 ൽ ബെനഡിക്ട് പാപ്പാ പുറപ്പെടുവിച്ച ഈ പ്രബോധനം ഇരുളിൽ തിളങ്ങിയ ദീപമായിരുന്നു. ഈ പ്രബോധനത്തിന്റെ അടിസ്ഥാനത്തിൽ ആഗോളമായി സഭ അന്ന് നടത്തിയ പ്രേഷിത മുന്നേറ്റം മഹത്തായ മാനവിക മൂല്യങ്ങളിൽ ഊന്നിയതായിരുന്നു.

1919-ലെ പ്രത്യേക സാഹചര്യം ലോകമഹായുദ്ധത്തിന്റെയും കൊളോണിയലിസത്തിന്റെതും ആയിരുന്നെങ്കിൽ ആ പ്രബോധനത്തിന്റെ ശതാബ്ദിയിൽ 2019ൽ ലോകം സമാനമോ അതിലും ഗുരുതരമായതോ ആയ വെല്ലുവിളികളെ നേരിടുകയാണ്. യുദ്ധം പ്രത്യക്ഷത്തിൽ അപകടമായി കാണപ്പെടുന്നില്ലെങ്കിലും അക്രമത്തിന്റെയും അതിക്രമത്തിന്റെയും കാർമേഘങ്ങൾ പലയിടങ്ങളിൽ ഉരുണ്ടുകൂടുന്നതും ഏത് സമയത്തും യുദ്ധങ്ങൾ പൊട്ടിപ്പുറപ്പെടാവുന്നതുമായ സാഹചര്യം നിലനിൽക്കുന്നു.

ഭീകരപ്രവർത്തനങ്ങൾ ഭയാനകമായി വ്യാപിക്കുന്നതു ലോകസമാധ

നത്തിനു കടുത്ത ഭീഷണിയായിരിക്കുന്നു. കൊളോണിയലിസത്തിന്റെ പുനരവതാരങ്ങളായി ആഗോളീകരണവും കമ്പോളസമ്പദ്‌വ്യവസ്ഥയും കോർപറേറ്റ് സംസ്കാരവും എല്ലാമായി സാമൂഹ്യനീതി വീണ്ടും പരീക്ഷണ വിധേയമായിരിക്കുന്നു. പരിസ്ഥിതി പ്രശ്നങ്ങൾ ജീവന്റെ നിലനിൽപ്പിനെ ബാധിക്കുന്ന വിധത്തിൽ സങ്കീർണ്ണമായിരിക്കുന്നു. മാനവികതയ്ക്കുമേൽ ഇരുൾ പരത്തുന്ന നവ സാമൂഹിക സംസ്കാരിക പരിസ്ഥിതി ജീർണതകളുടെ പശ്ചാത്തലത്തിൽ ഫ്രാൻസിസ് മാർപാപ്പയുടെ ആഹ്വാനത്തിനുകൂടുതൽ പ്രാധാന്യം കൈവരുന്നു.

ഈ ഒക്ടോബർ പ്രേഷിതമാസാചരണം ഈശോമിശിഹായിലുള്ള നമ്മുടെ വിശ്വാസത്തിന്റെ പ്രേഷിതപരമായ മാനം വീണ്ടും കണ്ടെത്താൻ നമ്മെ സഹായിക്കണം. മാമ്മോദീസായിലൂടെ നമ്മുക്കു ദാനമായി ലഭിച്ച വിശ്വാസം നമ്മുടെ സ്വകാര്യമായ സ്വത്തല്ല. അതു മിശിഹായുടെ സഭയുമായി ഗാഢമായി ബന്ധപ്പെട്ടിരിക്കുന്ന ഒരു യാഥാർഥ്യമാണ്. വിശ്വാസം സഭയിൽ ജീവിച്ചുകൊണ്ട് വസിക്കുന്ന സമൂഹത്തിൽ പ്രഘോഷിക്കാൻ വിളിക്കപ്പെട്ടിരിക്കുന്നവരാണ് നാം. വിശ്വാസത്തിലൂടെ സഭയിൽ ഈശോമിശിഹായുമായി ഐക്യപ്പെട്ടു രക്ഷയുടെ സാർവത്രിക കൂദാശയായ സഭയുടെ ശുശ്രൂഷ വഴി എല്ലാ ജനതകളും സത്യം അറിയുകയും തന്റെ കാരുണ്യം അനുഭവിക്കുകയും ചെയ്യണമെന്ന് ദൈവം ആഗ്രഹിക്കുന്നു. (1 തീമോ. 2: 4: Lumen Gentium 48 (ലൂമെൻ ജെൻസിയം 48)

സഭ ലോകത്തിൽ രക്ഷയുടെ കൂദാശയാണ്. പ്രപഞ്ചത്തിലുള്ള എല്ലാറ്റിനെയും സുവിശേഷ വെളിച്ചത്തിൽ കാണാൻ ഈശോമിശിഹായിലുള്ള വിശ്വാസമാണു നമ്മെ ശക്തരാക്കുന്നത്. സ്നേഹം വഴി വിഭജനവും അതിർത്തിയും പാർശ്വവത്കരണവും ഇല്ലാത്ത ഒരു സാമൂഹ്യനിർമിതിയാണ് സഭയുടെ സുവിശേഷവത്കരണം. സ്നേഹവും കാരുണ്യവും സത്യവും സമാധാനവും ആഘോഷിക്കപ്പെടുന്ന ഒരു സാമൂഹ്യ സൃഷ്ടിക്കാണ് സുവിശേഷ പ്രഘോഷണം ഊന്നൽ നൽകുന്നത്. ഈ പ്രഘോഷണം ഈശോമിശിഹായിൽ കേന്ദ്രീകരിക്കപ്പെട്ടിരിക്കുന്നതുമാണ്. ദൈവത്തെപ്പറ്റി, മിശിഹായെപ്പറ്റി പ്രഘോഷിക്കുന്ന വ്യക്തി ദൈവത്തിന്റെ മനുഷ്യനായിരിക്കണം. പ്രഥമമായി ഈ അസാധാരണ പ്രേഷിതമാസം നമ്മെ കൂട്ടിക്കൊണ്ടു പോകുന്നതു ദൈവത്തിൻറെ മനുഷ്യരാകാനാണ്.

പ്രേഷിതധർമം മാമ്മോദീസാ സ്വീകരിച്ച എല്ലാവരുടെയും അവകാശമാണ്. മാമ്മോദീസായിൽ ഈശോമിശിഹായെ കണ്ടുമുട്ടിയ ഒരോ വ്യക്തിക്കും തങ്ങൾ അനുഭവിച്ചതായ രക്ഷയിലേക്കു ലോകത്തെ മുഴുവൻ രൂപാന്തരപ്പെടുത്താൻ കടമയുണ്ട്. സഭ ഈ ധർമമാണു ലോകത്തിൽ നിർവഹിക്കുന്നത്. ഓരോ പ്രേഷിതവ്യക്തിയും തങ്ങളിൽനിന്നു പുറത്തുവന്ന് അപരനിലേക്ക് ഒഴുകുന്നതാണ് ക്രൈസ്തവസാക്ഷ്യം. അവർ തങ്ങളെത്തന്നെ സ്വയം ദാനമായി മറ്റുള്ളവർക്കു നൽകുന്നു. ജീവാത്മകവും ഭാവാത്മകവുമായ ബന്ധങ്ങൾ സ്ഥാപിക്കുന്നു. മാമ്മോദീസാ രക്ഷയ്ക്ക് ആവശ്യമാകുന്നത് അതു നമ്മെ ദൈവകുടുംബത്തിലെ അംഗങ്ങളാക്കുന്നതിനാലും അതിനാൽതന്നെ ഒരിക്കലും അനാഥരോ അപരിചിതരോ പാപികളോ അടിമകളോ ആക്കുന്നില്ലാത്തതിനാലുമാണ്. ദൈവം നൽകുന്ന യഥാർഥ മാനവികതയുടെ ആകാശത്തേക്കു പറക്കാൻ ദൈവാത്മാവ് നമ്മെ ശക്തിപ്പെടുത്തുന്നു. അതുകൊണ്ട് ഈ അസാധാരണ പ്രേഷിതമാസം പരിശുദ്ധ ത്രിത്വത്തിലധിഷ്ഠിതമായ രക്ഷയിലേക്കു നമ്മെ കൂടുതൽചേർത്തുനിർത്തുന്നതും ദൈവാത്മാവിനാൽ ശക്തിപ്പെടുത്തുന്നതുമാകണം.

ഇന്നു സാധാരണമാകുന്ന അനിയന്ത്രിതമായ സെക്കുലറിസം മനുഷ്യവ്യക്തിയുടെ മഹത്ത്വത്തെയും മനുഷ്യജീവന്റെ വിലയെയും ധാർമിക മൂല്യങ്ങളുടെ ആവശ്യകതയെയും ഇകഴ്ത്തി ദൈവത്തിന്റെ സജീവ പിതൃത്വത്തെ ആക്രമണപരമായുള്ള സാംസ്കാരിക പരിത്യജിക്കൽ ആക്കി മാറ്റുമ്പോൾ മാനവികതയ്ക്കു ഭംഗം വരുന്നു. ഒരോ വ്യക്തിയുടെയും ജീവനോടുള്ള പരസ്പര ബഹുമാനത്തിന്റെ പ്രകാശനം കണ്ടെത്തുന്നതു യഥാർഥ മാനുഷിക സാഹോദര്യത്തിലാണ്. ഈശോമിശിഹാ പകർന്നുതന്ന ദൈവസ്നേഹം കൂടാതെ മനുഷ്യസമൂഹത്തിൽ സഹോദര്യ സ്വീകാര്യതയും ഫലപ്രദമായ ഐക്യവും സാധ്യമല്ല. ദൈവം ഈശോമിശിഹാ വഴി വെളിപ്പെടുത്തിയ രക്ഷയുടെ രഹസ്യങ്ങൾ ഹൃദിസ്ഥമാക്കി ദൈവകേന്ദ്രീകൃതമായ പ്രപഞ്ച വ്യവസ്ഥിതിയാണു പ്രേഷിത പ്രവർത്തനത്തിന്റെ മർമം.

അസാധാരണ പ്രേഷിതമാസത്തിൽ പ്രധാനമായും നാലു കാര്യങ്ങളിലൂന്നിയുള്ള പ്രവർത്തനത്തിനാണു പരിശുദ്ധ പിതാവ് ആഹ്വാനം ചെയ്യുന്നത്. ഒന്നാമതായി ഈശോമിശിഹായുമായുള്ള വ്യക്തിപരമായ ബന്ധം ദൃഢമാക്കുക. വിശുദ്ധ കുർബാന, കൂദാശകൾ, ദൈവവചനം, സഭാത്മകവും വ്യക്തിപരവുമായ പ്രാർഥനാനുഭവം ഇവ വഴി ഈശോമിശിഹായുമായുള്ള വ്യക്തിപരമായ ബന്ധത്തിന്റെ വളർച്ച മാമ്മോദീസാ സ്വീകരിച്ച ഓരോ വ്യക്തിയും സ്വന്തമാക്കണം.




രണ്ടാമതായി വിശുദ്ധരുടെയും രക്തസാക്ഷികളുടെയും സാക്ഷ്യജീവിതം മാതൃകയാക്കിക്കൊണ്ടു ലോകത്തിന് യഥാർഥ ക്രൈസ്തവസാക്ഷ്യം നൽകുക. മൂന്നാമതായി സഭയിൽ എല്ലാവരെയും ഉൾക്കൊള്ളിച്ചുകൊണ്ടുള്ള പ്രേഷിത രൂപീകരണത്തിന് ഊന്നൽ നൽകുക. വൈദികർ, സന്യസ്തർ, അല്മായർ എന്നിവർക്കു വിശുദ്ധ ഗ്രന്ഥം, ദൈവശാസ്ത്രം, ആത്മീയശാസ്ത്രം, മതബോധനം എന്നിവയിൽ കൂടുതൽ ആഴപ്പെട്ടുള്ള പഠനത്തിനും പരിശീലനത്തിനും അവസരമൊരുക്കുക. നാലാമതായി ഈശോയുടെ കരുണാർദ്ര സ്നേഹം പ്രകടമാക്കുന്ന നിസ്വാർഥമായ പ്രേഷിത പ്രവർത്തനത്തിന് അവസരമൊരുക്കുക. ദരിദ്രരോടും വിലപിക്കുന്നവരോടും പലവിധത്തിൽ ക്ലേശങ്ങൾ സഹിക്കുന്നവരോടും കൂടെനിന്നുകൊണ്ട് അവർക്കായി സ്വയാർപ്പണം ചെയ്യാൻ പ്രചോദനമേകുക.

പരിശുദ്ധ പിതാവ് വിഭാവനം ചെയ്യുന്ന പ്രേഷിതമുന്നേറ്റം ആധുനിക കാലഘട്ടത്തിൽ രക്ഷകനായ ഈശോമിശിഹായെ അനുഭവിച്ചറിയാൻ എല്ലാ ജനപദങ്ങൾക്കും അവസരമാകുന്നതിനുള്ള ഉദ്യമമാക്കിയെടുക്കുവാൻ കൂട്ടായി പരിശ്രമിക്കാം. ഈ അസാധാരണ പ്രേഷിതമാസാചരണം മഹത്തായ ആത്മീയമായ ഉൾക്കാഴ്ചകളിലേക്കും ഉദാത്തമായ മാനവികതയിലേയും ക്രൈസ്തവ സമൂഹത്തെ കൈപിടിച്ചുയർത്താനും അതുവഴി സമസ്തജനപദങ്ങൾക്കും ദൈവത്തിൻറെ സാന്നിധ്യം അനുഭവിച്ചറിയാൻ സാധിക്കുന്ന സാക്ഷ്യജീവിതത്തിനും കാരണമാകുന്ന ചുവടുവയ്പാകട്ടെ.

റവ. ഡോ. പ്രഭീഷ് ജോർജ്ജ്
മിഷൻ കോർഡിനേറ്റർ, പാറശ്ശാല ഭദ്രാസനം



# ഏറ്റവും വലിയ കാര്യം:

## അസാധാരണ പ്രേഷിത മാസത്തിലെ മിഷൻ ചിന്തകൾ

സാർവത്രിക സഭയുടെ പരമാദ്ധ്യക്ഷൻ പരി. ഫ്രാൻസിസ് മാർപാപ്പാ 2019 ഒക്ടോബർ മാസം അസാധാരണ പ്രേഷിത മാസമായി (Extra Ordinary Mission Month) പ്രഖ്യാപിച്ചു. പരി. ബനഡിക്ട് 15-ാം മാർപാപ്പാ പ്രസിദ്ധീകരിച്ച ഏറ്റവും വലിയ ആ കാര്യം (Maximum Illud) എന്ന അപ്പസ്തോലിക പ്രബോധനത്തിന്റെ ശതാബ്ദിയുടെ സ്മരണയാണ് ഈ ആഘോഷ പ്രഖ്യാപനം. ഈ അപ്പസ്തോലിക പ്രബോധനത്തെ മിഷൻപ്രവർത്തനങ്ങളുടെ മാഗ്നക്കാർട്ട എന്നാണ് അറിയപ്പെടുന്നത്. സഭയുടെ സവിശേഷ ദൗത്യമായ പ്രേഷിതപ്രവർത്തനത്തെക്കുറിച്ച് ഒന്നുകൂടി ഗൗരവായി ചിന്തിക്കാൻ ഈ മാസാചരണം വേദിയൊരുക്കിയിരിക്കുന്നു. ജ്ഞാനസ്നാനം സ്വീകരിച്ചവരും അയ്ക്കപ്പെട്ടവരും (Baptised & Sent) എന്ന വിഷയം പരിചിന്തനം ചെയ്തുകൊണ്ട് ഈ അസാധാരണ പ്രേഷിത മാസം അർത്ഥപൂർണമായി ആചരിക്കാൻ പരി. ഫ്രാൻസിസ് മാർപാപ്പാ ഏവരേയും ക്ഷണിക്കുന്നു.

### ചരിത്ര ദൈവശാസ്ത്ര പശ്ചാത്തലം

20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ വിപ്ലവാത്മകമായ മാറ്റത്തിന് വിധേയമായ ലോകത്തിൽ വ്യാവസായിക വിപ്ലവങ്ങളും നവോത്ഥാന ചിന്തകളും യുക്തിവാദങ്ങളും മനുഷ്യവ്യക്തിത്വത്തെക്കുറിച്ചുള്ള വ്യതിരക്തമായ സങ്കല്പങ്ങൾ പ്രചരിപ്പിച്ചു തുടങ്ങിയപ്പോൾ എല്ലാവരിലും സ്വത്വബോധം (self consciousness) ആഴത്തിൽ പതിയാൻ തുടങ്ങി. തൽഫലമായി വ്യക്തികൾ മാത്രമല്ല, സാമൂഹിക വ്യവസ്ഥിതികളും രാഷ്ട്രീയ - സാംസ്ക്കാരിക - മത പ്രസ്ഥാനങ്ങളും വ്യക്തിത്വപ്രതിസന്ധിയിലൂടെ (identity crisis) കടന്നുപോയി. സ്വതബോധം ഉയർത്തിയ വർഗീയ ചിന്തകൾ കാഹളമൂതിയത് വലിയ യുദ്ധങ്ങൾക്കായിരുന്നു. കോളനിവത്ക്കരണത്തിനെതിരേയുള്ള ദരിദ്രരാഷ്ട്രങ്ങളുടെ ചെറുത്തുനിൽപ്പും ഈ സ്വത്വബോധത്തിന്റെ സ്വാഭാവിക പ്രതിഫലനങ്ങളായിരുന്നു. ഒന്നാം ലോകമഹായുദ്ധത്തെ ഈ പശ്ചാത്തലത്തിലാണ് നാം വിലയിരുത്തേണ്ടത്.

ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ മിഷൻ പ്രവർത്തനത്തിലേർപ്പെട്ടിരുന്ന സുവിശേഷപ്രഘോഷകരുടെ മനസുകളിലും ഈ മഹായുദ്ധത്തിന്റെ കെടുതികൾ സുവിശേഷ പ്രഘോഷണ പ്രവർത്തനങ്ങളുടെ ഫലദായകത്വത്തെക്കുറിച്ച് പുനർവിചിന്തം നടത്താൻ പ്രേരിപ്പിച്ചു. മിഷൻപ്രദേശങ്ങളിൽ ഉയർന്നു വന്ന പ്രാദേശികാവാദം വിദേശമിഷണറിമാരുടെ നിലനിൽപിനെതന്നെ ചോദ്യം ചെയ്തു. മിഷൻപ്രവർത്തനങ്ങളുടെ ഭൂമിശാസ്ത്രപരമായ വിഭജനം പ്രായോഗികമാണോ എന്ന് ദൈവശാസ്ത്രപരമായി ആത്മശോധന ചെയ്യേണ്ടതായി വന്നു. ഈ പശ്ചാത്തലത്തിലാണ് പരി. ബനഡിക്ട് 15-ാമൻ മാർപാപ്പാ ഏറ്റവും വലിയ ആ കാര്യം ലോകം മുഴുവനെയും ഓർമപ്പെടുത്താനായി Maximum Illud എന്ന പ്രബോധനം പ്രസിദ്ധീകരിച്ചു. സുവിശേഷപ്രഘോഷത്തിന്റെ സാർവത്രികമാനവും അതിൽ വ്യക്തിഗതസഭകളുടെ അനിഷേധ്യമായ പങ്കാളിത്തവും ഊന്നിപ്പറഞ്ഞ ഈ പ്രബോധനം കത്തോലിക്കാ സഭയുടെ പ്രേഷിത

ദർശനത്തിന് ഒരു പുതിയ മാനം നൽകി. അതിന്റെ പ്രസക്തി ഒരു നൂറ്റാണ്ടിനുശേഷവും നഷ്ടപ്പെട്ടിട്ടില്ല.

### കൂട്ടായ്മയിൽ പ്രഘോഷിക്കപ്പെടുന്ന ക്രിസ്തുവിന്റെ സുവിശേഷം

സുവിശേഷ പ്രഘോഷണത്തിനു നേതൃത്വം നൽകുന്ന വിവിധ വ്യക്തിഗത സഭകളിലും ഈ സ്വത്വബോധം കൂടിവന്നത് പുതിയ ദൈവശാസ്ത്ര ചർച്ചകൾക്ക് തുടക്കം കുറിക്കാൻ കാരണമായി. 1910-ൽ ആംഗ്ലിക്കൻ സഭ വിളിച്ചുകൂട്ടിയ എഡിൻബർഗ് മിഷൻ കോൺഫ്രൻസ് ഊന്നൽ നൽകിയ പ്രേഷിത പ്രവർത്തനത്തിന്റെ സാർവത്രികമാനം കത്തോലിക്കാസഭയുടെ പ്രേഷിത ദൈവശാസ്ത്ര ചിന്തകളെ സ്വാധീനിച്ചു തുടങ്ങി. സഭയുടെ സുവിശേഷ പ്രേഷിത ദൗത്യം തെരഞ്ഞെടുക്കപ്പെട്ട ചില വ്യക്തികളിലോ ചില പ്രദേശങ്ങളിലോ മാത്രമായി ചുരുക്കുന്നത് ഈ സാർവത്രികമാനത്തെ വികലമാക്കുമെന്ന് തിരിച്ചറിഞ്ഞ രണ്ടാം വത്തിക്കാൻ സുന്നഹദോസ് സഭയുടെ അടിസ്ഥാന സ്വഭാവത്തെ രണ്ടു വാക്കുകൾകൊണ്ട് - പ്രേഷിത, കൂട്ടായ്മ - വ്യാഖ്യാനിച്ച് സഭയുടെ സ്വത്വചിന്തകൾക്ക് ദൈവശാസ്ത്രപരമായ അടിത്തറ പാകി. സഭ സ്വഭാവത്താലെ പ്രേഷിതയാണ്; ക്രിസ്തുവിന്റെ സഭ സഭകളുടെ കൂട്ടായ്മയാണ്. ഈ രണ്ടു ദൈവശാസ്ത്ര വ്യാഖ്യാനങ്ങളുടെയും വെളിച്ചത്തിൽ ലോകം മുഴുവനുമുള്ള സുവിശേഷപ്രഘോഷണത്തിന് നവമായ ഉണർവു പകരാൻ ഈ സാർവത്രിക സുന്നഹദോസിന് സാധിച്ചു.

### സുവിശേഷ പ്രഘോഷണത്തിന്റെ സാർവത്രികമാനം

സുവിശേഷ പ്രഘോഷണത്തെ സാംസ്കാരിക അധിനിവേശമായി കണ്ടിരുന്ന ഒരു കാലഘട്ടത്തിൽ വിപ്ലവാത്മകമായ ദർശനം മാർപാപ്പാ നൽകുന്നുണ്ട്. കത്തോലിക്കാ സഭ ഒരിടത്തും അന്യയല്ല. മാർപാപ്പ പറയുന്നു, "ഒരു രാജ്യത്തിലും കത്തോലിക്കാ സഭാ അതിക്രമിച്ചു കടക്കുന്നതല്ല; ഒരു ജനതയ്ക്കും അവൾ അന്യയുമല്ല" (നം.16). അതായത്, കത്തോലിക്കാ വിശ്വാസം ഏതു സംസ്കാരത്തിലും സാസ്ക്കാരികപാരമ്പര്യങ്ങളിലും പുഷ്ടിപ്രാപിക്കാൻ സാധിക്കുന്നവിധം സാർവത്രികമാണ്. മിഷണറിമാർ ഈയൊരു ദർശനം ഉൾക്കൊണ്ടുകൊണ്ട് അവർ കടന്നുചെല്ലുന്ന ഓരോ പ്രദേശത്തേയും സാസ്ക്കാരിക വൈവിധ്യത്തെ തുറന്ന മനസ്സോടെ അംഗീകരിച്ചുകൊണ്ട് വിശ്വാസത്തിന്റെ വിത്ത് വിതയ്ക്കാൻ തയ്യാറാകണം എന്നതായിരിക്കണം മിഷൻ പ്രവർത്തനശൈലി. (ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് അവലംബിച്ച മിഷൻ ദർശനവും ഇത് തന്നെയായിരുന്നു)

### സുവിശേഷ പ്രഘോഷത്തിന്റെ നവീന ശൈലി

മിഷൻപ്രവർത്തനം ലക്ഷ്യത്തിലും മാർഗത്തിലും കാതോലികമായിരിക്കണം; സകലരുടേയും രക്ഷ എന്ന പ്രേഷിത ലക്ഷ്യം കൂട്ടായ പരിശ്രമത്തിലൂടെ നേടിയെടുക്കുക. ദൈവരാജ്യത്തിന്റെ വ്യാപനമാണ് ക്രൈസ്തവ മിഷന്റെ ആത്യന്തിക ലക്ഷ്യം. അതുകൊണ്ട് തന്നെ മിഷണറിമാരുടെ പരിശീലനം ഏതു ഭാഷ സംസാരിക്കാനും ഏതു സംസ്ക്കാരത്തിൽ ജീവിക്കാനും തുറവിയുള്ള തരം വിശാലമായിരിക്കണം. വാചിക പ്രഘോഷണത്തേക്കാൾ (vocal preaching) ഫലദായകം സാക്ഷ്യപ്രഘേഷണത്തിനാണ് (preaching by examples). അതിനാൽ മിഷണറിമാർ വിശ്വാസജീവിതത്തിൽ മാതൃകായോഗ്യരായിരിക്കണം. അതിൽ ഏറ്റവും പ്രധാനപ്പെട്ടത് അവരുടെ ജീവിത വിശുദ്ധിയാണ് എന്നതിൽ രണ്ടഭിപ്രായമില്ല. ("പുണ്യപ്രവൃത്തികൾ പുണ്യജീവിതങ്ങളിൽ നിന്ന് വരുന്നു" എന്ന മാർ ഈവാനിയോസ് പിതാവിന്റെ ചിന്തകൾക്കുപിന്നിലും ഈ പ്രേഷിത ദർശനമാണ്.)

മിഷൻപ്രവർത്തനത്തെ അജപാലക ശുശ്രൂഷയുമായി ബന്ധിപ്പിക്കുമ്പോൾ വിശ്വാസികളെ ചെറിയ സമൂഹങ്ങളായി രൂപപ്പെടുത്തുന്നതാണ് ഉചിതമെന്ന് പരി. ബനഡിക്ട് 15-ാമൻ ഉദ്ബോധിപ്പിക്കുന്നു. ദൈവരാജ്യത്തിന്റെ ശുശ്രൂഷകൾ ദൈവജനത്തിന് ഹൃദ്യമായി സംലഭ്യമാക്കാൻ വിശ്വാസികളുടെ വലിയ സമൂഹങ്ങളിൽ പ്രയാസമാണ്. (മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ ഇടവകകളെ ചെറിയ കൂട്ടായ്മകളായി രൂപപ്പെടുത്തിയതിനു പിന്നിൽ മാർ ഈവാനനിയോസ് പിതാവ് അനുവർത്തിച്ച ഈ മിഷൻദർശനം നാം കാണുന്നു). ഇക്കാര്യത്തിൽ പ്രാദേശിക ദൈവവിളികൾ കാലിക പ്രസക്തമായ ആവശ്യമാണ്. പ്രദേശവാസികൾ സുവിശേഷപ്രഘോഷണ ദൗത്യം ഏറ്റെടുക്കുമ്പോൾ അത് കൂടുതൽ ഫലദായകമായി തീരും. സഭയുടെ സവിശേഷമായ ഈ ദൗത്യത്തിൽ എല്ലാവരും പങ്കാളികളാകേണ്ടത് ത്രിവിധ രീതിയിലാണ്. 1. പ്രാർത്ഥന, 2. ദൈവവിളിയുടെ പ്രോത്സാഹനം, 3. സാമ്പത്തിക സഹായം. ഇവ മൂന്നും മിഷൻപ്രവർത്തനത്തിൽ എല്ലാവരുടേയും നേരിട്ടുള്ള പങ്കാളിത്തം ഉറപ്പുവരുത്തുന്നു

### ഏറ്റവും വലിയ ആ കാര്യം

പരി. ബനഡിക്ട് 15-ാമൻ മാർപാപ്പാ മിഷൻ ദൗത്യത്തെ പരിശുദ്ധമായ ഒരു ദൗത്യമായിട്ടാണ് അവതരിപ്പിക്കുന്നത്. അതിനായി പ്രത്യേകം പ്രതിഷ്ഠിക്കപ്പെട്ടവരെ നിത്യരക്ഷയുടെ ശുശ്രൂഷകരായിട്ടാണ് വിശേഷിപ്പിക്കുന്നത്. ഈ പ്രബോധന രേഖയുടെ പിന്നിലെ രണ്ടു പ്രധാന ഉദ്ദേശലക്ഷ്യം: ഈ മേഖയിൽ പ്രവർത്തിക്കുന്ന വൈദികരേയും സമർപ്പിതരേയും അല്മായ പ്രേഷിതരേയും പ്രോത്സാഹിപ്പിക്കുക, പ്രേഷിതപ്രവർത്തനങ്ങൾക്ക് പുതിയ മാർഗങ്ങൾ അവതരിപ്പിക്കുക എന്നിവയാണ്. അതിലൂടെ ഭൂമിയിൽ ദൈവരാജ്യത്തിന്റെ വ്യാപനം സാധ്യമാക്കുക എന്നതാണ് പരമമായ ലക്ഷ്യം. മിഷണറിമാർക്കുവേണ്ടി പ്രാർത്ഥിക്കുകയും അവരെ സഹായിക്കുകയും ചെയ്യുന്നതിലൂടെ "നിങ്ങൾ ലോകമെങ്ങും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ" (മർക്കോ 16:15) എന്ന ഉത്ഥിതനായ കർത്താവിന്റെ പ്രബോധനം നാം നിവർത്തിയാക്കുകയാണ് ചെയ്യുന്നത്. നമ്മുടെ മിഷണറി അവബോധത്തിന്റെ സജീവമായ അടയാളമാണ് നമ്മുടെ സമ്പാദ്യത്തിലൊരംശം ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നടക്കുന്ന മിഷണറിപ്രവർത്തനങ്ങൾക്കായി സംഭാവന ചെയ്യുന്നത്.

### അസാധാരണ പ്രേഷിത മാസം

അസാധാരണ പ്രേഷിത മാസം പ്രഖ്യാപിച്ചുകൊണ്ട് സാർവത്രിക സഭയുടെ പ്രേഷിത ശുശ്രൂഷകൾക്ക് കാലികമായ വ്യാഖ്യാനവും നവചൈതന്യവും പ്രധാനം ചെയ്യാൻ പരി. ഫ്രാൻസിസ് മാർപാപ്പായ്ക്കു സാധിച്ചു. "മാമോദീസാ സ്വീകരിച്ചവരും അയയ്ക്കപ്പെട്ടവരും" എന്ന പ്രമേയം നൽകിക്കൊണ്ട് എല്ലാവരുടേയും അടിസ്ഥാന വിളിയെക്കുറിച്ച് മാർപാപ്പാ ബോധവൽക്കരിക്കുകയാണ്.

### മിഷണറി അവബോധം

ഈ കാലഘട്ടത്തിൽ സഭാമക്കളേവർക്കും വേണ്ട അത്യാവശ്യ ചിന്ത തങ്ങളോരൊരുത്തരും ക്രിസ്തുവിന്റെ മിഷണറിമാരാണെന്ന അവബോധമാണ്. മാമോദീസായിലൂടെ ക്രിസ്തുവിന്റെ രക്ഷാകര ജീവനിൽ പങ്കാളികളാകുന്നവർ അവന്റെ ദൗത്യത്തിലും പങ്കുചേരുന്നു എന്ന ദൈവശാസ്ത്ര ചിന്തയാണ്

ഈ മിഷണറി അവബോധത്തിന്റെ അന്തഃസത്ത. മാമോദീസായിലൂടെ ക്രിസ്തുവിന്റെ രാജകീയ പൗരോഹിത്യത്തിൽ ഭാഗഭാക്കാകുന്നവർ സത്യംപ്രഘോഷിക്കാനുള്ള അവന്റെ പ്രവാചക ദൗത്യത്തിലും വിശുദ്ധീകരിക്കാനുള്ള പുരോഹിത ദൗത്യത്തിലും പങ്കുചേരുന്നു. അതുകൊണ്ട് തന്നെ ക്രിസ്തു തന്റെ മനുഷ്യാവതാര-പീഢാനുഭവത്തിലൂടെ ഉന്നംവച്ച ലോകത്തിന്റെ സാർവത്രികരക്ഷ എന്ന ലക്ഷ്യം പൂർത്തീകരിക്കാൻ ഈകാലഘട്ടത്തിൽ അയയ്ക്കപ്പെട്ട മിഷണറിമാരാണ് നാം ഓരോരുത്തരും. മിഷൻ പ്രവർത്തനത്തെക്കുറിച്ച് മാർപാപ്പാ നമ്മെ ഓർമപ്പെടുത്തുന്നു: "ഈ ഭൂമിയിൽ നമുക്ക് ഒരു ദൗത്യമുള്ളതുപോലെ നാമെല്ലാവരും ഒരു ദൗത്യമാണ്" (each of us has and is a mission on this earth). നമ്മുടെ ദൗത്യം 'സാക്ഷ്യപ്പെടുത്താനും, അനുഗ്രഹിക്കാനും, ആശ്വസിപ്പിക്കാനും, ക്രിസ്തുവിന്റെ സൗന്ദര്യം പ്രസരിപ്പിക്കാനുമാണ്.'

ഈ മിഷണറി അവബോധത്തിലേയ്ക്ക് വളരാനായി 4 മാർഗങ്ങൾ പരി. ഫ്രാൻസിസ് മാർപാപ്പാ നിർദ്ദേശിക്കുന്നു.

1. യേശുക്രിസ്തുവുമായുള്ള വ്യക്തിബന്ധം സുദൃഢമാക്കുക. വി. കൂദാശകൾ (പ്രത്യേകിച്ച് വി. കുർബാന), വി. വചന പാരായണം, കാനോനിക പ്രാർത്ഥനകൾ, വ്യക്തിപരമായ പ്രാർത്ഥനകൾ എന്നിവയിലൂടെ ഈ ബന്ധത്തിന്റെ ഊഷ്മളതയിലേയ്ക്ക് വളരാൻ സാധിക്കും. "ഇനിമേൽ ഞാൻ അല്ല ക്രിസ്തുവാണ് എന്നിൽ ജീവിക്കുന്നത്" (ഗല 2:20) എന്ന പൗലോസിന്റെ വാക്കുകൾ അന്വർത്ഥമാകുന്ന തരത്തിലുള്ള ബന്ധത്തിലേയ്ക്ക് നാം വളരണം.

2. ക്രിസ്തുവിന്റെ സുവിശേഷത്തിന് സ്വന്തം രക്തംകൊണ്ട് മുദ്രയിട്ട രക്തസാക്ഷികളുടേയും വിശുദ്ധരുടേയും ജീവിതം അടുത്തനുകരിക്കുക. വിശുദ്ധരായ മിഷറിമാരുടെ ജീവിതങ്ങളെ അടുത്തറിയുന്നതിലൂടെ പ്രേഷിത തീക്ഷ്ണത നമ്മുടെ ഹൃദയങ്ങളിലും ജ്വലിക്കും എന്നതിൽ സംശയമില്ല. കാരണം വിശുദ്ധിയിലേയ്ക്ക് വളരാനുള്ള ആഗ്രഹവും അതിനുള്ള തീക്ഷ്ണമായപരിശ്രമവും ലോകത്തിൽ സാക്ഷ്യമായി തീരാനുള്ള വിളിയുടെ ഭാഗമാണ്.

3. സഭയുടെ അടിസ്ഥാന സ്വഭാവമായ കൂട്ടായ്മ പ്രകടമാക്കുന്നതരത്തിൽ സഭയിലെ എല്ലാവരേയും -മെത്രാന്മാർ, വൈദികർ, സമർപ്പിതർ, അല്മായർ- ഒന്നിപ്പിക്കുന്ന ഒരു മിഷൻപ്രവർത്തന ശൈലി നാം സ്വീകരിക്കണം. ഒറ്റപ്പെട്ട പ്രേഷിതപ്രവർത്തനങ്ങൾക്ക് ദിശാബോധം നഷ്ടമാകാനുള്ള സാധ്യത കൂടുതലാണ്. അതുകൊണ്ട് തന്നെ മിഷൻ പരിശീലനം, വൈദികർക്കും സന്യസ്തർക്കും അല്മായർക്കും ഒരുപോലെ നൽകേണ്ടതാണ്. അതിലൂടെ സംഘാതമായ ഒരു പ്രവർത്തനശൈലി നാം രൂപീകരിക്കണം.

4. ഈശോയുടെ കരുണാർദ്രമായ മുഖം പ്രകടമാക്കുന്ന ക്രൈസ്തവ ഉപവിപ്രവർത്തനങ്ങളിൽ സജീവമായി പങ്കാളികളായി സുവിശേഷത്തിന്റെ സജീവ സാക്ഷികളായി നാം മാറണം.

2019-ലെ മിഷൻ ഞായറാഴ്ചത്തെ പ്രബോധത്തിൽ മൂന്നുകാര്യങ്ങളാണ് മാർപാപ്പാ ചൂണ്ടികാണിക്കുന്നത്. ദൈവത്തിന്റെ ഗിരിശൃംഗത്തിൽ ഏവരേയും ഒന്നിച്ചുകൂട്ടുക എന്നതാണ് മിഷന്റെ ആത്യന്തിക ലക്ഷ്യം (ഏശ 2:2). അതായത് "മിഷൻ ആരംഭിക്കുന്നത് മലമുകളിലാണ്." അവിടെയാണ് എല്ലാവരും താൽകാലികമായ എല്ലാറ്റിനേയും ഉപേക്ഷിച്ച് ദൈവവുമായി ഒന്നായിചേരുന്ന വിശുദ്ധ ഇടം. അതാണ് ദൈവ-മനുഷ്യ സംഗമവേദി. മലമുകളിലേയ്ക്ക് ആനയിക്കുന്ന മിഷൻ മലകയറാനുള്ള നിയോഗംകൂടിയാണ് പ്രേഷിതർക്ക് നൽകുന്നത്. മലകയറ്റം നൽകുന്ന ദൈവശാസ്ത്രം 'കയറാനായി ഉപേക്ഷിക്കണം' (to climb up you must leave) എന്നതാണ്. മലമുകളിലെ സൗന്ദര്യം ആസ്വദിക്കാൻ സമതലത്തിലെ വ്യർത്ഥമായതെല്ലാം നാം ഉപേക്ഷിക്കണം. അതായത്, പ്രഘോഷണത്തിന്റെ ആരംഭം ഉപേക്ഷയുടെ അനുഭവത്തിലാണ് (to proclamin you must first renouce).

"നിങ്ങൾ ലോകമെങ്ങും പോയി സകലജനതകളോടും സുവിശേഷം പ്രസംഗിക്കുവിൻ" എന്ന പ്രേഷിതകല്പനയുടെ പിന്നിലെ ആത്മീകത ഇന്നത്തെ കാലഘട്ടത്തിന്റെ സാഹചര്യത്തിൽ മാർപാപ്പാ വ്യാഖ്യാനിക്കുകയാണ്. ജീവിതത്തിന്റെ ലംബമായതിനെ ഉപേക്ഷിക്കാത്തവർക്ക് തിരശ്ചീനമായ യാഥാർത്ഥ്യങ്ങളെ സ്വന്തമാക്കാൻ സാധ്യമല്ല. നിങ്ങൾ ലോകത്തിന്റെ പ്രകാശമാണ്, ഭൂമിയുടെ ഉപ്പാണ് എന്നതും നിങ്ങൾ ലോകമെങ്ങും പോകുവിൻ എന്നതും ക്രിസ്തീയ ജീവിതത്തിന്റെ ഇരുവശങ്ങൾ മാത്രമാണ്. 'പോകുക' എന്ന ക്രിയ 'ആയിരിക്കുക' എന്ന ക്രിയയുമായി ചേരുന്നിടത്താണ് പ്രേഷിതപ്രഘോഷണം ജീവിത സാക്ഷ്യമാകുന്നത്. വി. ഫ്രാൻസിസ് അസീസി പറഞ്ഞ, "എപ്പോഴും സുവിശേഷം പ്രഘോഷിക്കുക; ആവശ്യമെങ്കിൽ മാത്രം വാക്കുകൾ ഉപയോഗിക്കുക." എന്ന വാക്യം ഈ പ്രേഷിതദർശനത്തെ സമ്യക്കായി അവതരിപ്പിച്ചിരിക്കുകയാണ്.

## ഉപസംഹാരം

വൈവിധ്യങ്ങളും വൈരുദ്ധ്യങ്ങളുമായ നിറഞ്ഞ ബഹുസ്വരത ഈ ലോകത്തിലെ ക്രിസ്തീയ മിഷൻ പ്രവർത്തനങ്ങളുടെ പ്രസക്തി ഒരിക്കലും കുറയ്ക്കുന്നില്ല എന്ന് ഈ പ്രേഷിതമാസാചാരണത്തിലൂടെ സഭ നമ്മെ ഓർമ്മപ്പെടുത്തുന്നു. സംവാദത്തിന്റെയും സാക്ഷ്യത്തിന്റെയും പുതിയ വഴികളിലൂടെ കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിച്ച് സുവിശേഷം പ്രഘോഷിക്കാൻ ധിക്ഷ്ണാശാലികളായ മിഷണറിമാർ ഇനിയും ആവശ്യമുണ്ട്. സാക്ഷ്യത്തിലൂടെ സുവിശേഷം പ്രഘോഷിക്കാനും സ്ഥിരീകരിക്കാനും വിശുദ്ധരായ സുവിശേഷപ്രഘോഷകർ കാലഘട്ടത്തിന്റെ ആവശ്യകതയാണ്. ദൈവസന്നിധിയിലെ നിരന്തരമായ അർത്ഥനകൊണ്ടും ഈ ലോകത്തിലെ അർത്ഥം പങ്കുവച്ചുകൊണ്ടും ഈ ദൈവനിയോഗത്തിൽ ഏവർക്കും പങ്കാളികളാകാം.








റവ. ഫാ. സാജു കുത്തോടിപുത്തൻപുരയിൽ സി.എസ്.റ്റി
സെക്രട്ടറി, കെസിബിസി ഐക്യജാഗ്രതാകമ്മീഷൻ

# ഒക്ടോബർ 2019 അസാധാരണ പ്രേഷിതമാസം

2019 ഒക്ടോബർ 'അസാധാരണ പ്രേഷിത മാസം' ആയി ഫ്രാൻസിസ് പാപ്പാ പ്രഖ്യാപിച്ചിരി ക്കുകയാണ്. "ജ്ഞാനസ്നാനപ്പെട്ട് അയ്ക്കപ്പെട്ടവർ: പ്രേഷിത ദൗത്യവുമായി ക്രിസ്തുവിന്റെ സഭ ലോകത്തിൽ" (Baptized and sent: The Church of Christ on Mission in the World) എന്നതാണ് ഈ മാസത്തിന്റെ വിചിന്തന വിഷയം. സഭയുടെ പ്രേഷിത സ്വഭാവത്തെ സംബ ന്ധിച്ച് ആത്മപരിശോധനയ്ക്കുള്ള ഒരു ക്ഷണവും പ്രേഷിത ദൗത്യത്തിലുള്ള ഉയിർത്തെഴു ന്നേൽപ്പി നുള്ള ഒരു ആഹ്വാനമാണ് ഈ പ്രഖ്യാപനം. ഈ

ഈ മാസാചരണത്തിൽ സഭയിൽ നാലു കാര്യങ്ങൾ ശ്രദ്ധിക്കണമെന്ന് ഫ്രാൻസിസ് പാപ്പ ആവശ്യപ്പെടുന്നു.

1. ദൈവവചനത്തിലും വിശുദ്ധ കുർബാനയിലും വ്യക്തിഗതവും സമൂഹപരവുമായ പ്രാർത്ഥനയിലും സഭയിൽ ഇന്നും ജീവിക്കുന്ന ക്രിസ്തുവിനെ കണ്ടുമുട്ടുക.
2. പ്രേഷിതരായ വിശുദ്ധരുടെയും രക്തസാക്ഷി കളുടെയും വിശ്വാസ പ്രഘോഷകരുടെയും ലോകമാസകലമുള്ള സാക്ഷ്യങ്ങൾ ശ്രദ്ധിക്കുക, സ്വന്തമാക്കുക.
3. ദരിദ്രരോടും വിലപിക്കുന്നവരോടും പക്ഷം ചേർന്നുകൊണ്ട് ക്രിസ്തുസ്നേഹം പ്രകട മാക്കുന്ന സഭയുടെ പ്രേഷിത പ്രവർത്തനങ്ങളെ പിന്തുണയ്ക്കുക.
4. ദൈവശാസ്ത്രവും ബൈബിളും അടിസ്ഥാന പ്പെടുത്തിയുള്ള പ്രേഷിത പരിശീലനം വൈദികർക്കും സന്ന്യസ്തർക്കും അല്മായർക്കും നല്കുക.

മാമോദീസ സ്വീകരിച്ച ഓരോ വിശ്വാസിയും ക്രിസ്തുവിന്റെ മിഷനറിയാണെന്നും ദാരിദ്ര്യത്തി ന്റെയും അനുസരണത്തിന്റെയും സേവനത്തിന്റെയും ആത്മത്യാഗത്തിന്റെയും വഴിയാണ് സുവിശേഷവത്കരണത്തിനു വേണ്ടതെന്നും അതിനാൽ തിരുസഭയിൽ ഒരു പ്രേഷിതമാനസാന്തരം അനിവാര്യമാണെന്നും അസാധാരണപ്രേഷിത മാസം പ്രഖ്യാപിച്ചു കൊണ്ട് ഫ്രാൻസിസ് പാപ്പ ആഹ്വാനം ചെയ്യുന്നു.

1919-ൽ ബെനഡിക്ട് 15-ാമൻ പാപ്പാ പ്രസിദ്ധീകരിച്ച "Maximum Illud" (ഏറ്റവും വലിയ ആ കാര്യം) എന്ന പ്രേഷിതദൗത്യത്തെക്കുറിച്ചുള്ള ചാക്രികലേഖനത്തിന്റെ ശതാബ്ദിയോടനുബന്ധിച്ചും 50 വർഷം മുമ്പ് രണ്ടാംവത്തിക്കാൻ കൗൺസിൽ നടത്തിയ പ്രേഷിതആഹ്വാനത്തിന്റെ വെളിച്ചത്തിലു മാണ് ഫ്രാൻസിസ് പാപ്പാ ഇത്തരമൊരു പ്രഖ്യാപനം നടത്തിയത്.

ഒന്നാം ലോകമഹായുദ്ധത്തിന്റെ പശ്ചാത്തല ത്തിൽ സഭയുടെ മിഷനറി പ്രവർത്തനങ്ങൾക്ക് സുവിശേഷാത്മകമായ ഒരു സമീപനം ആവശ്യ മാണെന്നും സുവിശേഷവത്കരണത്തിന്റെ പേരിൽ കോളനിവത്കരണം സംഭവിക്കരുതെന്നും സാമ്പ ത്തിക ലക്ഷ്യങ്ങളിൽ നിന്നു സുവിശേഷ വത്കരണ ദൗത്യം വിശുദ്ധീകരിക്കപ്പെടണമെന്നും ബെനഡിക്ട് 15-ാമൻ പാപ്പാ ആഹ്വാനം ചെയ്തു. ആത്മാക്കളുടെ രക്ഷയ്ക്കുവേണ്ടിയുള്ള ദാഹമാണ് സഭയുടെ പ്രേഷിതദൗത്യത്തിന്റെ അടിസ്ഥാനം എന്നും തദ്ദേശീയ സഭയുടെ വളർച്ച ലക്ഷ്യം വയ്ക്കണമെന്നും ഊന്നിപ്പറഞ്ഞുകൊണ്ട് പ്രേഷിതത്വത്തിന് പുതിയൊരുമുഖവും നവചൈതന്യവും നല്കുവാനാണ് അദ്ദേഹം ശ്രമിച്ചത്. ബെനഡിക്റ്റ് 15-ാമൻ നൂറുവർഷങ്ങൾക്കുമുമ്പു കുറിച്ച കാര്യങ്ങൾക്ക് ഇന്നും ഏറെ പ്രസക്തിയുണ്ട്:

1. സഭ ലോകത്തിൽ മിഷനറിയാണ്; ലോകത്തിൽ ഏറ്റവും അകലെയുള്ള അതിർത്തിവരെ മുന്നേറാൻ സഭ നിർബന്ധിക്കപ്പെടുകയാണ്.
2. ദൈവവിശ്വാസവും മാനവികതയും സുവി ശേഷ വെളിച്ചത്തിൽ പുനഃസ്ഥാപിക്കാൻ സുവിശേഷവത്ക്കരണം മാത്രമാണ് ഏക മാർഗ്ഗം.
3. സഭയ്ക്കു സുസ്ഥിരവും തുടർച്ചയുള്ളതുമായ മിഷനറി മാനസാന്തരം ആവശ്യമാണ്.
4. മിഷൻ പ്രവർത്തനം സ്നേഹത്താൽ നയിക്ക പ്പെടുന്നതാണ്; അതിന്റെ ഏറ്റവും ആഴത്തി ലുള്ള അർത്ഥം ദാനമാണ്, ബലിയാണ്, സൗജന്യമാണ്, രക്തസാക്ഷ്യമാണ്.
5. ദൈവത്തെപ്പറ്റി പ്രസംഗിക്കുന്ന മനുഷ്യൻ ദൈവത്തിന്റെ മനുഷ്യനായിരിക്കണം എന്ന അവബോധത്തിലേക്ക് കടന്നുവരണം.
6. മിഷൻ പ്രവർത്തനം എല്ലാവരെയും ഉൾക്കൊള്ളുന്നതും കാര്യണ്യത്തിലുള്ള മുന്നേറ്റവും സാക്ഷ്യവുമാണ്. മിഷൻ വേലകളെ സഹായിക്കുക പരിശുദ്ധമായ ഒരു കടമയാണ്, സാക്ഷ്യമാണ്.

## ഉപകാരസ്മരണ

ഒരു വിശ്വാസി

# അല്മായ കുടുംബ ശുശ്രൂഷയുടെ പ്രഥമപ്രേഷിത



ജസ്റ്റീസ് കുര്യൻ ജോസഫ്
k p[ ] owt I mSX ap ³ PUP

**ജീവിതരേഖ**

| | |
|---|---|
| ജനനം | : 1876 ഏപ്രിൽ 26 |
| മാതാപിതാക്കൾ | : പുത്തൻചിറ ചിറമേൽ മങ്കിടിയാൻ തോമ-താണ്ട |
| ജ്ഞാനസ്നാനം | : 1876 മെയ് 3, പുത്തൻചിറ സെന്റ് മേരീസ് ഫൊറോന പള്ളി. |
| ജ്ഞാനസ്നാനനാമം | : ത്രേസ്യ |
| ആധ്യാത്മികപിതാവ് | : ധന്യൻ ഫാ.ജോസഫ് വിതയത്തിൽ |
| മൂന്നാം സഭയിൽ പ്രവേശനം | : 1905 മാർച്ച് 12 |
| പഞ്ചക്ഷതസ്വീകരണം | : 1909 ജനുവരി 27 |
| വ്രതവാഗ്ദാനവും ഇഒഎ സ്ഥാപനവും | : 1914 മെയ് 14 |
| ഇഒഎ സമൂഹശ്രേഷ്ഠത്തി | : 1914 മെയ് 14 |
| നോവിസ് ഗുരുനാഥ | : 1926 മെയ് 10 |
| അന്ത്യകൂദാശസ്വീകരണം | : 1926 ജൂൺ 07 |
| മരണം | : 1926 ജൂൺ 8 രാത്രി 10 |
| സംസ്ക്കാരം | : 1926 ജൂൺ 9 |
| നാമകരണപ്രാർത്ഥന പ്രസിദ്ധീകരിച്ചത് | : 1963 ജൂൺ 15 |
| വിശുദ്ധയായി പ്രഖ്യാപിക്കാൻ അപേക്ഷ സമർപ്പണം | : 1973 ഒക്ടോബർ 5 |
| ദൈവദാസി പദവി | : 1974 ഡിസംബർ 3 |
| ദൈവദാസിയുടെ കല്ലറ തുറന്ന് പുനഃരടക്കം | : 1981 ജനുവരി 3 |
| നാമകരണനടപടികൾ നിയമാനുസൃതമെന്ന് റോമിൽനിന്ന് ഡിക്രി പുറപ്പെടുവിച്ച ദിനം | : 1985 നവംബർ 8 |
| പൊസ്സെസ്സിയോ സമർപ്പണം | : 1999 ഏപ്രിൽ 26 |
| ധന്യപദവിപ്രഖ്യാപനം | : 1999 ജൂൺ 28, വി. ജോൺപോൾ കക |
| പി.ഡി.മാത്യുവിന്റെ രോഗശാന്തി അത്ഭുതം അംഗീകരിക്കൽ | : 2000 ജനുവരി 27 |
| വാഴ്ത്തപ്പെട്ടവൾ | : 2000 ഏപ്രിൽ 9, വി. ജോൺപോൾ കക |
| ക്രിസ്റ്റഫർ ജോഷിയുടെ രോഗശാന്തി അത്ഭുതം അംഗീകരിക്കൽ | : 2019 ഏപ്രിൽ 9 |
| ആദ്യ മധ്യസ്ഥതിരുനാൾ | : 2000 ജൂൺ 8 |
| വിശുദ്ധപദവിപ്രഖ്യാപനം | : 2019 ഒക്ടോബർ 13 ഫ്രാൻസിസ് പാപ്പ |

**തൃശൂർ പുത്തൻചിറനാട്ടിൽ മൊട്ടിട്ട ത്രേസ്യ എന്ന പുണ്യസൂനം അരശതാബ്ദക്കാലം മാത്രമേ ജീവിച്ചുള്ളൂ എങ്കിലും ഏവർക്കും പുണ്യം ചെയ്യാൻ പ്രേരകയും പ്രചോദകയുമായി നിലകൊള്ളുകയാണിന്നും. കുഴിക്കാട്ടുശ്ശേരിയിലെ മഠം കപ്പേളയിൽ അന്ത്യവിശ്രമം കൊള്ളുകയാണ് മറിയംത്രേസ്യ. നീണ്ട 24 വർഷങ്ങൾ ആത്മപിതാവായി നിലകൊണ്ട് ഈ അമ്മയെ വിശുദ്ധിയുടെ വീഥിയിൽ നയിച്ച വന്ദ്യവൈദികൻ ധന്യൻ ജോസഫ് വിതയത്തിലിന്റെ ഭൗതികശരീരവും ഇതേ കപ്പേളയിൽതന്നെ അടക്കം ചെയ്തിരിക്കുന്നു. രണ്ടു വിശുദ്ധാത്മാക്കളുടെ കബറിടദൈവാലയം സ്ഥിതി ചെയ്യുന്ന കുഴി ക്കാട്ടുശ്ശേരി തീർത്ഥകേന്ദ്രം അനേകായിരങ്ങൾക്ക് അഭയകേന്ദ്രമാണിന്ന്.**

സാധാരണ കുടുംബ പശ്ചാത്തലത്തിൽ ജനിച്ച്, സാധാരണക്കാരിയായി വളർന്നുവന്ന ത്രേസ്യയിൽ അനിതരസാധാരണമായി കണ്ടുവന്നിരുന്ന ദൈവത്തെ സ്നേഹിക്കാനുള്ള ദാഹവും, ചെറുപ്പംമുതലേയുള്ള തപസും പ്രായശ്ചിത്തവും എളിമ, ക്ഷമ, സഹിഷ്ണുത, മിതത്വം തുടങ്ങിയ ഗുണങ്ങളും ദൈവികപുണ്യങ്ങളായ വിശ്വാസം, സ്നേഹം, ശരണം എന്നിവയും പരിശുദ്ധാരൂപിയുടെ വരദാനഫലങ്ങളും അമ്മയെ മറ്റുള്ളവരിൽനിന്നും വേർതിരിച്ചു നിർത്തി.

**പ്രേഷിതതീക്ഷ്ണത**

മറിയംത്രേസ്യ ജീവിച്ചിരുന്ന കാലഘട്ടം, കുടുംബശിഥിലീകരണവും അന്ധവിശ്വാസങ്ങളും മദ്യപാനം തുടങ്ങിയ ദു:ശീലങ്ങളും നടമാടിയിരുന്ന കാലമായിരുന്നു. അക്രമം, പകർച്ചവ്യാധികൾ തുടങ്ങിയ ദുരിതങ്ങളിൽപ്പെട്ടു മനുഷ്യർ ഉഴലുന്ന കാലം! ഏറെ സമയം പ്രാർത്ഥനയിലും ധ്യാനത്തിലും ചെലവഴിച്ചിരുന്ന മറിയംത്രേസ്യയിൽ ദൈവസ്നേഹവും പരസ്നേഹവും ഒരുപോലെ സമ്മേളിച്ചിരുന്നു. ലോകബഹുമാനം ആഗ്രഹിക്കാതെ, പരലോകബഹുമാനം മാത്രം കൊതിച്ചിരുന്ന മറിയംത്രേ സ്യക്കു സ്വർഗ്ഗരാജ്യം എല്ലായിടത്തും ദൃശ്യമായിരുന്നു. കാരണം, സർവ്വോപരി ദൈവത്തെ സ്നേഹിക്കാനും തന്നെപ്പോലെ അയൽക്കാരനെ സ്നേഹിക്കാനുമാണല്ലൊ യേശുനാഥൻ പഠിപ്പിച്ചിരിക്കുന്നത്. "എന്റെ ഏറ്റവും എളിയ സഹോദരിൽ ഒരുവനു നിങ്ങൾ ചെയ്തുകൊടുത്തപ്പോൾ എനിക്കുതന്നെയാണു ചെയ്തു തന്നത്" എന്ന തിരുവചനം ഉൾക്കൊണ്ട് 'സ്വയം അഴിഞ്ഞ് ധാരാളം ഫലം പുറപ്പെടുവിക്കുന്ന ഒരു ഗോതമ്പുമണി' ആകാൻ മറിയംത്രേസ്യ നന്നേ ചെറുപ്പത്തിലെ ഉറച്ചതീരുമാനമെടുത്തിരുന്നു. ആരോരുമില്ലാത്തവരുടെ ആകുലമുഖവും ആർത്തനാദവും അമ്മയെ ആർദ്രചിത്തയാക്കി. "ആരെനിക്കായ് പോകും? ആരെ ഞാനയയ്ക്കും" എന്നു ചിന്തിച്ച ദൈവപിതാവിനോടമ്മ നിരന്തരം പറഞ്ഞു: "എന്നെ അയച്ചാലും!" കുടുംബ പ്രേഷിതത്വം എന്ന പുതിയ പാത വെട്ടിത്തുറന്നു പാപികൾ, രോഗികൾ, മരണാസന്നർ, മദ്യപാനികൾ തുടുങ്ങിയവരിൽ യേശുവിനെ ശുശ്രൂഷിക്കാൻ മറിയംത്രേസ്യ ഓടി. പത്രോസിന്റെ അമ്മയെയും സഖേവൂസിനെയും ലാസറിനെയും ഫരിസേയനെയുമൊക്കെ വീട്ടിൽച്ചെന്നുകണ്ട നാഥനാണ് ത്രേസ്യയുടെ ദിവ്യഗുരു! കരുണാർദ്രസ്നേഹവുമായി മറിയം ത്രേസ്യയും മൂന്നുകൂട്ടുകാരും ചേർന്നു പുത്തൻചിറയിലെയും പരിസരപ്രദേശങ്ങളിലേയും വീടുകൾ കയറിയിറങ്ങി. യുവതികൾ നാട്ടിലെ വീടുകളിൽ പോകുന്നതിനെ വീട്ടുകാർ ശക്തിയായി എതിർത്തു. തദവസരത്തിൽ കുടുംബത്തിൽ സമാധാനം ഉണ്ടാകട്ടെ എന്നു കരുതി മറിയംത്രേസ്യ മരണാസന്നനായി കിടന്നിരുന്ന രോഗിയുടെ വീട്ടിൽ വീണ്ടും പോകാതായി. അപ്പോൾ പരിശുദ്ധ അമ്മ ത്രേസ്യക്കു നൽകിയ തിരുത്തലും ഉപദേശവുമാണിത്. 'സന്തോഷിക്കുവിൻ' എന്ന ചാക്രികലേഖനത്തിലൂടെ ഫ്രാൻസിസ് പാപ്പാ ആവശ്യപ്പെടുന്നു: "വാതിലുകൾ തുറന്നു കാത്തിരിക്കാതെ ഏവരെ യും പ്രത്യേകിച്ചു പരമദരിദ്രരെയും അഗതികളെയും വിദൂരസ്ഥരെയും അഭിമുഖീകരിക്കാനായി പോകാനുള്ള ഭയം നീക്കിക്കളയും."

കുടുംബങ്ങളെ തന്റെ പ്രവർത്തനമേഖലയായി സ്വീകരിച്ച മറിയം ത്രേസ്യ ആരോരുമില്ലാത്തവരുടെ കുടിൽമുതൽ അതിസമ്പന്നനായ രാജാവിന്റെ കൊട്ടാരംവരെ കടന്നുചെന്നു, കരുണാർദ്ര സ്നേഹവുമായി. കുടുംബങ്ങളിലേക്കു കയറിച്ചെന്ന മറിയംത്രേസ്യയുടെ ദൈവ ചൈതന്യം ഏവരെയും ഉൾക്കൊള്ളുന്നതായിരുന്നു. മൃതശരീരത്തിൽ കിടന്നു മുലപ്പാൽ കുടിക്കുന്ന പെ ൺകുഞ്ഞിനെ ധീരതയോടെ എടുത്തുകൊണ്ടുവന്നു മഠത്തിൽ വേണ്ട തെല്ലാം നൽകി വളർത്തി വലുതാക്കി. കൊച്ചി മഹാരാജാവ് ദേഹത്തു കുരുവന്നു വേദനയാൽ വലയുമ്പോൾ, പ്രാർത്ഥനാപൂർവ്വം പച്ചമരുന്നുണ്ടാക്കി നൽകിയതിന്റെ ഫലമായി രോഗവിമുക്തനായ രാജാവ് 80 ടൺ തേക്കിൻതടി മഠം പണിയാൻ സമ്മാനമായി അമ്മയ്ക്കു നൽകി. മറിയംത്രേസ്യയുടെ സ്നേഹസേവനവലയത്തിൽ നിന്ന് ആരേയും പുറത്താക്കിയിരുന്നില്ല. ദരിദ്രനെ യും സമ്പന്നനെയും സർവ്വരെയും സദാ ഉൾക്കൊള്ളുന്ന സ്നേഹം!

തൊട്ടാൽ തലയിലാകും എന്ന ചിന്തയോടെ റോഡിന്റെ മറുവശം ചേർന്നു പോകാനാണു പൊതു വെ മനുഷ്യർക്കു താല്പര്യം. ഇവരിൽ നിന്നും വ്യത്യസ്തയായി തൊട്ടു തലയിൽ വക്കാനും ആവശ്യങ്ങളിൽ ഇടപെടാനും എപ്പോഴും സന്നദ്ധതയുളളവളും സഹായം വന്നു വാങ്ങുക എന്ന സമീപനത്തേക്കാൾ ചെന്നു ശുശ്രൂഷിക്കുക, കൊടുക്കുക എന്ന പരിശുദ്ധ അമ്മയുടെ മനോഭാവം എപ്പോഴും പുലർത്തിയിരുന്നവളുമായിരുന്നു മറിയംത്രേസ്യ. സന്ന്യാസവ്രതങ്ങൾ ഇപ്രകാരമുള്ള ശുശ്രൂഷക്കു തടസമായി തന്നെ തളച്ചിട്ടു എന്ന് അമ്മക്ക് ഒരിക്കലും തോന്നിയിട്ടില്ല. നേരെമറിച്ച്, സന്ന്യാസവ്രതങ്ങൾ നൽകിയ സ്വാതന്ത്ര്യമാണു വിശുദ്ധവും നിർമലവും സുതാര്യ വുമായ ഉപവിപ്രവർത്തനങ്ങൾക്ക് അമ്മക്ക് ഒരു ചാലകശക്തിയായി മാറിയത്.

പാപികളുടെ മാനസാന്തരവും ശുദ്ധീകരാത്മാക്കളുടെ മോചനവും നേടിയെടുക്കുക എന്നതു മറിയം ത്രേസ്യയ്ക്ക് ഒരു ആവേശമായിരുന്നു. 99 ആടിനെയും വിട്ട് കാണാതെപോയ ഒന്നിനെ തേടുന്ന നല്ലിടയന്റെ ഹൃദയഭാവം അമ്മയുടെയും സ്വന്തമായിരുന്നു. രാപകൽ വ്യത്യാസമില്ലാതെ ദൈവം എപ്പോഴെല്ലാം മനസു ചോദിച്ചുവോ, അപ്പോഴെ ല്ലാം മനസ്സു കൊടുത്തു. പരിശുദ്ധാ ത്മാവിന്റെ പ്രേരണയനുസരിച്ചു ചു ടുകാട്ടിലും വീട്ടിലും ഒക്കെ അമ്മ ആത്മാക്കളുടെ രക്ഷയ്ക്കായെത്തി. പലപ്പോഴും ശുദ്ധീകരണാത്മക്കൾ മറിയംത്രേസ്യക്കു കാണപ്പെട്ടു. പ്രാർത്ഥന യാചിക്കുകയും തപസും ഉപവാസവും പ്രായശ്ചിത്തവും പ്രാർത്ഥനയും അവർക്കായർപ്പിച്ച്, ശിക്ഷയുടെ കാലം ഇളച്ചുകൊടുക്കാൻ മാധ്യസ്ഥ്യം വഹിക്കുകയും ചെയ്ത നല്ല ഒരു അഭിഭാഷക ആയിരുന്നു മറിയം ത്രേസ്യ.

മറിയംത്രേസ്യ നന്നേ ചെറുപ്പത്തിൽതന്നെ, പള്ളിയിൽ പൂക്കൾവയ്ക്കാനും പള്ളി വൃത്തിയാക്കാനുമൊക്കെ മുന്നോട്ടു വന്നുകൊണ്ട് അമ്മ തന്റെ ഇടവക ശുശ്രൂഷയ്ക്കു തുടക്കമിട്ടു. നമസ്കാരങ്ങൾ ഉറ ക്കെ ചൊല്ലാനും വേദപാഠം പഠിപ്പിക്കാനും കൂട്ടുകാരുമൊത്തു ജപമാല ചൊല്ലാനും കുരിശിന്റെ വഴി നടത്തി പ്രാർത്ഥിക്കാനുമൊക്കെ അമ്മ ജാഗരൂകയായിരുന്നു. പള്ളിയിലെ ആഘോഷങ്ങൾക്കും തിരുക്കർമ്മങ്ങൾക്കുമൊക്കെ സജീവമായ പങ്കാളിത്തവും സഹകരണ വും മറിയംത്രേസ്യ നൽകിയിരുന്നു. കുമ്പസാരിക്കുന്ന ദൈവമക്കൾ, പശ്ചാത്താപത്തോടെ എല്ലാ പാപങ്ങളും ഏറ്റുപറഞ്ഞു നല്ല കുമ്പസാരം കഴിക്കാൻ ഓരോ വ്യക്തി ക്കും വേണ്ടി അമ്മ പ്രാർത്ഥിച്ചിരുന്നു. ദുഷ്ടാരൂപികൾ ഇവരെ വിട്ടുപോകുന്നതും ശുദ്ധീകരാത്മാക്കൾ സ്വർഗ്ഗത്തിലേക്കു മാലാഖമാരാൽ ആനീതരാകുന്നതും മറിയംത്രേസ്യ ദർശിച്ചിരുന്നു.

**അല്മായപങ്കാളിത്തം**

ഒരു വ്യക്തിക്ക് ഈലോക ജീവിതം വഴി ആർജ്ജിക്കാവുന്ന ഏറ്റവും ഉന്നതമായ പദവിയാണ് ഒരു വിശുദ്ധൻ/വിശുദ്ധ എന്നത്. ഇതു തിരിച്ചറിയാൻ വേണ്ട ബോധജ്ഞാനം ലഭിച്ച മറിയം ത്രേസ്യ പറയുമായിരുന്നു: "എനിക്ക് ലോകബഹുമാനം വേണ്ട, പരലോകബ

ഹുമാനം കിട്ടണം എന്ന് ഏറെ കൊതി" എന്ന്. ദൈവത്തിലുള്ള ദൃഢമായ വിശ്വാസവും അവിടുത്തെ വാഗ്ദാനങ്ങളിലുള്ള ആഴമായ ബോധ്യവും സ്വയം വ്യയം ചെയ്തു നന്മചെയ്യാൻ അമ്മയെ ഉത്തേജിപ്പിച്ചു. കുഞ്ഞുന്നാളിൽ രൂപപ്പെട്ട പരസ്നേഹചൈതന്യം ജീവിതാന്ത്യംവരെ മറിയംത്രേസ്യയിൽ സജീവമായിരുന്നു. 38 വയസുവരെ ഒരു അല്മായ പ്രേഷിതയായി ജീവിച്ച മറിയംത്രേസ്യ 38-ാം വയസ്സിലാണ് വ്രതവാഗ്ദാനം നടത്തിയതും ഹോളി ഫാമിലി സന്ന്യാസിനി സമൂഹത്തിനു രൂപം കൊടുത്തതും.

12 വർഷങ്ങൾ മാത്രമാണു വ്രതബദ്ധയായ ഒരു സമർപ്പിതയായി അമ്മ ജീവിച്ചത്. 38 വയസ്സുവരെ എന്തെല്ലാം കാര്യങ്ങൾ മറിയംത്രേസ്യ ചെയ്തിരുന്നുവോ, അവയെല്ലാംതന്നെ അല്മായരുടെ കുടുംബപ്രേഷിത പ്രവർത്തനങ്ങളായിരുന്നു. കരുണാർദ്രസ്നേഹവുമായി കുടുംബങ്ങളിലേക്കിറങ്ങിച്ചെന്ന് അവിടെ ഐക്യവും സ്നേഹവും സമാധാനവും ദൃഢപ്പെടുത്താനും പുനഃസ്ഥാപിക്കാനും മദ്യപാനം തുടങ്ങിയ ദുഃശീലങ്ങളിൽനിന്നു പിൻതിരിപ്പിക്കാനും വ്യക്തികളെ അന്ധവിശ്വാസങ്ങളിൽനിന്നു മോചിപ്പിക്കാനും അമ്മക്കു സാധിച്ചു. എല്ലാ പൗരന്മാരും തുല്യരാണെന്നും വർഗ്ഗ വർണ്ണജാതി അടിസ്ഥാനത്തിൽ ഭ്രഷ്ടു കല്പിക്കേണ്ടവരല്ലെന്നുമുള്ള നീതിബോധം ജനങ്ങളിൽ ഉളവാക്കി, ഏവരേയും ഒരുമിച്ചിരുത്തി വിദ്യ പകർന്നു. മരണം, വിധി, ശുദ്ധീകരണസ്ഥലം, സ്വർഗ്ഗം, നരകം എ ന്നീ സത്യാവസ്ഥകളെക്കുറിച്ചുള്ള ബോധവത്ക്കരണം നടത്തി. പണക്കാരനിൽനിന്നും വാങ്ങി പാവപ്പെട്ടവനുമായി പങ്കിടാൻ പഠിപ്പിച്ചു. രോഗികളുടെ വീടുകൾ നിരന്തരം സന്ദർശിച്ച് അനുസ്യൂതം പ്രാർത്ഥനയും പ്രായശ്ചിത്തവുമനുഷ്ഠിച്ച്, ശാന്തിനേടിക്കൊടുത്തു. പള്ളിയിൽ വൈദികൻ പ്രസംഗിക്കേണ്ട വിഷയങ്ങൾ പറഞ്ഞുകൊടുക്കാൻ പരിശുദ്ധ അമ്മ അവളെ ഒരു വിശ്വ സ്ത ഉപകരണമാക്കി. മക്കളില്ലാത്തവർക്കു മക്കളെ ലഭിക്കുന്നതി നും കുടുംബകലഹങ്ങൾ അവസാനിപ്പിച്ചു സമാധാനം കൈവരുത്തു ന്നതിനുമൊക്കെ പ്രാർത്ഥിച്ചിരുന്നതിന്റെ ഫലങ്ങൾ അനുഭവിച്ചവർ അനവധിയാണ്. മറിയംത്രേസ്യയെപ്പോലെ അവനവന്റെ കുടുംബങ്ങളിലും ഇടവകയിലും ജോലിസ്ഥലത്തും സംഘടനകളിലും യാത്രകളിലുമൊക്കെ ദൈവരാജ്യവിപുലീകരണത്തിനും ആത്മാക്കളുടെ രക്ഷയ്ക്കുമായി പ്രവർത്തിക്കാൻ സ്ഥലകാലസാഹചര്യങ്ങളുടെയും വ്യക്തികളുടെയും ആവശ്യങ്ങൾ കണ്ടറിഞ്ഞു നിറവേറ്റാൻ അല്മായർ കടപ്പെട്ടവരാണ്.

### പ്രവർത്തനക്ഷമതയുടെ രഹസ്യം

കുടുംബപ്രേഷിത ശുശ്രൂഷയിലേക്കു മറിയംത്രേസ്യയെ ഒരുക്കി അയച്ചതു പരിശുദ്ധ അമ്മതന്നെയാണ് (ചരിത്രം 9,10,12,14). ഇളയമ്മയായ ഏലീശ്വായ്ക്കു തന്റെ സഹായം ആവശ്യമെന്നറിഞ്ഞ ഉടനെ മാതാവ് അവിടേക്ക് ഓടിച്ചെന്നു. കാനായിലെ കല്ല്യാണവിരുന്നിലും ആ കുടുംബത്തിന്റെ ആവശ്യം കണ്ടറിഞ്ഞു നിറവേറ്റിക്കൊടുത്തു. ആശ്രയിക്കുന്നവരെ കൈ വെടിയാത്ത ഈ അമ്മയെ സ്വന്തം അമ്മയായി സ്വീകരിച്ച മറിയംത്രേസ്യ എന്നും പരിശുദ്ധ അമ്മയോട് ഒട്ടിച്ചേർന്നുനിന്നു. ചെറുപ്പത്തിലേ തന്നെ സഹിക്കാനും ക്ഷമിക്കാനും സഹിഷ്ണുത കാണിക്കാനും കുടുംബത്തിൽനിന്നും പഠിച്ച മറിയംത്രേസ്യയ്ക്കു ജീവിതാനുഭവങ്ങളുടെ വെളിച്ചത്തിൽ കുടുംബങ്ങളിൽ കണ്ടുമുട്ടുന്നവരെ ഉപദേശിക്കാൻ എളുപ്പമായിരുന്നു. ഈശോയുടെ പീഢാനുഭവത്തിൽ പങ്കുചേരാൻ ഏറെ സ്നേഹപൂർവ്വം അദ്ധ്വാനിച്ച മറിയംത്രേസ്യ പ്രാർത്ഥിക്കുമായിരുന്നു, "കർത്താവേ, കുറേക്കൂ ടി നിന്റെ പാടുപീഢകൾ എനിക്കു തരണമെ. ഞാൻ അനുഭവിച്ചുകൊള്ളാം" (ചരിത്രം, 31). ഏറ്റം എളിയ സഹോദരരിൽ ഈശോയെ ദർശിക്കാൻ സാധിച്ച മറിയംത്രേസ്യയ്ക്കു നിസ്വാർത്ഥമായി ശുശ്രൂഷ ചെയ്യാൻ ഉത്സാഹമായിരുന്നു. അവാച്യങ്ങളായ മൗതികാനുഭവങ്ങളുടെ പരമോന്നതിയിൽ നിന്നു പൈശാചികപരീക്ഷണങ്ങളുടെ കൊടുങ്കാട്ടിലൂടെയും ദു:ഖാനുഭവങ്ങൾ നിറഞ്ഞ കുടുംബജീവിതങ്ങളിലൂടെയും നടന്നുനീങ്ങിയ വലിയൊരു മിസ്റ്റിക് ആയിരുന്നു മദർ മറിയംത്രേസ്യ. എന്നും എപ്പോഴും എല്ലാ കാര്യങ്ങളിലും പരിശുദ്ധാരൂപിയ്ക്കു നിയന്ത്രണം വിട്ടുകൊടുത്തിരുന്ന അമ്മയുടെ ജീവിതലക്ഷ്യം ദൈവഹിതം നിറവേറ്റുക എന്നതായിരുന്നു. മറിയംത്രേസ്യാമ്മക്കെന്നപോലെ, പരിശുദ്ധ അമ്മയോടുള്ള വ്യക്തിപരമായ അടുപ്പവും ജപമാല പ്രാർത്ഥനയും സുകൃതജപങ്ങളുമൊക്കെ മാതാവിന്റെ മാധ്യസ്ഥ്യശക്തിയും സഹായവും നമുക്കും നേടിത്തരും. വിശ്വസ്ത ഉപകരണങ്ങളായി ദൈവകരങ്ങളിൽ നമ്മെത്തന്നെ സമർപ്പിക്കുമ്പോൾ ദൈവം വൻകാര്യങ്ങൾക്കായി നമ്മെയും എടുത്തുപയോഗിക്കും.

### അല്മായ കുടുംബപ്രേഷിത പ്രസക്തി

മറ്റേതൊരു കാലഘട്ടത്തേക്കാളുമുപരിയായി കുടുംബശിഥിലീകരണം സംഭവിക്കുന്ന നാളുകളിലാണ് നാം ഇന്നു ജീവിക്കുന്നത്. കുടുംബഭദ്രത നശിച്ചിരിക്കുന്നു. പങ്കുവയ്ക്കലും ഒരുമയും ഇല്ലാതായി. പരസ്പരവിശ്വാസവും കാത്തിരിപ്പും സഹിഷ്ണുതയും കൈമോശം വന്നു. കൈ നിറയെ സ്വാർത്ഥത നിറഞ്ഞിരിക്കുന്നതിനാൽ മറ്റുള്ളവർക്കായി തുറക്കാൻ, കോർത്തുപിടിക്കാൻ സാദ്ധ്യമാകാത്ത അവസ്ഥ! വാർത്താവിനിമയ മാർഗ്ഗങ്ങൾക്കു പ്രകാശവേഗത കൈ വന്നപ്പോൾ ഹൃദയങ്ങൾ തമ്മിലുള്ള അകലം കൂടി! പരിസ്ഥിതിയും പരിജ്ഞാനവും സാങ്കേതികതകൾ കൊണ്ടു പകരംവയ്ക്കപ്പെട്ടു. അദ്ധ്വാനവും ആരോഗ്യവും കൈമോശം വന്നു! പാപബോധവും ധാർമ്മിക ബോധവും നശിച്ചു. സ്വന്തം സ ഹോദരനെയും സഹോദരിയെയും തിരിച്ചറിയാൻപോലുമുള്ള പ്രകാശം കണ്ണുകൾക്കില്ലാത്ത അന്ധകാരത്തിന്റെ സമയം! ഇതാണു കുടുംബപ്രേഷിതത്വത്തിന്റെ സമയം! കുടുംബങ്ങൾ ഏവരെയും മാടിവിളിച്ചുകൊണ്ടിരിക്കുന്നു! കുടുംബങ്ങളിൽ ജീവിക്കുന്നവർക്ക്, വേദന അനുഭവിക്കുന്നവർക്ക്, ദു:ഖങ്ങൾ പങ്കുവയ്ക്കാൻ, ഒരു സഹായഹസ്തം ആകാൻ എന്നുതുടങ്ങി മറിയം ത്രേസ്യ ചെയ്ത സകലവിധ ആദ്ധ്യാ ത്മിക-ജീവകാരുണ്യ-സാമൂഹ്യ പ്രവർത്തനങ്ങൾക്കും ആവശ്യകത ഏറിയ സമയമാണിത്. കുടുംബങ്ങളിൽ, ജോലി സ്ഥലങ്ങളിൽ, ഇടവകകളിൽ, സംഘടനകളിൽ, രാഷ് ട്രീയരംഗങ്ങളിൽ ഒക്കെ യേശുവി ന്റെ കരുണാർദ്ര സ്നേഹവുമായി ഇറങ്ങിച്ചെന്നു ജാഗ്രതയോടെ വർത്തിക്കാൻ മദർ മറിയംത്രേസ്യ പ്രചോദനമാകട്ടെ!

38 വയസുവരെ അല്മായ കുടുംബപ്രേഷിതയായി ജീവിച്ച, കുടുംബങ്ങളുടെ മധ്യസ്ഥയായ മദർ മറി യംത്രേസ്യ നമ്മെ വെല്ലുവിളിക്കുന്നു, ധീരതയോടെ ക്രിസ്തുവിനെ അനുഗമിക്കാൻ! "നമ്മുടെ ദൈവം, നമുക്കു ശരണം" എന്നുറച്ചുവിശ്വസിച്ച മദർ മറിയംത്രേസ്യ, പ്രതിസന്ധികളെയും പ്രതിബന്ധങ്ങളെയും അതിജീവിക്കാൻ നമുക്കായി മാധ്യസ്ഥ്യം വഹിക്കും; തീർച്ച.



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

# വിജ്ഞാനത്തിന്റെയും വിശുദ്ധിയുടെയും പരിമളം പരത്തിയ വി. ജോൺ ഹെൻറി ന്യൂമാൻ

ഇക്കഴിഞ്ഞ ഒക്ടോബർ പതിമൂന്നാം തീയതി ഫ്രാൻസിസ് മാർപ്പാപ്പ വത്തിക്കാനിലെ സെൻറ് പീറ്റേഴ്സ് സ്ക്വയറിൽ വച്ച് നടന്ന വിശുദ്ധ ബലിമധ്യേ ക്രൈസ്തവ വിശ്വാസം ധീരോജിതമായി ജീവിച്ച അഞ്ചു പുണ്യാത്മാക്കളെ വിശുദ്ധ പദവിയിലേക്കുയർത്തുകയുണ്ടായി. നമ്മുടെ കേരളത്തിലെ തൃശ്ശൂരിൽ നിന്നുള്ള വിശുദ്ധ മദർ മറിയം ത്രേസ്യയും അതിലൊരാളായിരുന്നുവെന്നത് നമുക്ക് അഭിമാനത്തിന് വക നൽകുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക് വളരെ പരിചിതനായ കർദിനാൾ ജോൺ ഹെൻറി ന്യൂമാനും അക്കൂട്ടത്തിലുണ്ടായിരുന്നു. ദൈവദാസൻ മാർ ഇവാനിയോസ് പിതാവിൻറെ പ്രധാനപ്പെട്ട വിശേഷണങ്ങളിൽ ഒന്നായിരുന്നു "ഭാരത ന്യൂമാൻ" എന്നത്. അവർ രണ്ടുപേരുടെയും വിശ്വാസ യാത്രയിൽ ഉള്ള സാദൃശ്യം കൊണ്ടാണ് അങ്ങനെയൊരു പേര് മാർ ഇവാനിയോസ് പിതാവിന് ലഭിക്കുവാനിടയായത്.

ഹെൻറി എട്ടാമൻ (1491–1547) രാജാവിന്റെകാലത്താണ് ഇംഗ്ലണ്ടിൽ സഭയിൽ വിഭജനം ഉണ്ടാകുന്നതും 1534–ൽ ആംഗ്ലിക്കൻ സഭ രൂപം കൊള്ളുന്നതും. ഒരു ആംഗ്ലിക്കൻ വൈദികനായി ജീവിതമാരംഭിച്ച കാർഡിനൽ ന്യൂമാൻ പഠനത്തിന്റെയും പ്രാർത്ഥനയുടെയും ഫലമായി കത്തോലിക്കാ സഭയിൽ എത്തിച്ചേർന്ന ആളാണ്. വ്യക്തിപരമായ ഒരുപാട് നഷ്ടങ്ങൾ അദ്ദേഹത്തിന് നേരിടേണ്ടിവന്ന ഒരു തീരുമാനം ആയിരുന്നു അത്. അദ്ദേഹത്തിൻറെ ജീവിതത്തെയും പ്രവർത്തനങ്ങളെയും ചുരുക്കി വിവരിക്കുകയാണ് ഈ ലേഖനത്തിലെ ലക്ഷ്യം. മാർ ഇവാനിയോസ് പിതാവിൻറെ ജീവിതം ശരിക്കും അറിയാവുന്ന കാഹളത്തിന്റെ വായനക്കാർക്ക് പെട്ടെന്നുതന്നെ ഈ രണ്ടു പുണ്യജീവിതങ്ങളും തമ്മിലുള്ള സാമ്യം വരികൾക്കിടയിലൂടെ വായിച്ചെടുക്കാവുന്നതാണ്.

ജോൺ ഹെൻറി ന്യൂമാൻ 1801 ഫെബ്രുവരി 21 –ന് ഒരു ബാങ്കുദ്യോഗസ്തനായ ജോൺ ന്യൂമാന്റെയും ജെമീമ ഫോർദ്രിനിയറിന്റെയും മകനായി ലണ്ടനിൽ ജനിച്ചു. മാതാപിതാക്കൾ ആംഗ്ലിക്കൻ സഭയിലെ അംഗങ്ങളും വിശ്വാസം നന്നായി ജീവിച്ചിരുന്നവരും ആയിരുന്നു. ന്യൂമാനെകൂടാതെ മറ്റു അഞ്ച് മക്കൾകൂടി അവർക്കുണ്ടായിരുന്നു. ചെറുപ്പം മുതൽ തന്നെ ന്യൂമാനിലുള്ള പഠന സാമർത്ഥ്യം ശ്രദ്ധേയമായിരുന്നു. പതിനഞ്ചാം വയസ്സിൽ 1816–ൽ പ്രശസ്തമായ ഓക്സ്ഫോർഡ് സർവ്വകലാശാലയിലേക്കു ഉപരിപഠനാർത്ഥം അദ്ദേഹത്തിന്റെ മാതാപിതാക്കൾ ന്യൂമാനെ അയച്ചു. 1818–ൽ അദ്ദേഹം ഓക്സ്ഫോർഡ് യൂണിവേഴ്സസിറ്റിയുടെ കീഴിലുള്ള ട്രിനിറ്റി കോളേജിൽ നിന്നും ഒൻപത് വർഷത്തേക്ക് പ്രതിവർഷം അറുപത് പൗണ്ട് ലഭിക്കുന്ന ഒരു സ്കോളർഷിപ്പിന് യോഗ്യത നേടി. ന്യൂമാൻ ഒരു വിദ്യാർത്ഥിയെന്ന നിലയിൽ, കോളേജിൽ പതിവായിരുന്ന നിശാ പാർട്ടികൾ ഒഴിവാക്കുകയും, ഒപ്പം ഒഴിവുസമയങ്ങളിൽ നടക്കുന്നതിനും, വയലിൻ വായിക്കുന്നതിനും സമയം കണ്ടെത്തുകയും ചെയ്തു. പിന്നീട് അവിടുത്തെ ഓറിയൽ കോളേജിൽ ഫെലോയും അദ്ധ്യാപകനുമായി അദ്ദേഹം നിയമിതനായി. 1825–ൽ തന്റെ ഇരുപത്തിനാലാം വയസ്സിൽ ആംഗ്ലിക്കൻ സഭയിലെ വൈദികനായി അദ്ദേഹം അഭിഷേകം ചെയ്യപ്പെട്ടു.

യൂണിവേഴ്സിറ്റിയിൽ തന്നെയുള്ള സെന്റ് മേരീസ് പള്ളിയുടെ വികാരിയായി 1828–ൽ അദ്ദേഹം നിയമിതനായി. ഈ കാലയളവിൽ അദ്ദേഹം സഭയെക്കുറിച്ചു കൂടുതൽ ആഴത്തിൽ പഠിക്കുകയും അങ്ങനെ മറ്റു ചില സഹപ്രവർത്തകരോട് ചേർന്ന് ആംഗ്ലിക്കൻ സഭയെ നവീകരിക്കാനും, ചൈതന്യമുള്ളതാക്കിത്തീർക്കാനും ഇറങ്ങിപ്പുറപ്പെട്ടു. ആദ്യകാല സഭാപിതാക്കന്മാരായ ഒറിജിൻ, തെർത്തുല്യൻ, അത്തനാസിയോസ്, ക്രിസോസ്റ്റം, അഗസ്റ്റിൻ, ജെറോം എന്നിവരുടെ രചനകളെക്കുറിച്ച് അവർ ആഴത്തിൽ പഠിച്ചു. ആംഗ്ലിക്കൻ സഭയുടെ അപ്പസ്തോലികതയും, ആധികാരികതയും സ്ഥാപിച്ചെടുക്കുകയായിരുന്നു അവരുടെ ലക്ഷ്യം.

ആംഗ്ലിക്കൻ സഭയെ അതിന്റെ ഉറവിടങ്ങളിലേക്കു കൊണ്ടുപോകുന്നതിനായിരുന്നു അവർ പരിശ്രമിച്ചത്. പിന്നീട് ഈ കൂട്ടായ്മ "ഓക്സ്ഫോർഡ് പ്രസ്ഥാനം" (Oxford Movement) എന്ന് അറിയപ്പെടാൻ തുടങ്ങി. ന്യൂമാന്റെ നേതൃത്വത്തിൽ 1833 മുതൽ 1841 വരെ "കാലാനുസൃത ലഘുലേഖകൾ" (Tracts for the Times) എന്ന പേരിൽ 90 ദൈവ സശസ്ത്ര ലേഖനങ്ങൾ പ്രസിദ്ധീകരിച്ചു. ഈ പരമ്പരയ്ക്ക് ശേഷമാണ് പ്രസ്ഥാനത്തിന്റെ തത്ത്വചിന്ത 'ട്രാക്റ്റേറിയനിസം' എന്നറിയപ്പെടുന്നത്. ഓരോ പ്രസിദ്ധീകരങ്ങളും, അവർ ഉദ്ദേശിച്ച പ്രേക്ഷകരെ അഭിസംബോധന ചെയ്തുകൊണ്ടാണ് ആരംഭിക്കുന്നത്: പുരോഹിതർക്ക് (*Ad Clerum*), ജനങ്ങൾക്ക് (*Ad Populum*), പണ്ഡിതന്മാർക്ക് (*Ad Scholas*). ഇത് കൂടാതെ പന്ത്രണ്ടു പേരുടെ ഈ സംഘം സഭാപിതാക്കന്മാരുടെ രചനകൾ വിവർത്തനം ചെയ്തു പ്രസിദ്ധീകരിക്കാനും ആരംഭിച്ചു. അതിനെ അവർ "പിതാക്കന്മാരുടെ ലൈബ്രറി" എന്ന് വിളിച്ചു. ബൃഹത്തായ ഈ ശേഖരം 48 വാല്യങ്ങൾ ഉൾക്കൊള്ളുന്നതാണ്.

ആംഗ്ലിക്കൻ സഭയുടെ ഉറവിടം തേടിയുള്ള അന്വേഷണം കത്തോലിക്കാസഭയിലാണ് അദ്ദേഹത്തെ കൊണ്ടെത്തിച്ചത്. 1847 മെയ് 30 ന് തന്റെ നാല്പ്പത്തിനാലാം വയസ്സിൽ ന്യൂമാൻ കത്തോലിക്കാ വിശ്വാസം സ്വീകരിക്കുകയും, തുടർന്ന് സഭയിൽ ഒരു പുരോഹിതനായി അഭിഷിക്തനാവുകയും ചെയ്തു. കത്തോലിക്കാ വിശ്വാസത്തിലേക്കുള്ള ന്യൂമാന്റെ പരിവർത്തനം പത്തൊമ്പതാം നൂറ്റാണ്ടിൽ എത്രമാത്രം ബുദ്ധിമുട്ടു നിറഞ്ഞതായിരുന്നു എന്ന് ഇന്ന് മനസിലാക്കാൻ പ്രയാസമാണ്. കത്തോലിക്കനാകുകയെന്നത് ആത്-മഹത്യാപരമായ ഒരു തീരുമാനമാണെന്ന് അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ അദ്ദേഹത്തെ ഉപദേശിച്ചു. ഇംഗ്ലണ്ടിലെ അന്നത്തെ സാംസ്കാരിക-രാഷ്ട്രീയ ചുറ്റുപാടിൽ കത്തോലിക്കരെ പല ജോലികളിൽ നിന്നും ഒഴിവാക്കുകയും, ഒരു പരിധിവരെ സമൂഹത്തിലെ രണ്ടാംകിട പൗരന്മാരായി കണക്കാക്കുകയും ചെയ്തിരുന്നു.

ന്യൂമാൻ കത്തോലിക്കാ വിശ്വാസം സ്വീകരിച്ചതോടുകൂടി കുടുംബാംഗങ്ങളും സുഹൃത്തുക്കളും അദ്ദേഹത്തെ ഉപേക്ഷിച്ചു. അതിൽ ഏറ്റം സങ്കടകരമായത് അദ്ദേഹത്തിന്റെ സഹോദരി ഹാരിയറ്റ് മോസ്ലി ജീവിതകാലം മുഴുവൻ ന്യൂമാനുമായുള്ള സംസർഗം ഉപേക്ഷിച്ചു എന്നതാണ്. എന്നാൽ ഇംഗ്ലണ്ടിലെ ന്യൂനപക്ഷമായ കത്തോലിക്കർ ന്യൂമാൻ തങ്ങൾക്കു ദൈവം നൽകിയ ഒരു വലിയ വരദാനമായിട്ടാണ് കരുതിയത്. ന്യൂമാന്റെ കത്തോലിക്കാ സഭാപ്രവേശന ഫലമായി സഭയിലേക്ക് ആംഗ്ലിക്കൻ സമൂഹത്തിൽ നിന്നും ധാരാളം പേർ ചേരുകയുണ്ടായി. എന്നാൽ ചില കത്തോലിക്കാ നേതാക്കന്മാർ അദ്ദേഹം ആംഗ്ലിക്കൻ വിശ്വാസികളെ കത്തോലിക്കാ സഭയിലേക്ക് പരിവർത്തനം ചെയ്യുന്നതിൽ സജീവമായി ഇടപെടുന്നില്ലെന്ന് വിമർശിക്കുകയും ചെയ്തിട്ടുണ്ട്.

കത്തോലിക്കാ വിശ്വാസത്തിലേക്കുള്ള വളർച്ച തന്റെ ജീവിതത്തിലെ പ്രധാനപ്പെട്ട ഒരു പടിയായി അദ്ദേഹം കണ്ടിരുന്നു. 1833–ൽ സിസിലിയിലേക്കുള്ള ഒരു യാത്രയ്ക്കിടെ തന്റെ ജീവിതത്തിൽ ദൈവം ഇടപെടുന്നതായി അദ്ദേഹത്തിന് തോന്നി. യാത്രയിൽ ന്യൂമോണിയ ബാധിച്ചു അദ്ദേഹം ഗുരുതരാവസ്ഥയിലായി. മരണത്തെ മുഖാമുഖം ദർശിച്ചത് ജീവിതത്തിന്റെ അർത്ഥവും ആഴവും മനസ്സിലാക്കുന്നതിന് അദ്ദേഹത്തെ കൂടുതൽ സഹായിച്ചു. ''ഞാൻ മരിച്ചില്ല... ദൈവത്തിന് എനിക്കായി ഒരു ദൗത്യമുണ്ട്.'' ന്യൂമാൻ പിന്നീട് എഴുതി. അതുവഴിയായി പുതിയൊരു ആത്മസമർപ്പണത്തിനു ദൈവം അദ്ദേഹത്തിന് വഴി തുറന്നു കൊടുത്തു. ഇംഗ്ലണ്ടിലേക്കുള്ള മടക്കയാത്രയിൽ കപ്പലിൽ അദ്ദേഹം പിന്നീട് വളരെ പ്രസിദ്ധമായ 'കൂരിരുളിൽ എൻ ദിവ്യദീപമേ, വഴിനടത്തെന്നെ' (Lead, Kindly Light) എന്ന കവിത രചിച്ചു.

കത്തോലിക്കാ സഭയിലേക്കുള്ള അദ്ദേഹത്തിന്റെ പ്രവേശനം നീണ്ട കാലത്തെ പഠനത്തിന്റെ അനന്തര ഫലമായി ഉണ്ടായതാണെന്ന് വാദിക്കുന്നവരുണ്ട്. സഭാപിതാക്കന്മാരും സഭാചരിത്രവും അദ്ദേഹം ധാരാളം വായിച്ചിട്ടുണ്ട്. എന്നാൽ തന്റെ ഈ തീരുമാനം എടുക്കുന്നതിനു പഠനത്തെക്കാൾ കൂടുതലായി അദ്ദേഹം ആശ്രയിച്ചിരുന്നത് പ്രാർത്ഥനയിൽ ആണെന്ന് അദ്ദേഹത്തോട് അടുപ്പമുള്ളവർ പറയുന്നു. കാര്യങ്ങൾ വ്യക്തമായി കാണാനും ഉറച്ച തീരുമാനം സ്വീകരിക്കാനും അദ്ദേഹത്തിന് ആവശ്യമായ വെളിച്ചം നൽകിയത് ദൈവകൃപയാണ്. എല്ലാത്തിനുമുപരി അദ്ദേഹം ആംഗ്ലിക്കൻ സഭയിലെ അന്നത്തെ വലിയൊരു പ്രസ്ഥാനത്തിന്റെ നേതാവും, ഇംഗ്ലണ്ടിലെ അറിയപ്പെടുന്ന വ്യക്തിയും ആയിരുന്നു. ഒരു ധ്യാനപുസ്തകത്തിൽ അദ്ദേഹം ഇപ്രകാരം കുറിച്ചിരിക്കുന്നു. "എന്റെ ദൈവമേ, ഈ സത്യം ഞാൻ ഒരിക്കലും മറക്കരുത് – നീ എന്റെ ജീവൻ മാത്രമല്ല, നീയാണെൻ ഏകജീവിതവും! നീ വഴിയും സത്യവും ജീവനും ആകുന്നു. നീ എന്റെ ജീവിതവും ജീവിക്കുന്ന എല്ലാവരുടെയും ചൈതന്യവും ആകുന്നു. എല്ലാ മനുഷ്യരും, എനിക്കറിയാവുന്നതെല്ലാം, ഞാൻ കണ്ടുമുട്ടുന്നതെല്ലാം, ഞാൻ കാണുന്നതും കേൾക്കുന്നതും എല്ലാം, നിന്നിലൂടെ മാത്രമാണ് ജീവിക്കുന്നത്. നിന്നിൽ വസിക്കാത്തവരാരും യഥാർത്ഥത്തിൽ ശരിയായി ജീവിക്കുന്നില്ല."

1850 സെപ്റ്റംബർ 29 ന്, പീയൂസ് ഒൻപതാമൻ മാർപ്പാപ്പ ഇംഗ്ലണ്ടിലെ കത്തോലിക്കാ ഹയരാർക്കി പുനസ്ഥാപിച്ചു. 1534-ലെ സഭാ വിഭജനത്തിനു ശേഷം ഇതുവരെയും ഇംഗ്ലണ്ടിലെ കത്തോലിക്കാ സഭ പ്രൊപ്പഗാന്താ കോൺഗ്രിഗേഷന്റെ നിയന്ത്രണത്തിലുള്ള ഒരു മിഷനറി സഭയായിരുന്നു. ഇംഗ്ലണ്ടിലെ കത്തോലിക്കാ സഭ 265 വർഷമായി ഹൈരാർക്കി ഇല്ലാതെയാണ് തങ്ങളുടെ വിശ്വാസം ജീവിക്കേണ്ടി വന്നത്. ഇംഗ്ലണ്ടിൽ ഹയരാർക്കി പുനസ്ഥാപനത്തിനെതിരെ വലിയ പ്രതിഷേധങ്ങൾ നടന്നു. ഇംഗ്ലീഷ് പ്രൊട്ടസ്റ്റന്റുകാരുടെ കത്തോലിക്കാ വിരുദ്ധതയ്ക്കെതിരെ കത്തോലിക്കാസഭയെ ന്യായീകരിച്ച് ബർമിംഗ്ഹാമിൽ ന്യൂമാൻ നിരവധി പ്രഭാഷണങ്ങൾ നടത്തി. ഈ പ്രസംഗങ്ങളാണ് പിന്നീട് പ്രസിദ്ധമായ "ഇംഗ്ലണ്ടിലെ കത്തോലിക്കരുടെ ഇപ്പോഴത്തെ അവസ്ഥയെക്കുറിച്ചുള്ള പ്രഭാഷണങ്ങൾ." (*Lectures on the Present Position of Catholics in England*).

ന്യൂമാന്റെ ജീവിതത്തിലെ ഏറ്റം വലിയ നേട്ടങ്ങളിലൊന്നാണ് അയർലണ്ടിലെ കത്തോലിക്കാ സർവകലാശാലയുടെ സ്ഥാപനം. ഐറിഷ് മെത്രാന്മാരുടെ പദ്ധതിയുമായി ചേർന്ന് വിദ്യാഭ്യാസത്തെക്കുറിച്ച് ഡബ്ലിനിൽ നിരവധി പ്രഭാഷണങ്ങൾ നടത്താൻ 1852 ഏപ്രിൽ 15 ന് അർമാഗിലെ ആർച്ച് ബിഷപ്പ് പോൾ കലൻ ന്യൂമാനോട് ആവശ്യപ്പെട്ടു. അദ്ദേഹം പ്രഭാഷണങ്ങൾ നടത്തുക മാത്രമല്ല, 1852 നവംബർ 12ന് അയർലണ്ടിലെ കത്തോലിക്കാ സർവ്വകലാശാലയുടെ ആദ്യത്തെ റെക്ടറായും നിയമിതനായി. ഈ പുതിയ സർവ്വകലാശാലയുടെ ഉദ്ദേശം കത്തോലിക്കാവിശ്വാസികൾക്ക് ഉന്നത വിദ്യാഭ്യാസം നൽകുക എന്നതായിരുന്നു. പലവിധ കാരണങ്ങളാൽ ഇതിന്റെ പ്രവർത്തനങ്ങൾ ഇടക്കാലത്തു നിന്ന് പോയെങ്കിലും, ഇന്ന് രൂപം മാറി (University College Dublin) 15,00 അക്കാദമിക് ഉദ്യോഗസ്ഥരും 32,000 വിദ്ധ്യാർത്ഥികളുമുള്ള അയർലണ്ടിലെ ഏറ്റം വലിയ സർവകലാശാലയാണ്.

അയർലണ്ടിൽ സർവകലാസ്ഥാപനവുമായി ബന്ധപ്പെട്ടു വിദ്യാഭ്യാസത്തെക്കുറിച്ച് ന്യൂമാൻ നടത്തിയ പ്രഭാഷണങ്ങളാണ് അദ്ദേഹത്തിന്റെ ഏറ്റവും വലിയ പുസ്തകങ്ങളിലൊന്നായ "ഒരു സർവ്വകലാശാലയെന്ന ആശയം" (*The Idea of a University*). ഈ കൃതിയിൽ, വിദ്യാഭ്യാസം കത്തോലിക്കാ വീക്ഷണത്തിൽ എങ്ങിനെ ആയിരിക്കണമെന്ന് അദ്ദേഹം വിശകലനം ചെയ്യുന്നു. ഇന്നും ഉന്നത വിദ്യാഭ്യാസത്തെ സംബന്ധിക്കുന്ന ഒരു ഉത്കൃഷ്ട കൃതിയാണിത്. ശരിയായ വിദ്യാഭ്യാസത്തിന് വിദ്യാർത്ഥികളിൽ വ്യക്തിപരമായ സ്വാധീനം ചെലുത്താൻ കഴിക്കുന്ന അധ്യാപകർ ആവശ്യമാണെന്ന് അദ്ദേഹം എഴുതി. ഒരു സെക്കുലർ സർവ്വകലാശാലയുടെ പ്രാഥമിക ലക്ഷ്യം ധാർമ്മികമോ മതപരമോ അല്ല പിന്നെയോ ബൗദ്ധികവും, അധ്യാപനപരവുമാണ് എന്നും അദ്ദേഹം വാദിച്ചു .

1867-ൽ ഒന്നാം വത്തിക്കാൻ കൗൺസിൽ വിളിക്കാൻ പോകുന്നു എന്ന് പീയൂസ് ഒമ്പതാമൻ മാർപ്പാപ്പ പ്രഖ്യാപിച്ചു. കൗൺസിലിൽ സഭയുടെ ഔദ്യോഗിക ദൈവശാസ്ത്രജ്ഞനായി സംബന്ധിക്കണമെന്ന് മാർപ്പാപ്പ വ്യക്തിപരമായി ന്യൂമാനോട് ആവശ്യപ്പെട്ടു. എന്നാൽ അനാരോഗ്യം കാരണം അദ്ദേഹത്തിന് ഇതിൽ സംബന്ധിക്കാൻ സാധിച്ചില്ല. ജീവിതത്തിന്റെ അവസാന കാലങ്ങളിൽ അദ്ദേഹം ആംഗ്ലിക്കൻ സഭാംഗം ആയിരുന്നപ്പോൾ രചിച്ച കൃതികൾ കത്തോലിക്ക വിശ്വാസത്തിന്റെ വെളിച്ചത്തിൽ പുനരാഖ്യാനം ചെയ്യുന്നത്തിനായി ചിലവഴിച്ചു.

1877-ൽ അദ്ദേഹം പഠിച്ച ഓക്സ്ഫോർഡിലെ ട്രിനിറ്റി കോളേജിലെ പ്രസിഡന്റ് കോളേജിന്റെ ആദ്യത്തെ ഓണററി ഫെലോ ആയി ന്യൂമാനെ തിരഞ്ഞെടുത്ത വിവരം അറിയിക്കുന്നു. ഓകസ്ഫോർഡിൽ നിന്ന് ഒരു വ്യാഴവട്ടക്കാലത്തെ പ്രവാസജീവിതത്തിനു ശേഷം, ന്യൂമാൻ വിജയത്തോടെ തിരികെ വരികയും സർവകലാശാല ആവേശത്തോടെ അദ്ദേഹത്തെ സ്വീകരിക്കുകയും ചെയ്തു. ന്യൂമാന് ലഭിച്ച ഏറ്റം വലിയ അംഗീകാരമായിരുന്നു 1879 മെയ് 12 ന് ലിയോ പന്ത്രണ്ടാമൻ മാർപ്പാപ്പ അദ്ദേഹത്തെ സഭയുടെ കർദിനാൾ ആക്കിയത്. സഭയ്ക്ക് പുറത്തുള്ളവർ അദ്ദേഹത്തെ പരസ്യമായി എതിർത്തിരുന്നപ്പോൾ സഭയ്ക്കുള്ളിലുണ്ടായിരുന്ന കുറെപ്പേർ അദ്ദേഹത്തെ രഹസ്യമായും എതിർത്തിരുന്നു. എല്ലാ എതിർപ്പുകളെയും അവഗണിച്ചുകൊണ്ടായിരുന്നു മാർപ്പാപ്പ ഇത്തരത്തിലുള്ള ഒരു ധീരമായ തീരുമാനം എടുത്തത്. അതുപോലെതന്നെ കർദ്ദിനാൾ ന്യൂമാന്റെ രണ്ട് ഉപാധികളും മാർപാപ്പ അംഗീകരിക്കുകയും ചെയ്തു. ഒന്നാമത്തേതു ഒരു വൈദികനായിത്തന്നെ തുടരാനുള്ള അനുവാദമായിരുന്നു. രണ്ടാമത്തേതു ബിഷപ്പുമാരല്ലാത്ത കർദ്ദിനാളന്മാർ റോമിൽ താമസിക്കണം എന്നുള്ള വ്യവസ്ഥയിലുള്ള ഇളവായിരുന്നു. ന്യൂമാനെ ബെർമിംഗ്ഹാമിലുള്ള അദ്ദേഹത്തിന്റെ ഓററ്റോറിയിൽ തന്നെ താമസിക്കാൻ മാർപ്പാപ്പ അനുവദിച്ചു.

കർദിനാൾ ന്യൂമാൻ ജീവിതാവസാനം വരെയും കർമ്മനിരതനായിരുന്നു. ബർമിംഗ്ഹാം ഓററ്ററിയിൽ 1889 ഓഗസ്റ്റ് 11-ന് ന്യൂമാൻ ഒരു കത്തോലിക്കനെന്ന നിലയിൽ സമാധാനത്തോടെ മരിച്ചു. നിരവധി ഈടുറ്റ ഗ്രന്ഥങ്ങളാണ് അദ്ദേഹത്തിൻറെ തൂലികയിൽ നിന്നും പിറന്നിട്ടുള്ളത്. ഇന്ന് ന്യൂമാന്റെ ജീവിതവും, എഴുതിയ പുസ്തകങ്ങളെയും ആധാരമാക്കി നിരവധി ഗ്രന്ഥങ്ങളാണ് രചിക്കപ്പെട്ടിരിക്കുന്നത്. കൂടാതെ അദ്ദേഹത്തിന്റെ ആശയങ്ങൾ അടിസ്ഥാനമാക്കി നിരവധി പ്രസ്ഥാനങ്ങൾ ലോകമാസകലം രൂപം കൊണ്ടിട്ടുണ്ട്.

ജോൺ ഹെൻറി ന്യൂമാൻ പത്തൊൻ പതാം നൂറ്റാണ്ടിലെ ശ്രേഷ്ഠനും അനിഷേധ്യനുമായ പ്രതിഭകളിൽ ഒരാളായി നിലനിൽക്കുന്നു. വർഷങ്ങൾ കഴിയുന്തോറും അദ്ദേഹത്തിന്റെ പ്രശസ്തിയും പ്രസക്തിയും കൂടിവരികയാണ് ചെയ്യുന്നത്. ഇംഗ്ലീഷ് സാഹിത്യ ചരിത്രത്തിലും, ആശയങ്ങളുടെ ചരിത്രത്തിലും, മത സംവാദങ്ങളിലും അദ്ദേഹത്തിന്റെ സ്ഥാനം കൂടുതൽ വ്യക്തവും നിർവചിക്കപ്പെടുന്നതുമായി മാറിയിരിക്കുന്നു.

പതിനേഴാം നൂറ്റാണ്ടിനുശേഷം കത്തോലിക്കാ സഭ ഇംഗ്ലണ്ടിൽ നിന്ന് വിശുദ്ധനായി പ്രഖ്യാപിക്കുന്ന ആദ്യത്തെ വ്യക്തിയാണ് കർദ്ദിനാൾ ന്യൂമാൻ. 1991-ൽ ന്യൂമാനെ വിശുദ്ധരുടെ നാമകരണ നടപടികൾക്കായുള്ള കോൺഗ്രിഗേഷൻ 'ധന്യൻ' ആയും, 2010 സെപ്റ്റംബർ 19 ന് ബർമിംഗ്ഹാമിൽ വച്ച് തന്റെ ഇഗ്ലണ്ടിലേക്കുള്ള അപ്പസ്തോലിക സന്ദർശന വേളയിൽ ബെനഡിക്ട് പതിനാറാമൻ മാർപ്പാപ്പ വാഴ്ത്തപ്പെട്ടവനായും പ്രഖ്യാപിച്ചു. 2019 ഒക്ടോബർ 13 ന് വത്തിക്കാൻ സെന്റ് പീറ്റേഴ്സ് സ്ക്വയറിൽ നടന്ന നാമകരണ ശുശ്രൂഷയിൽ ഇംങ്ങ്ടിലെ സഭയെയും രാജ്യത്തെയും പ്രതിനിധീകരിച്ച് കിരീടാവകാശിയായ ചാൾസ് രാജകുമാരൻ സംബന്ധിക്കുകയും വത്തിക്കാന്റെ ഔദ്യോഗിക പ്രസിദ്ധീകരണമായ ലൊസർവറ്റോരെ റൊമാനോയിൽ കാർഡിനാൾ ന്യൂമാനെക്കുറിച്ച് മനോഹരമായ ഒരു ലേഖനം എഴുതുകയും ചെയ്തു. താൻ ഇറങ്ങിപ്പുറപ്പെട്ടുപോന്ന സഭയെതന്നെ സത്യം ബോധ്യപ്പെടുത്തുന്നതിനും, അദ്ദേഹത്തിന് ആശയങ്ങളെ പുല്കുന്നതിനും ന്യൂമാൻ വിജയിച്ചു എന്ന് കാലം തെളിയിച്ചിരിക്കുന്നു. ഫ്രാൻസിസ് മാർപാപ്പാ തന്റെ പ്രസംഗത്തിൽ പലപ്രാവശ്യം ന്യൂമാന്റെ രചനകളിൽ നിന്ന് വാചകങ്ങൾ എടുത്തു ഉപയോഗിച്ചു. "കൂരിരുളിൽ മൂടുന്ന ഈ ലോകത്തിൽ ദൈവത്തിൽ ദിവ്യദീപമായി നമ്മെ മാറ്റാൻ പ്രാർത്ഥിക്കാം" എന്ന ന്യൂമാന്റെ കവിത ഉദ്ധരിച്ചുകൊണ്ടാണ് നാമകരണ നടപടി ദിവസത്തെ കുർബാന പ്രസംഗം മാർപാപ്പ അവസാനിപ്പിച്ചതും.

വിശുദ്ധ ജോൺ ഹെൻറി ന്യൂമാന്റെ വിശുദ്ധപദവി പ്രഖ്യാപനം മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് വലിയ പ്രചോദനവും, മാതൃകയും, 'വെല്ലുവിളിയു'മാണ് നൽകുന്നത്. 'ഭാരത ന്യൂമാൻ' ദൈവദാസൻ മാർ



ഇവാനിയോസ് പിതാവിന്റെ അൾത്താര വണക്കത്തിനായുള്ള പരിശ്രമങ്ങൾ ഫലപ്രാപ്തിയിൽ എത്തുന്നതിനു കൂടുതൽ തീക്ഷ്ണതയോടെ നാം പ്രാർത്ഥിക്കണം. കത്തോലിക്കാ സഭാ ചരിത്രത്തിലെ വലിയ പ്രസ്ഥാനങ്ങൾക്കു തുടക്കം കുറിച്ചവരും, മനസാക്ഷിക്കനുസരിച്ചു തീരുമാനം എടുക്കാൻ കഴിഞ്ഞവരും, പ്രതിബന്ധങ്ങളെ പേടിയില്ലാത്തവരും, അസാധാരണമായ ധീരതയുടെ പ്രതീകങ്ങളുമായിരുന്നു അവർ. സത്യത്തിനായി സഹിക്കാനും അതിനു വലിയ വില നൽകി അതു നേടിയെടുക്കാനും അവർ തയ്യാറായിരുന്നു. തങ്ങളുടെ സമൂഹങ്ങളുടെ ആത്മീയ നവീകരണത്തോടൊപ്പം തന്നെ അറിവിനും, വിദ്യാഭ്യാസത്തിനും വലിയ പ്രാധാന്യം കൊടുത്തവർ ആയിരുന്നു അവർ. മാർ ഇവാനിയോസ് പിതാവിന്റെ സഭൈയ്ക്യ പ്രവർത്തനങ്ങൾ പൂർണ്ണതയിൽ എത്തുന്നതിന് വിശുദ്ധ ജോൺ ഹെൻറി ന്യൂമാന്റെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിക്കുകയും അതിനായി കൂടുതൽ തീക്ഷ്ണതയോടെ പ്രവർത്തിക്കാനായി നമ്മെത്തന്നെ പുനരർപ്പണം ചെയ്യുകയും ചെയ്യാം.

# ക്ലീമീസ് തിരുമേനി ഒരു വലിയ പ്രകാശമാണ് അയ്യപ്പദാസേ



റവ. ഫാ. ചെറിയാൻ താഴമൺ

**മുഖവചനം**

ഭിന്നതകൊണ്ടും വിഭജനം കൊണ്ടും സുവിശേഷസാക്ഷ്യത്തിൽനിന്നും അകന്നുപോയ മലങ്കരസഭയിൽ രമ്യതയുടെയും ഐക്യത്തിന്റെയും സാക്ഷ്യം സാദ്ധ്യമാക്കിയ മലങ്കര പുനഃരൈക്യ സംഭവത്തിന്റെ സന്തോഷം പങ്കുവയ്ക്കാൻ കോട്ടയം കളത്തിപ്പടി ബഥനികുന്നിലെ ഗിരിദീപം അങ്കണത്തിൽ നടത്തപ്പെട്ട 89-ാം പുനഃരൈക്യ വാർഷികാഘോഷത്തോടനുബന്ധിച്ചു ചേർന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭാസംഗമ വേദിയിൽനിന്നും സെപ്റ്റംബർ 20-ാം തീയതി മോറാൻ മോർ ബസ്സേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവാ തന്റെ സഹമെത്രാപ്പോലീത്താമാരോടൊപ്പം സാർവ്വത്രിക സഭാദ്ധ്യക്ഷനായ പത്രോസിന്റെ പിൻഗാമി പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പായെ സന്ദർശിക്കാനായി നിത്യനഗരത്തിലേക്ക് യാത്രതിരിച്ചു. റോമിലെത്തി പരിശുദ്ധ മാർപ്പാപ്പായെയും വിവിധ തിരുസംഘാംഗങ്ങളെയും സന്ദർശിച്ച് 89 വർഷമായി മലങ്കര സുറിയാനി കത്തോലിക്കാ സഭാമക്കൾ, പരിശുദ്ധ കത്തോലിക്കാസഭാകൂട്ടായ്മയിൽ അനുഭവിക്കുന്ന ആത്മസന്തോഷത്തെക്കുറിച്ചും ഐക്യത്തെക്കുറിച്ചും കൂട്ടായ്മയെക്കുറിച്ചും, വിശാലസമൂഹത്തിൽ നിർവ്വഹിക്കുന്ന അജപാലന പ്രേഷിത സുവിശേഷ ശുശ്രൂഷകളെക്കുറിച്ചും പങ്കുവയ്ക്കുമ്പോൾ ഇവിടെ കേരളത്തിൽ 89 വർഷങ്ങൾക്ക് മുൻപ് സമാധാനം തേടി തങ്ങൾ വിട്ടുപോന്ന സമൂഹത്തിലെ അന്ന് ഐക്യത്തിനും സമാധാനത്തിനുമെതിരെ മുഖം തിരിച്ചുകളഞ്ഞ സഹോദരങ്ങളുടെ പിൻമുറക്കാർ ചരിത്രം ആവർത്തിച്ചുകൊണ്ട് പള്ളിക്കയ്യേറ്റങ്ങളും, ഉപരോധങ്ങളും ഗോഗ്വാവിളികളുമായി ദൈവാലയങ്ങൾ മലിനമാക്കുകയും സുവിശേഷത്തെയും യേശുക്രിസ്തുവിന്റെ ഗാത്രമായ സഭയെയും സമൂഹമദ്ധ്യത്തിൽ അവഹേളനാപാത്രമാക്കുകയും ചെയ്യുന്നതുകണ്ട് ക്രിസ്ത്യാനികൾ മാത്രമല്ല ഇതരമതസ്ഥരും സർക്കാരും ഉദ്യോഗസ്ഥരും മാദ്ധ്യമങ്ങൾപോലും ലജ്ജിച്ച് തലകുനിച്ചുപോകുന്നു. ഈ പശ്ചാത്തലത്തിൽ മാദ്ധ്യമങ്ങളിൽ പ്രത്യക്ഷപ്പെട്ട ചിലവാർത്തകളാണ് ഈ കുറിപ്പെഴുതുവാനുള്ള പ്രേരകഹേതു.

## രണ്ട് വാർത്തകൾ

കേരളത്തിൽ പള്ളിക്കയ്യേറ്റങ്ങളുടെയും ഉപരോധങ്ങളുടെയും, അസഭ്യം പറച്ചിലിന്റെയും അറസ്റ്റിന്റെയും ചിത്രങ്ങളും വാർത്തകളും വാർത്താവിശകലനങ്ങളും വാർത്താമാദ്ധ്യമങ്ങളിൽ ഒരു ഭാഗത്ത് നിറഞ്ഞുനില്ക്കുന്നു. വാർത്തകളുടെ തലക്കെട്ടുകൾതന്നെ ലജ്ജാകരം സഭാതർക്കം.... പള്ളി കളക്ടർ ഏറ്റെടുത്തു, പോരാടുന്ന സഭാവിഭാഗങ്ങൾ. മറുഭാഗത്ത് മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷന്മാർ വത്തിക്കാനിൽ പരിശുദ്ധ മാർപ്പാപ്പായുമായി ഐക്യത്തിന്റെയും കൂട്ടായ്മയുടെയും അനുഭവം പങ്കുവയ്ക്കുന്ന ചിത്രങ്ങളും വാർത്തകളും. പരിശുദ്ധ മാർപ്പാപ്പ മലങ്കര സഭാദ്ധ്യക്ഷന്മാർക്കു നല്കിയ സന്ദേശത്തിന് മാദ്ധ്യമങ്ങൾ നല്കിയിരുന്ന തലക്കെട്ട് ഇപ്രകാരം: ഐക്യത്തിന്റെ സംഭാഷണവും കരുണയുടെ ശുശ്രൂഷകളും തുടരുക. എന്തെല്ലാം പ്രതിസന്ധിനേരിട്ടാലും ഐക്യത്തിന്റെ സംഭാഷണവും ലോകത്തിനു യേശു നല്കിയ കരുണയുടെ ശുശ്രൂഷകളും തുടരണം എന്ന് മാർപ്പാപ്പാ അനുസ്മരിപ്പിച്ചു. ഐക്യത്തിന് ദൈവം അവസരം ഒരുക്കിയിട്ടും മുഖംതിരിച്ചവർ ഇന്നും തർക്കങ്ങളും പോരാട്ടങ്ങളും യുദ്ധങ്ങളും തുടരുന്നു, എന്നാൽ ഐക്യത്തിലേക്ക് കടന്നുവന്നവർ വീണ്ടും വീണ്ടും ഐക്യത്തിന്റെ സംഭാഷണങ്ങളും കരുണയുടെ ശുശ്രൂഷകളും തുടരുന്നു. സമാധാനം സ്ഥാപിക്കുവാൻ പരിശ്രമിക്കുന്നു ദൈവപുത്രരെന്ന വിളിക്കർഹത തേടുന്നു.

അടുത്ത വാർത്ത 26-ാം തീയതി സന്ധ്യക്ക് മനോരമ വാർത്താചാനലിൽ നടന്ന ചർച്ചയിൽ കേട്ടതാണ്. പിറവം വലിയപള്ളിയിൽ ഉണ്ടായ സംഭവങ്ങളുടെ പശ്ചാത്തലത്തിൽ നടന്ന വാർത്താമണിക്കൂർ ചർച്ചയാണ്. ചർച്ചയിൽ പങ്കെടുക്കുന്നവർ ഓർത്തഡോക്സ് വിഭാഗത്തിൽനിന്ന് അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായും, യാക്കോബായ വിഭാഗത്തിൽനിന്ന് വന്ദ്യ കുറിയാക്കോസ് മൂലയിൽ കോർഎപ്പിസ്ക്കോപ്പായും മുതിർന്ന മാദ്ധ്യമപ്രവർത്തകൻ ശ്രീ. ജേക്കബ് ജോർജ്ജും, ചാനൽ അവതാരകൻ ശ്രീ അയ്യപ്പദാസ്. അവതാരകന്റെ ഒരു ചോദ്യത്തിന് ഉത്തരം പറയുന്ന അവസരത്തിൽ ശ്രീ ജേക്കബ് ജോർജ്ജ് നടത്തിയ ഒരു പരാമർശമാണ് എന്നെ ചിന്തിപ്പിച്ച രണ്ടാമത്തെ വാർത്ത. അദ്ദേഹത്തിന്റെ വാക്കുകൾ :അയ്യപ്പദാസേ, തിരുവനന്തപുരത്ത് കർദ്ദിനാൾ ക്ലീമീസ്തിരുമേനി നേതൃത്വം കൊടുക്കുന്ന മലങ്കര സഭ ഇവരിൽ നിന്നും പിരിഞ്ഞുപോയവരാണ്. അവർ പള്ളിപിടിക്കാനോ കൊലപാതകത്തിനോ കേസിനോ വല്ലതും നിന്നോ, സമാധാനമായി പിരിഞ്ഞുപോയില്ലേ ? അവർ എത്ര സമാധാനമായി കഴിയുന്നു........... **ക്ലീമീസ് തിരുമേനി ഒരു വലിയ പ്രകാശമാണ് അയ്യപ്പദാസേ.** മർത്തോമ്മാ സഭയെക്കുറിച്ചും അഭിവന്ദ്യ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്തായെക്കുറിച്ചും ശ്രീ. ജേക്കബ് ജോർജ്ജ് പ്രശംസാപൂർവ്വം പറഞ്ഞു. അദ്ദേഹം വീണ്ടും കൂട്ടിച്ചേർത്തു: **നാട്ടിൽ ഒരു സമാധാന പ്രശ്നമുണ്ടായാൽ ഒരു സമാധാനചർച്ചയ്ക്കോ സമാധാനറാലിനടത്താൻ നേതൃത്വം കൊടുക്കാനോ ഒക്കെ ക്ലീമീസ് ബാവായെയും** ക്രിസോസ്റ്റം തിരുമേനിയെയും വിളിക്കും. ഈ വഴക്കുണ്ടാക്കുന്ന കയ്യേറ്റം നടത്തുന്ന ഇവരുടെ ബാവായെ ആരെങ്കിലും വിളിക്കുമോ അയ്യപ്പദാസേ,

## വേദനയും സന്തോഷവും

ഒരു ക്രിസ്ത്യാനി എന്നതിൽ ഞാൻ ഏറ്റം വേദനിച്ചതും ലജ്ജിച്ചതുമായ ഒരു ദിവസം, (എറണാകുളം അതിരൂപതാ ആസ്ഥാനത്ത് ഏതാനും വിമതവൈദികർ സത്യാഗ്രഹം (ഈ വാക്ക് ഇപയോഗിച്ചതിൽ മഹാത്മജി എന്നോട് ക്ഷമിക്കണം) സമരം (എന്ന് തിരുത്തുന്നു) നടത്തിയതിന്റെ ചിത്രവും വാർത്തയും കണ്ടപ്പോഴായിരുന്നു ഇതിനുമുൻപ് എനിക്കിതുപോലെ വേദനയും ലജ്ജയും തോന്നിയത്). സന്ധ്യവാർത്തയിൽ ശ്രീ ജേക്കബ് ജോർജ്ജിന്റെ പരാമർശം കേട്ടപ്പോൾ മലങ്കര സുറിയാനി കത്തോലിക്കാ സഭാംഗമായിരിക്കുന്നതിലും മോറാൻ മോർ ബസ്സേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവാ എന്റെ സഭയുടെ തലവനായിരിക്കുന്നതിലും എനിക്ക് അഭിമാനം തോന്നി. അതോടൊപ്പം എന്റെ ഉത്തരവാദിത്തവും വളരെ വലുതാണല്ലോ എന്നും എനിക്ക് തോന്നിപ്പോയി.

## ഭിന്നത പൈശാചികം ഐക്യം ദൈവികം

അനൈക്യവും ഭിന്നതയും മാത്സര്യവും സാത്താനിൽ നിന്നുള്ളതാണ്. അവൻ ഏദനിൽ തുടങ്ങിവച്ചതാണ് ഈ ഭിന്നിപ്പിക്കൽ തന്ത്രം, ആദത്തെയും ഹവ്വായെയും ദൈവത്തിൽ നിന്നകറ്റുന്നതിൽ തുടങ്ങിയ തന്ത്രം ഇന്നുമവൻ തുടരുന്നു. ഭിന്നത സാത്താനിൽ നിന്നാണെന്നറിഞ്ഞിട്ടും ഭിന്നതമറക്കാനും ക്ഷമിക്കാനും വിട്ടുവീഴ്ചചെയ്യാനും ഐക്യപ്പെടാനും തയ്യാറാകാത്തവരാണ് യേശുക്രിസ്തുവിന്റെ ഗാത്രമായ സഭയെ സമൂഹമദ്ധ്യത്തിൽ അവഹേളനാപാത്രമാക്കുന്നത്. സാത്താന്റെ പിടിയിൽ നിന്ന് പുറത്തുകടക്കാതെ സമാധാനസ്ഥാപകരാകാൻ സാദ്ധ്യമല്ല. സമാധാനം സ്ഥാപിക്കുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവപുത്രന്മാരെന്നു വിളിക്കപ്പെടും എന്നല്ലേ സാക്ഷാൽ സമാധാനരാജാവായ യേശുക്രിസ്തു അരുളിയിട്ടുള്ളത്. മലങ്കര സഭയിലെ ഭിന്നതയ്ക്ക് അറുതി വരുത്തി സമാധാനം സ്ഥാപിക്കുവാൻ ശ്രമിക്കുകയും അതിനുവേണ്ടി സർവ്വതും ത്യജിക്കുകയും ചെയ്ത വന്ദ്യ പിതാവായിരുന്നു ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിന്റെ സമാധാന ഐക്യശ്രമങ്ങളുടെ വിജയമായിരുന്നില്ലേ 1930 സെപ്റ്റംബർ 20 ലെ ചരിത്രപ്രസിദ്ധമായ മലങ്കര പുഃനരൈക്യം.

ആ വിജയ മകുടിയല്ലേ സാർവ്വത്രിക സഭാകൂട്ടായമയിലെ ഏറ്റവും ഊർജ്ജസ്വലയായ സഭയെന്നു വി. പത്രോസിന്റെ പിൻഗാമി റോമിലെ പരിശുദ്ധ മാർപ്പാപ്പ വിശേഷിപ്പിച്ച മലങ്കര സുറിയാനി കത്തോലിക്കാ സഭ. സമാധാനം സ്ഥാപിക്കുന്നവർ ദൈവപുത്രന്മാരെന്നു വിളിക്കപ്പെടുമെന്ന വാഗ്ദാനം നിറവേറ്റപ്പെട്ടതല്ലേ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ദൈവദാസൻ എന്ന് വിളിക്കപ്പെട്ടതും പീഠത്തിന്മേൽ ഉയർത്തിയ ദീപം പോലെയും മലമുകളിൽ പണിത പട്ടണംപോലെയും ഉയർന്നുശോഭിക്കുന്നതും. ഈ ദൈവദാസന്റെ പിൻഗാമിയെക്കുറിച്ചാണ് കത്തോലിക്കാ ഇതര സഭയിൽപെട്ട ഒരു സഹോദരൻ ഇതര മതത്തിൽപെട്ട ഒരു സഹോദരനെ അഭിസംബോധന ചെയ്തുകൊണ്ട് പറയുന്നത്: **ക്ലീമിസ് തിരുമേനി ഒരു വലിയ പ്രകാശമാണ് അയ്യപ്പദാസേ എന്ന്.** ഈ നാടിന്റെ മുഴുവൻ അഭിപ്രായമായി ഞാൻ ഈ പരാമർശത്തെ കാണുകയാണ്. അതേ, ക്ലീമീസ് തിരുമേനി ഒരു വലിയ പ്രകാശമാണ് .

## പ്രകാശം വചനത്തിൽ

പ്രകാശത്തെക്കുറിച്ച് ബൈബിൾ പറയുന്നത് എന്താണെന്നു കാണുന്നത് ഇവിടെ പ്രസക്തമാണ്. ദൈവത്തിന്റെ ആദ്യത്തെ സൃഷ്ടി പ്രകാശമായിരുന്നു( ഉല്പ. 1/ 3-4). മരുഭൂമിയിലെ നീണ്ട യാത്രയിൽ ദൈവജനത്തിന് ദൈവം മാർഗ്ഗദർശനം നല്കിയത് പ്രകാശസ്തംഭമായിട്ടായിരുന്നു( പുറ. 13/ 21). ദൈവം മോശക്ക് പ്രത്യക്ഷപ്പെട്ടത് കത്തുന്ന മുൾപ്പടർപ്പിൽ പ്രകാശമായിട്ട് (പുറ. 3/ 12). ദൈവത്തിന്റെ വെളിപ്പെടലുകളെല്ലാം

പ്രകാശമായിട്ടായിരുന്നു (ഉല്പ. 15/17; പുറ. 19/18; സങ്കീ. 104/2; എസക്കി.1/4). ദൈവം പ്രകാശമാണ് (1 യോഹ. 1/5), പ്രകാശത്തിന്റെ സൃഷ്ടാവും ഉറവിടവുമാണ് (യോഹ 4/24; 1 യോഹ. 4/6). യേശു ലോകത്തിലേക്കുവന്ന പ്രകാശമാണ് (യോഹ. 8/12) എന്ന് പ്രഖ്യാപിക്കുക വഴി യേശു മനുഷ്യവർഗ്ഗത്തിനു മുഴുവനുമുള്ള ദാനമാണെന്നാണ് വചനം പ്രഖ്യാപിക്കുന്നത് (യോഹ. 9/5). രക്ഷ ലഭിക്കുക നിത്യപ്രകാശമായ യേശുവിന്റെ സ്നേഹകല്പന പാലിക്കുക വഴിയാണ്. ദൈവം പ്രകാശമാണ്, ദൈവത്തിൽ അന്ധകാരമില്ല. അവിടുത്തോടു കൂട്ടായ്മയുണ്ടെന്നു പറയുകയും അതേ സമയം അന്ധകാരത്തിൽ നടക്കുകയും ചെയ്താൽ നാം വ്യാജം പറയുന്നവരാകും, സത്യം പ്രവർത്തിക്കുന്നുമില്ല. അവിടുന്നു പ്രകാശത്തിലായിരിക്കുന്നതു പോലെ, നമ്മളും പ്രകാശത്തിൽ സഞ്ചരിക്കുന്നെങ്കിൽ നമുക്കു പരസ്പരം കൂട്ടായമയുണ്ടാകും (1യോഹ. 1/6-7) യഥാർത്ഥ പ്രകാശം ഉദിച്ചുകഴിഞ്ഞിരിക്കുന്നു. താൻ പ്രകാശത്തിലാണെന്നു പറയുകയും, അതേ സമയം തന്റെ സഹോദരനെ ദ്വേഷിക്കുകയും ചെയ്യുന്നവൻ ഇപ്പോഴും അന്ധകാരത്തിലാണ്. സഹോദരനെ സ്നേഹിക്കുന്നവൻ പ്രകാശത്തിൽ വസിക്കുന്നു. അവന് ഇടർച്ച ഉണ്ടാകുന്നില്ല. എന്നാൽ, തന്റെ സഹോദരനെ വെറുക്കുന്നവൻ ഇരുട്ടിലാണ്. അവൻ ഇരുട്ടിൽ നടക്കുന്നു. ഇരുട്ട് അവന്റെ കണ്ണുകളെ അന്ധമാക്കിയതിനാൽ എവിടേക്കാണു പോകുന്നതെന്ന് അവൻ അറിയുന്നില്ല (1 യോഹ.1/8 -11).

### അന്ധകാരത്തിൽ ഒരു പ്രകാശം

പള്ളിപിടിക്കാനും, പോലീസ് സംരക്ഷണം തേടാനുംമൊക്കെ പോകുന്നതിന്റെ കാരണമെന്താണന്ന് യോഹന്നാൻ ശ്ലീഹാ വ്യക്തമായി പറയുന്നത് ശ്രദ്ധിച്ചില്ലേ? കൂട്ടായ്മയില്ലാത്തതുകൊണ്ടല്ലേ? കൂട്ടായമ നഷ്ടപ്പെട്ടത് എന്തുകൊണ്ടാണ്? അവിടുന്നു പ്രകാശത്തിലായിരിക്കുന്നതുപോലെ നമ്മളും പരസ്പരം പ്രകാശത്തിൽ സഞ്ചരിക്കുന്നെങ്കിൽ നമുക്കു പരസ്പരം കൂട്ടായമയുണ്ടാകും (1 യോഹ 1/7). കൂട്ടായമാബോധം നഷ്ടപ്പെട്ടതുകൊണ്ടല്ലേ അരുതാത്തതൊക്കെ പള്ളികളിൽ അരങ്ങേറുന്നത്? പ്രകാശത്തിൽ സഞ്ചരിക്കുന്നവനേ കൂട്ടായ്മാബോധം ഉണ്ടാകുകയുള്ളൂ. യോഹന്നാൻ ശ്ലീഹാ പറയുന്നു: സഹോദരനെ ദ്വേഷിക്കുന്നവൻ അന്ധകാരത്തിലാണ്..... അവൻ ഇരുട്ടിൽ നടക്കുന്നു. ഇരുട്ട് അവന്റെ കണ്ണുകളെ അന്ധമാക്കിയതിനാൽ എവിടേക്കാണ് പോകുന്നതെന്ന് അവൻ അറിയുന്നില്ല. സ്നേഹമില്ലാത്തതു കൊണ്ട്കൂട്ടായ്മ നഷ്ടപ്പെട്ടവൻ, ഉള്ളിൽ പ്രകാശം നഷ്ടപ്പെട്ടവൻ, ഇരുട്ട് കണ്ണുകളെ അന്ധമാക്കിയവർ, എവിടേക്ക് എന്നറിയാതെ സാത്താന്റെ വലയിൽപെട്ട് പരിശുദ്ധ ദൈവാലയങ്ങൾ കയ്യടക്കാൻ പോകുന്നു. ഇങ്ങനെ നാടുമുഴുവൻ അന്ധകാരം വ്യാപിച്ച് അന്ധത പടർന്ന് സാത്താൻ ആധിപത്യം സ്ഥാപിക്കുന്നതുകണ്ട് ഹൃദയം പൊട്ടിയ ജനങ്ങളുടെ പ്രതിനിധിയായ ഒരു മാദ്ധ്യമപ്രവർത്തകനാണ് തുറന്നുപറഞ്ഞത് **വലിയ പ്രകാശമായി ഒരുവൻ ഈ നാട്ടിലുണ്ട്**; ഉള്ളിൽ പ്രകാശമുള്ള ഒരുവൻ, പ്രകാശത്തിൽ നടക്കുന്ന ഒരുവൻ, സഹോദരനെ സ്നേഹിക്കുന്ന ഒരുവൻ, കണ്ണുകളിൽ അന്ധത ബാധിക്കാത്ത ഒരുവൻ, എവിടേക്കാണ് പോകുന്നതെന്നും പോകേണ്ടതെന്നും അറിയുന്ന ഒരുവൻ, സമാധാന ചർച്ച നയിക്കാനും, സമാധാനറാലി നയിക്കാനുമൊക്കെ വിളിക്കാവുന്ന ഒരുവൻ, ക്ലീമീസ് കാതോലിക്കാബാവാ തിരുമേനി, നാട്ടിൽ ഉണ്ട്, എന്ന്. ക്ലീമീസ് ബാവാ തിരുമേനിയിൽ പ്രകാശം നിറഞ്ഞിരിക്കുന്നു:

നിന്നിൽ വാസം ചെയ്യവോനെ
ഇരുളൊരുനാളും മൂടില്ല
നിത്യം വാണീടും നൂനം

*(ശ്ഹീമോ നമസ്ക്കാരം, ശുബഹോ, തിങ്കൾ പ്രഭാതം).*

### യേശുവിന്റെ ഹിതം നിറവേറണം

യേശുനാഥൻ തന്റെ ശിഷ്യരെക്കുറിച്ച് പറഞ്ഞത്: നിങ്ങൾ ലോകത്തിന്റെ പ്രകാശമാണ്. മലമുകളിൽ പണിത പട്ടണത്തെ മറച്ചുവയ്ക്കുക സാദ്ധ്യമല്ല (മത്താ. 5/14). യേശുശിഷ്യർ, ക്രൈസ്തവർ ലോകത്തിന്റെ പ്രകാശമാണ്. മലമുകളിൽ പണിതുയർത്തിയ പട്ടണംപോലെ അവർ ലോകത്തിനു മുൻപിൽ പ്രകാശിക്കണം. യേശുവിന്റെ പ്രബോധനങ്ങളും യേശുവിന്റെ പ്രവർത്തനശൈലിയും സ്വന്തമാക്കിക്കൊണ്ട് ലോകത്തിന്റെ മുൻപിൽ തന്റെ സഭ മലമുകളിൽ പണിതുയർത്തിയ പട്ടണം പോലെ പ്രശോഭിക്കണമെന്നാണ് യേശു ആഗ്രഹിക്കുക. ഇതിനുനേരെ വിപരീതമായ കാര്യങ്ങളാണ് പള്ളിപിടുത്തവും, ഉപരോധവും പോലീസും കേസ്സും കോടതിയുമെല്ലാമെന്ന് വാർത്താചർച്ചകളിൽ മുഴങ്ങികേൾക്കുന്നു. **എന്നാൽ ക്ലീമീസ് തിരുമേനിയെ വ്യത്യസ്ഥനായി, വലിയ പ്രകാശമായി സമൂഹം കാണുന്നു.** ചാനൽ ചർച്ച കേട്ടിരുന്നപ്പോൾ ഏശയ്യാ പ്രവചനത്തിലെ വചനങ്ങളാണ് എന്റെ മനസ്സിൽ തെളിഞ്ഞത്. കർത്താവിന്റെ ആലയം സ്ഥിതിചെയ്യുന്ന പർവ്വതം എല്ലാ പർവ്വതങ്ങൾക്കും മുകളിൽ ഉയർന്നു നില്ക്കും. എല്ലാ ജനതതളും അതിലേക്ക് ഒഴുകും. അനേകം ജനതകൾ പറയും; വരുവിൻ നമുക്ക് കർത്താവിന്റെ ഗിരിയിലേക്ക്, യാക്കോബിന്റെ ദൈവത്തിന്റെ ഭവനത്തിലേക്ക് പോകാം (ഏശ. 47/7; 49/6). ഏശയ്യാ 49/9 ന്റെ അവസാനം ഇങ്ങനെ: എന്റെ രക്ഷ ലോകാതിർത്തിവരെ എത്തുന്നതിനു ഞാൻ നിന്നെ ലോകത്തിന്റെ പ്രകാശമായി നല്കും. ചാനൽ ചർച്ചയിൽ മാദ്ധ്യമപ്രവർത്തകൻ ശ്രീ. ജോർജ് ജേക്കബ് പറയുന്നു: ക്ലീമീസ് തിരുമേനി ലോകത്തിനൊരു വലിയ പ്രകാശമാണ് അയ്യപ്പദാസേ എന്ന്. അയ്യപ്പദാസ് ഇവിടെ ലോകത്തിന്റെ പ്രതിനിധിയും മാദ്ധ്യമപ്രവർത്തകൻ പഴയനിയമകാലത്തെ പ്രവാചകന്റെ പ്രതിനിധിയുമെന്ന് തോന്നിപ്പോകുന്നു. **ഐക്യത്തിന്റെ അടയാളമായി മലങ്കരയിൽ ഉയർത്തപ്പെട്ട പുനഃരൈക്യവും അതിന്റെ മകുടിയായ മലങ്കര സുറിയാനി കത്തോലിക്കാ സഭയുമല്ലേ ഇവിടെ സുചിതമായിരിക്കുന്നത്.**

### സ്വയം ഇല്ലാതാകലാണ് പ്രകാശമാകാൻ കാരണം

ക്ലീമീസ് ബാവായെയും അദ്ദേഹം നേതൃത്വം നല്കുന്ന മലങ്കര സുറിയാനി കത്തോലിക്കാസഭയെയും കുറിച്ച് പ്രകാശമാണവർ എന്ന് നിരീക്ഷണപാടവമുള്ളവർ പറയാൻ കാരണമെന്താണ്? എന്തെങ്കിലും കത്തിയെരിയുമ്പോഴാണ് പ്രകാശം ഉണ്ടാകുന്നത്.

സുര്യൻ കത്തിയെരിയുമ്പോൾ പ്രകാശം ജനിക്കുന്നു. മെഴുകുതിരി, എണ്ണ, വിറക് ഇവയൊക്കെ കത്തി സ്വയം ഇല്ലാതായിക്കൊണ്ടാണ് പ്രകാശമാകുന്നത്. സ്വയം ഇല്ലാതാകലിന്റെ ഫലമാണ് പ്രകാശം. ഞാൻ ലോകത്തിന്റെ പ്രകാശമാകുന്നു എന്നു പറഞ്ഞ യേശു കുരിശുമരണത്തിൽ സ്വയം ഇല്ലാതായപ്പോഴാണ് ലോകത്തിന്റെ പ്രകാശമായതും സകലരും അവനിലേക്ക് ആകർഷിക്കപ്പെട്ടതും. പിടിച്ചടക്കാനും അധികാരം സ്ഥാപിക്കാനും ശ്രമിക്കുന്നിടത്ത് പ്രകാശമുണ്ടാവില്ല, അന്ധകാരം വ്യാപിക്കുകയേയുള്ളൂ. പ്രകാശമില്ലാത്ത അവസ്ഥയെ ഉല്പത്തിപുസ്തകം വിശേഷിപ്പിക്കുന്നത് രൂപ രഹിതവും ശൂന്യവുമായ അവസ്ഥ എന്നല്ലേ? അതല്ലെ പള്ളി കയ്യേറ്റശ്രമങ്ങൾ നടക്കുന്നിടത്തെല്ലാം

# മതഭീകരതക്കെതിരെ സാമൂഹ്യജാഗ്രത



*("മതഭീകരതയ്ക്കെതിരേ സാമൂഹ്യജാഗ്രത" എന്ന വിഷയത്തെ ആസ്പദമാക്കി പി.ഒ.സി.യിൽ നടന്ന സിമ്പോസിയത്തിൽ നടത്തിയ വിഷയാവതരണത്തിന്റെ സംക്ഷിപ്തം)*

*'മതഭീകരതയ്ക്കെതിരേ സാമൂഹ്യജാഗ്രത'* എന്ന വിഷയം നിങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുന്നതിന് എനിക്ക് പ്രത്യേകമായ സന്തോഷമുണ്ട്. സാധാരണ ഗതിയിൽ ഒരു വിശ്വാസസമൂഹത്തിനു മുമ്പിൽ ചർച്ച ചെയ്യപ്പെടേണ്ട കാര്യമല്ല ഇത്. ഇത് ഞങ്ങൾ പോലീസു കാർക്കിടയിലും മറ്റ് അധികാര കേന്ദ്രങ്ങളിലും ആവർത്തിച്ചു ചർച്ച ചെയ്യപ്പെട്ട വിഷയ മാണ്. മത സംഘടനകളുടെ യോഗത്തിൽ ഇക്കാര്യത്തെക്കുറിച്ച് സംസാരിക്കേണ്ടിവരും എന്ന് ഞാൻ ഒരിക്കലും പ്രതീക്ഷിച്ചിരുന്നില്ല. പക്ഷെ ശ്രീലങ്കയിൽ അടുത്ത കാലത്തുണ്ടായ സംഭവവികാസങ്ങൾ ഭീകരതയെ നമ്മുടെ വാതിൽപ്പടിയുടെ തൊട്ടടുത്തുവരെ എത്തിച്ചിരിക്കുകയാണ്. അതുകൊണ്ട് ഇതിനെക്കുറിച്ച് സംസാരിക്കാതിരിക്കാനുള്ള ഒരു സാഹചര്യം നിലവിലില്ല.

കാണുന്നത്. അസ്വസ്ഥത, ആരവം, എന്തുചെയ്യണമെന്നാർക്കും നിശ്ചയമില്ലാത്ത അവസ്ഥ. മാദ്ധ്യമദൃശ്യങ്ങളിൽ നാം കണ്ടത് ഇതൊക്കെയല്ലേ? ക്ലീമീസ് തിരുമേനി വലിയ പ്രകാശമാണന്ന് പറഞ്ഞ മാദ്ധ്യമ പ്രവർത്തകൻ അതിന്റെ കാരണവും കൂട്ടത്തിൽ വെളിപ്പെടുത്തി. അദ്ദേഹം നേതൃത്വം നല്കുന്ന മലങ്കര സഭ സമാധാനപരമായി പിരിഞ്ഞുപോയി കയ്യേറ്റത്തിനും പിടിച്ചടക്കലിനും കൊലപാതകത്തിനുമൊന്നും അവർ പോയില്ല. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ കാതോലിക്കാബാവായും സാർവ്വത്രിക സഭയുടെ അജപാലന ഭരണക്രമീകരണങ്ങളിൽ പങ്കുകാരനും പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുന്ന കർദ്ദിനാൾ സംഘത്തിൽ അംഗവുമായ ക്ലീമീസ്ബാവാ പലപ്രാവശ്യം പ്രഖ്യാപിച്ചിട്ടുണ്ട് മലങ്കരയിലെ ഭിന്നിച്ചുനില്ക്കുന്ന സഹോദരങ്ങൾ സഭാതലവനോടൊപ്പം സാർവ്വത്രിക സഭാകൂട്ടായ്മയിലേക്ക് കടന്നുവന്നാൽ ഞാനും എന്റെ സഹമെത്രാപ്പോലീത്താമാരും വൈദികരും സമർപ്പിതസന്യസ്തരും അദ്ദേഹത്തിന്റെ കീഴിൽ സഭാശുശ്രൂഷ ചെയ്യുവാൻ തയ്യാറാണ് എന്ന്. സെറാമ്പൂർ സർവ്വകലാശാലയിലെ ഉന്നതപദവിയും സാമ്പത്തിക നേട്ടവും ഉപേക്ഷിച്ച് സന്യാസിയായി മുണ്ടൻമലകയറുകയും ഐക്യത്തിനും സമാധാനത്തിനും സഭാപൂർണ്ണതക്കുമായി മുണ്ടൻമലയിലെ നാനൂറ് ഏക്കർ ഭൂമിയും ആശ്രമവും സർവ്വസമ്പാദ്യങ്ങളും ഉപേക്ഷിക്കുകയും ചെയ്ത ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പിൻഗാമിക്കല്ലാതെ മറ്റാർക്കാണ് ഇപ്രകാരം സ്വയം ശൂന്യമാക്കാൻ കഴിയുക. ഈ ശൂന്യമാക്കലാണ് അദ്ദേഹത്തെ പ്രകാശിപ്പിക്കുന്നത്. അതു തിരിച്ചറിഞ്ഞവരുടെ പ്രതിനിധിയായ മാദ്ധ്യപ്രവർത്തകനാണ് മാദ്ധ്യമത്തിലൂടെ ഉത്ഘോഷിച്ചത് ക്ലീമീസ് തിരുമേനി ഒരു വലിയ പ്രകാശമാണ്, അയ്യപ്പദാസേ എന്ന്. മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ മൂവാറ്റുപുഴ ഭദ്രാസനാദ്ധ്യക്ഷനായിരുന്ന അഭി. എബ്രഹാം മാർ യൂലിയോസ് മെത്രാപ്പോലീത്താ കഴിഞ്ഞ ജൂൺ 12-ാം തീയതി മൂവാറ്റുപുഴ വിമലഗിരി കത്തീഡ്രൽ ദൈവാലയത്തിൽ വച്ച് ഇപ്രകാരം പ്രസ്താവിച്ചു: ഓർത്തഡോക്സ് സഭയിലെയോ യാക്കോബായ സഭയിലെയോ വിശ്വാസികൾക്ക് അവരുടെ പള്ളികളിൽ വിശുദ്ധ കുർബാന അർപ്പിക്കാൻ സാധിക്കാതെവന്നാൽ റോഡിലും പന്തലിലും വി. കുർബാന അർപ്പിക്കണ്ടാ. മൂവാറ്റുപുഴ രൂപതയുടെ പള്ളികൾ നിങ്ങൾക്കായി തുറന്നു നല്കിയിരിക്കുന്നു. ബാവാതിരുമേനിയുടെ അനുവാദത്തോടെയാണ് ഞാനിതു പറയുന്നത്. പ്രകാശമായവന്റെ പ്രകാശം എപ്രകാരം പകരുന്നു എന്ന് കാണുക.

**പിൻമൊഴി**

യോഹന്നാൻ 3/19 ൽ ഇപ്രകാരം വായിക്കുന്നു: ഇതാണു ശിക്ഷാവിധി: പ്രകാശം ലോകത്തിലേക്കു വന്നിട്ടും മനുഷ്യർ പ്രകാശത്തെക്കാൾ അധികമായി അന്ധകാരത്തെ സ്നേഹിച്ചു. കാരണം അവരുടെ പ്രവൃത്തികൾ തിന്മ നിറഞ്ഞതായിരുന്നു. തിന്മ പ്രവർത്തിക്കുന്നവൻ പ്രകാശത്തെ വെറുക്കുന്നു............. ഇന്ന് ഇവിടെയും നാം ഇതുതന്നെയല്ലേ കാണുന്നത്. സത്യത്തിന്റെയും ഐക്യത്തിന്റെയും പ്രകാശം പുനഃരൈക്യ സംഭവത്തിലൂടെ മലങ്കരയിലേക്ക് കടന്നുവന്നിട്ടും അന്ധകാരത്തെ സ്നേഹിക്കുന്നവർ. അതിന്റെ കാരണം വചനം കാട്ടിത്തരുന്നു: അവരുടെ പ്രവൃത്തികൾ തിന്മ നിറഞ്ഞതാണ്. തിന്മ പ്രവർത്തിക്കുന്നവൻ പ്രകാശത്തെ വെറുക്കുന്നു. ഈ വെറുപ്പ് നിലനില്ക്കുന്നിടത്തോളം കാലം കയ്യേറ്റവും ഉപരോധവും അറസ്റ്റും കേസ്സും കോടതിയും പോലീസ്സും തുടരും. ദൈവത്തിന്റെ ആലയം അശുദ്ധമാക്കപ്പെടും. യേശുതമ്പുരാൻ അവഹേളിക്കപ്പെടും വീണ്ടും വീണ്ടും ക്രൂശിക്കപ്പെടും. വൈര്യവും ഭിന്നതയും വെടിഞ്ഞ് പുനഃരൈക്യത്തിലൂടെ സ്നേഹവും ഐക്യവും കൂട്ടായ്മയും അനുഭവിക്കുകയും പങ്കുവയ്ക്കുകയും ചെയ്യാം, സുവിശേഷസാക്ഷ്യം നിറവേറ്റാം.

അലയാഴിയിൽ നിന്നും  
ശെമഓനെ വീണ്ടോരു നാഥാ !  
ഭിന്നതകളിൽ നിന്നും  
നിൻസഭയെ നീ കാക്കേണം

*(ശ്ഹിമ്മോ നമസ്ക്കാരം, ശുബഹോ, തിങ്കൾ പ്രഭാതം)*

മതഭീകരത കേരളത്തിലുണ്ട് എന്നു പറഞ്ഞാൽ ആളുകൾ വിശ്വസിക്കാത്ത ഒരു കാലഘട്ടമുണ്ടാ യിരുന്നു. ഞാൻ മതഭീകരതയെക്കുറിച്ച് ആലോചിക്കാൻ ഇടവന്നത് എന്റെ ഔദ്യോഗിക ജോലിയു മായി ബന്ധപ്പെട്ടാണ്. കാശ്മീരിൽ സുരക്ഷയുമായി ബന്ധപ്പെട്ട ജോലിയിൽ സേവനം ചെയ്തിരുന്ന ഏതാണ്ട് 3000 സേനാംഗങ്ങളുടെ ചുമതല എനിക്കു ണ്ടായിരുന്നപ്പോൾ എന്റെ കീഴിൽ പ്രവർത്തിച്ചിരുന്ന പന്ത്രണ്ട് ആളുകൾ അന്ന് ഭീകരരുടെ ആക്രമണത്തിന് വിധേയരായി മരിക്കുകയുണ്ടായി. അതു പോലെ തന്നെ കാശ്മീർ സന്ദർശിച്ച സന്ദർഭങ്ങളിൽ മൂന്നുപ്രാവശ്യം അവ രുടെ ആക്രമണങ്ങളിൽ നിന്ന് ദൈവം എന്നെ രക്ഷിക്കുകയുണ്ടായി. ഈ സാഹചര്യത്തിലാണ് എനിക്ക് ഭീകര തയെ ക്കുറിച്ചു പഠിക്കുവാൻ, അതിനെ ക്കുറിച്ചു മനസ്സിലാക്കു വാൻ പ്രേരണയു ണ്ടായത്.

### മലപ്പുറത്തെ സിഗററ്റ് ബോംബുകൾ

മലപ്പുറത്ത് തിയേറ്ററുകളിൽ സിഗററ്റ് ബോംബുകൾ വച്ച സംഭവങ്ങൾ 90-കളിൽ ഉണ്ടായി. വളരെ ചെറിയവയാ യിരുന്നു അവ. അങ്ങനെയിരിക്കുമ്പോൾ കടലുണ്ടിപാലത്തിന്റെ അടിയിൽ പൈപ്പ് ബോംബ് കണ്ടെത്തി, അത് 96-ലാണ്. ഭാഗ്യവശാൽ അന്ന് ബോംബുവച്ച ആളെ കണ്ടെത്താനും അയാളെ നിയമ നടപടികൾക്കു വിധേയനാക്കുവാനും സാധിച്ചു. പക്ഷെ അന്ന് ഇത് ഒരു 'ഒറ്റപ്പെട്ട'സംഭവമാണ് എന്ന് എല്ലാവരും കരുതി. 2010 വരെ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ പിന്നീട് നടന്ന സ്ഫോടന ങ്ങൾക്കു പിന്നിൽ പ്രവർത്തിച്ചത് അതേ ആൾ തന്നെയാണെന്ന് കരുതപ്പെടുന്നു. ഞാൻ ഉത്തരമേഖലാ ഐജി ആയിരി ക്കെ ഇക്കാര്യങ്ങൾ അന്വേഷിക്കുവാനും കണ്ടുപിടിക്കുവാനും സാഹചര്യ മുണ്ടായി. ഒരിക്കൽ മലപ്പുറം ജില്ലയിൽ നല്ലവനായ ഒരു മനുഷ്യൻ കൊല്ലപ്പെട്ടു. സാധാരണയായി നല്ലവനാ യിട്ടുള്ള ഒരാൾ കൊല്ലപ്പെടാറില്ല. എന്തെങ്കിലും കുഴപ്പംകാണും എന്ന വിശ്വാസത്തിൽ ഞാൻ അന്വേഷിച്ചപ്പോൾ ഒരുകാര്യം മനസ്സിലായി, ഇദ്ദേഹം ഒരു ഹിന്ദുവാണ്. കൂടാതെ ഒരു മുസ്ലീം വിധവയു മായി ഇദ്ദേഹത്തിന് ബന്ധവുമുണ്ടായിരുന്നു. അതുകൊണ്ടാണ് ഇയാൾ കൊല്ലപ്പെട്ടത് എന്ന നിഗമനത്തിലേക്ക് അന്വേഷകർ എത്തിച്ചേരുകയും ചെയ്തു. അപ്പോ ഴാണ് അറിയുന്നത് ഇതേരീതിയിൽ തൃശൂരിൽ രണ്ടുസ്ഥലത്ത് ഇത്തരം സംഭവങ്ങളുണ്ടായിട്ടുണ്ടെന്ന്. പാലക്കാട് ആലത്തൂരിലും ഇതേരീതിയിൽ കൊല പാതകം നടന്നു. 97-ൽ ഇങ്ങനെ നാലു സംഭവങ്ങൾ നടന്നു. മുസ്ലീം പെൺ സുഹൃത്തുമായി ബന്ധപ്പെടുന്ന ഹിന്ദു പുരുഷന്മാർ കൊല്ലപ്പെടുന്നു. കൊല്ല പ്പെടുന്ന രീതിയും ഒന്നുതന്നെ. അന്ന് ഞാൻ ഇതെപ്പറ്റി അന്നത്തെ ഡിജിപി യായിരുന്ന ശ്രീ രാധാകൃഷ്ണന് ഒരു കത്ത് എഴുതി. അതിൽ ഞാൻ പറഞ്ഞു, ഈ നാലുകേസുകളും തമ്മിൽ പരസ് പരബന്ധമുണ്ട്; ഇവ ഒരുമിച്ച് അന്വേ ഷിക്കണം. കാരണം ഇതിന്റെ പുറകിൽ ഒരു തീവ്രവാദസംഘടനയുടെ പങ്കുണ്ടോ എന്ന് ഞാൻ സംശയിക്കുന്നു. ഈ നാലുകേസുകളും നാല് ഉദ്യോഗസ്ഥൻ മാർ വളരെ സമർത്ഥമായി അന്വേഷിച്ച കേസുകളാണെങ്കിലും അവയ്ക്ക് പര സ്പരം ബന്ധം ഉണ്ടോ എന്ന് വീണ്ടും അന്വേഷിക്കണം എന്ന് ഡി.ജി.പി. തീരു മാനിച്ചു. ക്രൈംബ്രാഞ്ച് അന്വേഷണ ത്തിൽ 'ജെഐഐ' എന്ന പേരിൽ ഒരു സംഘടന സംസ്ഥാന വ്യാപകമായി പ്രവർത്തിക്കുന്നുണ്ടെന്നും അവർ ഇതിനകം കേരളത്തിൽ പലയിടങ്ങളി ലായി പന്ത്രണ്ടോളംപേരെ ഈ രീതി യിൽ കൊലപ്പെടുത്തിയിട്ടുണ്ടെന്നും കണ്ടെത്തി. കൂടാതെ ഇവർ 200-ലധികം ആക്രമണങ്ങൾ തൊണ്ണൂറുകളിൽ നട ത്തിയിട്ടുണ്ടെന്നും കണ്ടെത്തി. 97,98 കാലഘട്ടത്തിൽ നടന്ന കാര്യമാണിത്. പക്ഷേ അന്ന് പത്രങ്ങളിൽ ഇതിനു വലിയ പ്രാധാന്യം ലഭിച്ചില്ല.

### കോയമ്പത്തൂർ സ്ഫോടനവും പിന്നാമ്പുറക്കഥകളും

നേരത്തെ പറഞ്ഞ നാലുകേസു കൾക്കശേഷമാണ് കോയമ്പത്തൂർ സ്ഫോടനം നടന്നത്. അതിനായി ഉപയോഗിച്ച സ്ഫോടക വസ്തുക്കൾ കേരളത്തിൽ നിന്നാണ് കൊണ്ടു പോയിട്ടുള്ളത് എന്നതിന്റെ പേരിൽ ഒരു വ്യക്തിയെ അറസ്റ്റു ചെയ്യാനും ഇട യായി. അതിന്റെ പേരിലുള്ള പഴിചാരൽ ഇപ്പോഴും തീർന്നിട്ടില്ല. ഇതെല്ലാം കഴിഞ്ഞതിനുശേഷം പിന്നീട് കോഴി ക്കോട് ബസ്സ്റ്റാന്റിൽ രണ്ട് ബോംബു കൾ പൊട്ടി. മാറാട് ഒരു ബോട്ട് കത്തിച്ചു. അപ്പോഴൊന്നും കേരളീയ രാരും കേരളത്തിൽ ഭീകരരുണ്ടെന്ന് വിശ്വസിച്ചില്ല. 2006-ൽ എന്റെ ആവശ്യ പ്രകാരം ഒരു ഭീകരവിരുദ്ധ സ്ക്വാഡ് കേരളത്തിൽ ഉണ്ടായി. അപ്പോൾ വളരെ പ്പേർ പറഞ്ഞു, "ഇതു പരിപൂർണ്ണമായും അനാവശ്യമാണ്. വെറുതെ പോസ്റ്റുകൾ പിടിച്ചുവാങ്ങുകയാ". പിന്നീട് മറ്റൊരി ടത്ത് യോഗംകൂടിയ പതിനഞ്ചോളം പേരെ പോലീസ് അറസ്റ്റുചെയ്തു. അത് കള്ളക്കേസാണെന്ന് പറഞ്ഞ് വലിയ ബഹളം ഉണ്ടായി. അതിനുശേഷമാണ് വാഗമൺ യോഗം നടന്നത്. അതും അന്വേഷിച്ചറിഞ്ഞ് കേസെടുത്തു. അപ്പോഴും കേരളത്തിൽ ഭീകരപ്രസ്ഥാ നമുണ്ടെന്ന് അപ്പോഴും അധികം പേർ വിശ്വസിച്ചില്ല. ഒടുവിൽ എല്ലാവരും അത് വിശ്വസിച്ചത് എറണാകുളത്തുകാരായ രണ്ടുപേർ ഉൾപ്പെടെ നാലുപേർ കാശ്മീരിൽ കൊല്ലപ്പെട്ടപ്പോൾ അവരെ തിരിച്ചറിയുന്നതിനായി ഇങ്ങോട്ടേയ്ക്ക് കാശ്മീരിൽ നിന്ന് അന്വേഷണം വന്ന പ്പോഴാണ്. അതിനുശേഷം, അന്നുവരെ കേരളത്തിൽ ഭീകരതയുണ്ടെന്ന് സമ്മതി ക്കാൻ തയ്യാറാകാതിരുന്നവർ 'എന്തു കൊണ്ട് പോലീസ് ഇതുവരെ ഇക്കാര്യം അറിയിച്ചില്ല' എന്നുള്ള ചോദ്യം തുടങ്ങി. ഭീകരപ്രസ്ഥാനങ്ങൾ കേരളത്തിൽ ഉണ്ടായിട്ടും 2008 നുശേഷം ഇതുവരെ ഒറ്റ മനുഷ്യജീവൻപോലും ഭീകരതയുടെ പേരിൽ പൊലിഞ്ഞിട്ടില്ലെന്നകാര്യം അഭിമാനത്തോടെ പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. പൊതുസമൂഹം വലിയ ജാഗ്രത പുലർത്താതിരുന്ന 1996-2008 കാല ഘട്ടത്തിൽ ഇങ്ങനെയുള്ള കാര്യങ്ങളൊക്കെ തിരിച്ചറിയാൻ വേണ്ടി കേരള പോലീസ് വളരെ കാര്യമായി തന്നെ പരിശ്രമിച്ചിരുന്നു എന്നതാണ് വാസ്തവം.

### ചാവേറുകൾ നമുക്ക് പണ്ടേ പരിചിതം

ഏതെങ്കിലും ഒരു മതം പഠിപ്പിക്കു ന്നതാണ് മതഭീകരവാദം എന്ന തെറ്റി ദ്ധാരണ നമുക്കുണ്ടായേക്കാം. അതു ശരിയല്ല. വളരെ കാലമായി ലോകത്തെ പല സമൂഹങ്ങളിലും ഉണ്ടായിട്ടു ള്ളതാണ് ഈ ഭീകരത. ചെറിയ ഒരു ഉദാഹരണം ഞാൻ പറയാം. ഇംഗ്ലീഷിൽ "സൂയിസൈഡ് ബോംബർ" എന്നു വിളി ക്കുന്നവരുടെ പ്രവർത്തനം ഒരു പ്രത്യേക തരം ഭീകരതയാണ്. ശ്രീലങ്കയിൽ നടന്നത് സൂയിസൈഡ് ബോംബർ മാരുടെ പ്രവർത്തനമാണ്. ന്യൂയോർ ക്കിൽ ട്വിൻ ടവറിനു നേർക്ക്നടന്നത് ഒരു സൂയിസൈഡ് ബോംബിങ്ങ് ആക്റ്റി വിറ്റിയാണ്. "സൂയിസൈഡ് ബോംബർ" എന്നത് ഇംഗ്ലീഷിൽ രണ്ടു വാക്കുകൾ കൂട്ടിച്ചേർത്തുണ്ടാക്കിയ പുതിയൊരു വാക്കാണ്. എന്നാൽ മലയാളികൾക്ക് ഭീകരത പണ്ടേ പരിചിതമാണ്. "ചാവേർ" എന്ന വാക്ക് അതിന്റെ തെളി വാണ്. അതിന് മലയാളത്തോളം പഴക്കമുണ്ട്. പഴയ മാമാങ്ക ചരിത്ര ത്തിലും 19-ാം നൂറ്റാണ്ടിലെ മലബാർ

ചരിത്രത്തിലും ധാരാളം ചാവേർ സംഭവങ്ങളുണ്ട്. അതുകൊണ്ട് ഭീകരത നമുക്ക് അന്യമല്ല.

### മതങ്ങൾ ഭീകരത പഠിപ്പിക്കുന്നില്ല

ഭീകരത ഒരിക്കലും ഒരു പ്രത്യേക മതത്തിന്റെ പ്രബോധനമായി നമ്മൾ തെറ്റിദ്ധരിക്കാൻ പാടില്ല. ചില പ്രത്യേക സാഹചര്യത്തിൽ പല മതങ്ങളും ഒരിക്കൽ ഭീകരതയ്ക്ക് കീഴ്പ്പെട്ടിട്ടുണ്ട്. ഒരു പ്രത്യേക വിശ്വാസത്തിനു വേണ്ടിയോ, വിശ്വാസത്തിൽ അധിഷ്ഠിതമായ ഒരു രാഷ്ട്രീയ സംവിധാനം ഉണ്ടാക്കിയെടുക്കാൻ വേണ്ടിയോ ആ വിശ്വാസത്തെ എതിർക്കുന്നവരെ കൊല്ലുക എന്നുള്ളതാണ് ഈ ഭീകരതയുടെ അടിസ്ഥാനം. ലോകത്തിന്റെ ചരിത്ര ത്തിൽ മിക്കവാറും എല്ലാ മതങ്ങളിലും ഇത്തരം അവസ്ഥയുണ്ടായിട്ടുണ്ട്.

എല്ലാ മതങ്ങളും സാഹോദര്യത്തിൽ വിശ്വസിക്കുന്ന മതങ്ങൾ തന്നെയാണ്. മതത്തിന്റെ അന്തഃസത്ത ഈശ്വര സാക്ഷാത്കാരമാണ്. എല്ലാ മതങ്ങളും ഇതൊക്കെ തന്നെയാവും പറയുക. പക്ഷേ, ആ മതത്തിൽപ്പെട്ട ഒരു ചെറിയ ഘടകം രാഷ്ട്രീയ ലക്ഷ്യങ്ങൾക്കുവേണ്ടിയോ നിക്ഷിപ്ത താത്പര്യങ്ങൾക്കുവേണ്ടിയോ അവയുടെ നേതൃസ്ഥാനത്തേക്ക് ഉയർന്നുവരാൻവേണ്ടിയോ, ഒക്കെ പ്രവർത്തിക്കുന്നവരാകാം. രാഷ്ട്രീയ ലക്ഷ്യങ്ങൾക്കുവേണ്ടി മതത്തെ ഉപയോഗിക്കുമ്പോഴാണ്, മതവും അധികാരവും തമ്മിൽ കൂടിക്കുഴയുമ്പോഴാണ്, വാഗ്ദാനാധിഷ്ഠിതമായ ഖാലിഫേറ്റു വരണമെന്ന് ഒരുകൂട്ടം വിശ്വാസികൾ ചിന്തിക്കുന്നത്. അത്തരം ഒരു സ്വപ്നത്തിന്റെ അടിസ്ഥാനത്തിൽ ഇറാക്ക്, സിറിയ എന്നിവിടങ്ങളിൽ പുരാതന ഖാലിഫേറ്റു പുനരാവിഷ്കരിക്കുന്നു എന്നു പറയുമ്പോഴാണ് ഇസ്ലാമിക് സ്റ്റേറ്റ് അല്ലെങ്കിൽ ഐഎസ്ഐഎസ് എന്ന പ്രസ്ഥാനം ഉണ്ടാകുന്നത്. ഐഎസ്ഐഎസ് എന്ന സ്വപ്നത്തിന്റെ സാക്ഷാത്ക്കാരത്തിനുവേണ്ടി കോടാനുകോടി രൂപ മുടക്കാനായി ലോകത്തെമ്പാടും ധാരാളം ആളുകൾ സന്നദ്ധരാണ്. ഇത്തരം ആളുകളുടെയും അർത്ഥത്തിന്റെയും പിൻബലത്തിലാണ് അന്തർ ദേശീയ രാഷ്ട്രീയ ഇസ്ലാം (International Political Islam) അഥവാ റാഡിക്കൽ ഇസ്ലാം ആഗോള തലത്തിൽ ശക്തിപ്രാപിക്കുന്നത്.

### കേരളത്തിൽ എങ്ങനെ ഭീകരത ഉണ്ടായി?

കേരളീയർ എങ്ങനെയാണ് ഇതിൽ ചെന്നു പെട്ടതെന്നു നാം അറിയണം. തൊഴിൽ ഇല്ലാത്ത അഭ്യസ്ത വിദ്യർ കേരളത്തിൽ ഏറെ ഉണ്ടായത് 1970 -കളിലായിരുന്നു. എൻജിനീയർമാർക്കു പോലും തൊഴിലില്ല. ആ കാലത്ത് നമ്മൾ രക്ഷപ്പെട്ടതെ ങ്ങനെയാണ്? പതിനായിരക്കണക്കിന് ആളുകൾ മധ്യപൂർവ്വ ഏഷ്യയിലേക്ക് പോയി. മധ്യപൂർവ ഏഷ്യയിൽ ഏതെങ്കിലുമൊരു കമ്പനിയിൽ ജോലി കിട്ടും. ഈ കമ്പനി ആരാണ് നടത്തുന്നത് എന്ന് നമ്മൾ അന്വേഷിച്ചിട്ടുണ്ടോ? ഈ കമ്പനി നടത്തുന്ന ആളുടെ ലക്ഷ്യമെന്താണെന്ന് നാം തിരക്കിയോ? ഒസാമ ബിൻലാദന്റെ കമ്പനിയിലാണോ സുഹൃത്ത് ജോലി ചെയ്യുന്നത് എന്ന് നമ്മൾ ആരെ ങ്കിലും അന്വേഷിച്ചിട്ടുണ്ടോ? ഇല്ല. അവിടെ അനേകം വ്യക്തികളുടെ ധാരാളം കമ്പനികൾ ഉണ്ട്. അവിടെ യെല്ലാം ധാരാളം മലയാളികൾ പോയി ജോലി ചെയ്തു. ക്രിസ്ത്യാനികളും മുസ്ലീങ്ങളും ഹിന്ദുക്കളും എന്നു വേണ്ട പല വിഭാഗത്തിലുള്ള ആളുകൾ അവിടെ പോയി ജോലി ചെയ്തു. ലോകവ്യാപകമായുള്ള ഒരു വലിയ ജനക്കൂട്ടം മധ്യപൂർവ്വ ഏഷ്യയിൽ വരാൻ ഇടയാവുകയും ചെയ്തു. അങ്ങനെ ചെന്ന ആളുകളിൽ ഒരു ചെറുവിഭാഗത്തെ ഒരു പ്രത്യേക തരം ഫിലോസഫിയിലേക്ക് ആകർഷിക്കാൻ അവിടെ ചുരുക്കം ചിലർ ചില കുരുക്കുകൾ ഒരുക്കി. മധ്യപൂർവ ഏഷ്യയിൽ 25 ലക്ഷത്തോളം വരുന്ന മലയാളികൾ ജോലി ചെയ്യുന്നുണ്ട്. ആ 25 ലക്ഷം പേരിൽ 200 പേരെയോ 300 പേരെയോ ഇങ്ങനെ ചില പ്രത്യേകതരം പ്രസ്ഥാനങ്ങളിലേക്കു മാറ്റിയെടുക്കുന്നത് അത്ര വലിയ പണിയാണെന്ന് പോലീസ് ഡിപ്പാർട്ടുമെന്റിൽ ജോലി ചെയ്തിട്ടുള്ള ഞാൻ വിശ്വസിക്കുന്നില്ല. അതാണ് ഇവിടെ വളരെ ചെറിയ രീതിയിൽ ആരംഭിച്ചിരിക്കുന്നത്. അവിടെ നിന്നാണ് തുടക്കം.

### ക്യാമറ വച്ചാൽ ഭീകരരെ പിടിക്കാനാവില്ല

അമേരിക്കയുടെ ശക്തമായ ഇടപെടൽ കൊണ്ട് ഐഎസ്എന്നുള്ള പ്രത്യേക സ്റ്റേറ്റ് ഇല്ലാതായി. ഇപ്പോൾ അവിടം തികച്ചും അരാജകത്വം മാത്രമുള്ള പ്രദേശമാണ്. ഐഎസ് എന്നുള്ള അവരുടെ ഭരണം ഇല്ലാതായി. അപ്പോൾ അവർ കണ്ടുപിടിച്ചിരിക്കുന്നത് എന്താണ്? “ഇവിടെയുള്ള ക്രിസ്ത്യാനികളെ നമ്മൾ ഓടിച്ചുവിട്ടതുകൊണ്ട് പാശ്ചാത്യ ക്രിസ്ത്യാനിറ്റി നമ്മുടെ ജന്മനാട്ടിൽ നിന്ന് നമ്മെ ഓടിച്ചുവിടുകയാണ്. ഇതിന് നമ്മൾ പ്രതികാരം ചെയ്തേ തീരൂ. ഇതിന് ലോകത്തുള്ള ഏതു ക്രിസ്ത്യാനിക്ക് എതിരായിട്ടും നമ്മൾ പ്രതികാരം ചെയ്യും.” ‘സിറിയൻ ക്രിസ്ത്യാ നികൾ’ ഉണ്ടെങ്കിൽ പ്രത്യേകിച്ച്! അങ്ങനെയൊരു ചിന്താഗതി ഈ ഭീകര പ്രസ്ഥാനത്തിനുണ്ട്. ഈ ഒരു പ്രത്യേക ചിന്താഗതി ആഗോള പൊളിറ്റിക്കൽ ഇസ്ലാമിന്റെ ചിന്താഗതിയിൽ ആകൃഷ്ടരായ അനേകം യുവാക്കൾ പങ്കുവയ്ക്കുന്നുണ്ട്. അവർ ഒരു മുസ്ലീം രാഷ്ട്രം -മുസ്ലീം ഖിലാഫത്ത് ഉണ്ടാക്കാൻ യത്നിക്കുന്നു. 7-ാം നൂറ്റാണ്ടിൽ ഇറാക്കിൽ ഉണ്ടായ സംഗതിയാണ് ഖാലിഫേറ്റ്. ആ ഖാലിഫേറ്റിന്റെ പുനരാവിഷ്കരണമാണ് അവർ നിർമ്മിക്കാൻ ശ്രമിക്കുന്നത്. അതിന് ആരും തടസ്സം നില്ക്കരുതെന്നും തങ്ങളുടെ ജന്മനാട്ടിൽ തങ്ങളുടെ രാഷ്ട്രം നിർമിക്കുന്നതിന് തങ്ങൾക്കവകാശമുണ്ട്; ഇതിനായി മരിക്കാൻ തയ്യാറാണെന്നും അവർ പ്രഖ്യാപിക്കുന്നു. അതിനുവേണ്ടി തങ്ങൾ ലോകമാകെ പ്രവർത്തിക്കും എന്നുള്ളതാണ് അവരുടെ നിലപാട്. ഈ ചിന്താഗതിയോടു ചേർന്നു പ്രവർത്തിക്കുന്ന ഒരു ചെറുവിഭാഗം കേരളത്തിലുണ്ട്.അതുകൊണ്ട് സമൂഹം വളരെയധികം ജാഗരൂകമായിരിക്കണം. ആ ജാഗ്രതയുണ്ടാക്കേണ്ടത് സമൂഹങ്ങളെ തമ്മിൽ ഐക്യപ്പെടുത്തിക്കൊണ്ടാണ്. നരീക്ഷണക്യാമറകൾ സ്ഥാപിച്ചാൽ ഭീകരതയെ ഇല്ലാതാക്കാം എന്നാണ് പലരുടെയും തോന്നൽ. ഇത് ശരിയല്ല. ഭീകരപ്രവർത്തകർ സ്വത്വം വെളിപ്പെടുത്തുന്നതിനെ ഭയപ്പെടുന്നില്ല. പ്രശസ്തിക്കു വേണ്ടിയാണ് അവർ ഭീകരകൃത്യം ചെയ്യുന്നത്. കള്ളന്മാരെ പിടിക്കാൻ ക്യാമറവച്ചോളൂ. പക്ഷെ, ഭീകരത തടയാൻ ക്യാമറവച്ചിട്ടു കാര്യമില്ല. ക്യാമറയിൽ പ്രത്യക്ഷപ്പെടാനാണ് അവർ ആഗ്രഹിക്കുന്നത്.

### പ്രശസ്തിക്കുവേണ്ടിയാണ് അവർ കൊല്ലുന്നത്

എന്തുകൊണ്ടാണ് ഭീകരതയും ഭീകര പ്രസ്ഥാനവും നിലനില്ക്കുന്നത്? ഭീകരരെക്കുറിച്ച് ഹാർവാഡിലെ ലൂയി റിച്ചാർഡ്സൺ വളരെ ആധികാരികതയുള്ള ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്. അതിൽ അദ്ദേഹം പറയുന്നത് ഭീകരവാദത്തിന് പ്രതികാരം, പ്രശസ്തി, പ്രത്യാക്രമണപ്രതീക്ഷ തുടങ്ങിയ നാലഞ്ചു പ്രത്യേകതകളുണ്ട് എന്നാണ്. ഒന്ന്, സ്വന്തം മതം അഥവ സമൂഹം കഠിനമായ വിവേചനത്തിന് ഇരയായിട്ടുണ്ട് എന്ന ബോധം ഉള്ളവനാണ് ഭീകരൻ. ആ മതത്തിന്റെ അംഗങ്ങൾ അക്കാര്യം

വിശ്വസിക്കുന്ന ഒരു സാഹചര്യം ഉണ്ടായിരിക്കും. എന്നാൽ അത് ശരിയായിരിക്കണമെന്നില്ല. തങ്ങൾക്കെതിരായി കഠിനമായ വിവേചനം നിലനില്ക്കുന്നു എന്ന് ഒരു മതവിഭാഗം വിശ്വസിക്കുന്നു. ആ വിശ്വാസം ശരിയാകാം, തെറ്റാകാം. ഉദാഹരണത്തിന്, 1948ൽ അവിടെയുള്ള മുസ്ലീങ്ങളെയെല്ലാം ആട്ടിയോടിച്ച് ഇസ്രായേൽ എന്ന ഒരു രാഷ്ട്രം അമേരിക്കയും ഇംഗ്ലണ്ടും കൂടി സൃഷ്ടിച്ചു. ലോകത്തിലെ മുസ്ലീങ്ങളെല്ലാം വിചാരിക്കുന്നത് ഇത് 'ക്രിസ്ത്യാനികളായ' അമേരിക്കയുടെയും ഇംഗ്ലണ്ടിന്റെയും പ്രവൃത്തിയായിട്ടാണ്. പാശ്ചാത്യ രാജ്യങ്ങളെ ക്രിസ്തീയ രാഷ്ട്രങ്ങളായാണ് അവർ കാണുന്നത്.

**ആക്രമണത്തിനുപകരം അന്ധമായ പ്രത്യാക്രമണം അരുത്**

പ്രതിഷേധാത്മകമായിട്ടുള്ള അനുഭവങ്ങൾ ഉണ്ടാകുമ്പോൾ അതിനെതിരേ പ്രതികാരം ചെയ്യണം എന്ന ചിന്തയുണ്ടാകും. ഉദാഹരണത്തിന്, എൽറ്റിറ്റിഇയുടെ കാര്യമെടുത്താൽ ശ്രീലങ്കയിൽ തമിഴർ ന്യൂനപക്ഷമാണ്. ബഹുഭൂരിപക്ഷം വരുന്ന ബുദ്ധമത വിശ്വാസികളായ സിംഹളർ തങ്ങൾക്കെതിരായി പല വിധപീഡനങ്ങൾ നടത്തുന്നു എന്ന് അവർ വിശ്വസിക്കുന്നു. അവരെ നേരിട്ട് ആക്രമിക്കാൻ അവർക്ക് ശക്തിയില്ല. അശക്തരായിട്ടുള്ള ആളുകൾ ശക്തരെന്നു കരുതുന്നവരെ ആക്രമിക്കാൻ വേണ്ടി തെരഞ്ഞെടുക്കുന്ന ഒന്നാണ് ഭീകരത.

ഭീകരാക്രമണത്തിലൂടെ ഒരു രാഷ്ട്രത്തെ ഇല്ലായ്മ ചെയ്യാനാകില്ലെന്ന് ഭീകരർക്ക് അറിയാം. പിന്നെ എന്തിനാണ് അവർ ഇതു ചെയ്യുന്നത്. അവരുടെ യുക്തി ഇതാണ്: തങ്ങൾ ന്യൂനപക്ഷമാണ്, ന്യൂനപക്ഷ ത്തിന്റെ പേരിൽ തങ്ങൾ ഭൂരിപക്ഷത്തെ ആക്രമിച്ചാൽ ആ ഭൂരിപക്ഷം തങ്ങളെ തിരികെ ആക്രമിക്കും. അവർ പ്രതീക്ഷിക്കുന്നത് തങ്ങൾ എതിർക്കുന്ന സമൂഹം പ്രകോപിതരായി ഭീകരർ ഭാഗമായ മതവിശ്വാസികൾക്കെതിരെ പ്രത്യാക്രമണം നടത്തും എന്നു തന്നെയാണ്. ഈ പ്രത്യാക്രമണത്തെതുടർന്ന് സ്വന്തം മതത്തിലെ ധാരാളം ആളുകൾ ഭീകരരോട് സഹഭാവമുള്ളവരായി ഭീകരപ്രസ്ഥാനങ്ങളോട് യോജിക്കും. പ്രത്യാക്രമണത്തിന്റെ കാഠിന്യം എത്രമാത്രം വർദ്ധിക്കുന്നുവോ, അത്രയും നല്ലത്. ആ ആക്രമണം നടക്കുമ്പോൾ തന്റെ സമൂഹത്തിലെ എല്ലാവരും അതുവരെ ഉറക്കം നടിച്ചവരും ഉണരും. അങ്ങനെ ഭൂരിപക്ഷവും ന്യൂനപക്ഷവും തമ്മിൽ നിത്യ കലഹം ഉണ്ടാകുന്ന, സമാധാനമില്ലാത്ത ഒരു പ്രദേശമായി ഈ സമൂഹം മാറും. ഭൂരിപക്ഷത്തിലെ ഒരു പ്രബല വിഭാഗം ന്യൂനപക്ഷത്തെ ഇല്ലാതാക്കാൻ ശ്രമിച്ചാൽ രാജ്യം നശിച്ചുപോകും. ഇതാണ് അവരുടെ ലക്ഷ്യം. ഇങ്ങനെയാണ് ന്യൂനപക്ഷ ഭീകര പ്രസ്ഥാനങ്ങൾ ഭൂരിപക്ഷസമൂഹങ്ങളെ ഇല്ലാതാക്കാൻ ശ്രമിക്കുന്നത് എന്നതാണ് നമ്മൾ തിരിച്ചറിയേണ്ട വസ്തുത. സാധാരണ രീതിയിലുള്ള ക്രിമിനൽ ആക്റ്റിവിറ്റിയെ ചെറുക്കുന്നതുപോലെ ഭീകര പ്രസ്ഥാനത്തെ ചെറുക്കാൻ നമുക്ക് പറ്റുകയില്ല. ഉയർന്ന സമൂഹ്യജാഗ്രതയാണ് ഇതിനാവശ്യം. ഈ വസ്തുത നന്നായി മനസ്സിലാക്കിയിട്ടുവേണം നാം ഭീകരതയെ പ്രതിരോധിക്കേണ്ടത്. ശക്തമായ ആക്രമണ സ്വഭാവമുള്ള പ്രതികരണവും അന്ധമായ ശാരീരികപ്രത്യാക്രമണവും ഭീകരത വർദ്ധിപ്പിക്കുകയേയുള്ളൂ. അപ്പോൾ നമ്മൾ എങ്ങനെയാണ് പ്രതികരിക്കേണ്ടത്?

**മതിലുകളല്ല, നമുക്ക് പാലങ്ങൾ പണിയാം**

ഫ്രാൻസീസ് പാപ്പ പറഞ്ഞതുപോലെ മതിലുകൾ പണിതല്ല, മറിച്ച് പാലങ്ങൾ പണിത് നമ്മൾ ഭീകരതയെ നേരിടണം. വളരെ ധൈര്യത്തോടുകൂടി ഭീകരരെ അവരുടെ സ്വന്തം സമൂഹത്തിൽ നിന്ന് തന്നെ ഒറ്റപ്പെടുത്താൻ നമുക്ക് സാധിക്കണം. ഏത് സമൂഹ ത്തിനുവേണ്ടിയാണോ അവർ ഭീകരരായത്, ഏത് സമൂഹത്തിന്റെ ഉന്നമനത്തിനുവേണ്ടിയെന്നാണോ അവർ അവകാശപ്പെടുന്നത്, ആ സമൂഹത്തിൽ ഭീകരരുടെ ലക്ഷ്യം തുറന്നുകാട്ടി അവരെ ഒറ്റപ്പെടുത്തണം. അപ്പോഴാണ് നമ്മൾ ഭീകരവിരുദ്ധപ്രസ്ഥാനത്തിൽ വിജയിക്കുന്നത്. ന്യൂനപക്ഷത്തിൽ ഭീകരരുണ്ടെങ്കിൽ, ആ ന്യൂനപക്ഷ സമൂഹത്തിൽ നിന്നുതന്നെ ആ ഭീകരരെ ഒറ്റപ്പെടുത്താൻ നമുക്ക് സാധിക്കണം. അത്തരം സാമൂഹ്യ ജാഗ്രതയ്ക്കു വളരെ പ്രസക്തിയുണ്ട്.

**സാമൂഹ്യജാഗ്രത തന്നെ പ്രധാനം**

സമൂഹത്തിൽ എല്ലാ വിഭാഗം ജനങ്ങളും സഹകരണത്തിലും പരസ്പരവിശ്വാസത്തിലും ജീവിക്കണം. ഭീകരതയെ ഭയന്ന് പള്ളിക്കുചുറ്റും മതിലുകൾ കെട്ടേണ്ട കാര്യമില്ല. നമ്മൾ സമൂഹത്തിലേക്ക് ഇറങ്ങണം. നമ്മുടെക്രൈസ്തവദൗത്യം എത്ര മഹനീയമാണെന്നും എത്ര ശ്രേഷ്ഠമാണെന്നും പൊതുസമൂഹത്തെ ബോധ്യപ്പെടുത്താൻ നമുക്ക് സാധിക്കണം. കഠിനമായ പീഡനം-റോമാസാമ്രാജ്യ ത്തിന്റെ പീഡനം പോലും - അതിജീവിച്ച മതമാണ് ക്രൈസ്തവമതം. ഒന്നോ, രണ്ടോപേർ ശ്രീലങ്കയിൽ ഒരു പള്ളിയിൽപോയി ബോംബു വച്ചതു കൊണ്ടോ ആരെയെങ്കിലും വെടിവച്ചു കൊന്നതു കൊണ്ടോ തീരുന്നതല്ല ക്രൈസ്തവമതം. ആ വിശ്വാസം നമുക്ക് വേണം. ആ വിശ്വാസത്തിലുള്ള ധൈര്യം നമുക്ക് ഉണ്ടാകണം. നിങ്ങൾ എന്തു വിചാരിച്ചാലും ഞങ്ങൾ ചെയ്യുന്ന നന്മ പ്രവൃത്തികളിൽനിന്നു ഞങ്ങൾ വ്യതിചലിക്കില്ല. നന്മയിലേക്കും സാഹോദര്യത്തിലേക്കും ഏതു പ്രത്യയശാസ്ത്രം, ഏതു ചിന്ത, ഏതു വിശ്വാസം ഞങ്ങളെ പ്രേരിപ്പിക്കുന്നുവോ അതിനെ തള്ളിക്കളയാൻ ഞങ്ങൾ സന്നദ്ധരല്ല; അതിനെ ഞങ്ങൾ പ്രഘോഷിക്കുകതന്നെചെയ്യും - ഈ ഒരു സന്ദേശം മതമൈത്രിയുടെ സാഹചര്യത്തിൽ നമുക്ക് കൈമാറാൻ സാധിക്കും; സാധിക്കണം.

ഒരു സ്ഥലത്ത് ഭീകരാക്രമണമുണ്ടായാൽ എന്തു ചെയ്യുമെന്നു നമ്മൾ നേരത്തേ തീരുമാനിച്ചിരിക്കണം. ഭീകരാക്രമണം ഉണ്ടാകില്ല എന്ന് നമ്മൾ വിചാരിക്കരുത്. നമുക്കുനേരേ ഒരു ഭീകരാക്രമണമുണ്ടായാൽ നമ്മൾ എങ്ങനെ പ്രതികരിക്കും? നമ്മൾ അതേ മതക്കാരായ ആളുകളുടെ കട കയറി കത്തിക്കുമോ? അതേ മതക്കാരനായ ഒരുത്തനെ പിടിച്ചുകെട്ടി അടിച്ചു കൊല്ലുമോ? ഇതൊക്കെ അബദ്ധമായി ഭവിക്കും. എന്താണ് നമ്മൾ ചെയ്യാൻ പോകുന്നത്? ഇതെക്കുറിച്ചു കാലേകൂട്ടി നമ്മൾ ആലോചിച്ചിരിക്കണം. നമ്മുടെ പ്രതികരണം എന്തായിരിക്കണം? കേരളത്തിൽ 20000 ത്തോളം പള്ളികൾ നമുക്കുണ്ട്. 6000 ഓളം വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉണ്ട്. ഇതരമതസ്ഥരുടെ ഇടയിൽ പ്രവർത്തിക്കുന്ന ഈ സ്ഥാപനങ്ങളെല്ലാം സമാധാനത്തിന്റെ സന്ദേശവാഹകരായിത്തീരണം, എല്ലാ ചിന്താഗതിക്കാരും ഒത്തുകൂടുന്ന ഇടങ്ങളായി മാറണം. ഒരു ഭീകരപ്രസ്ഥാനത്തിനും നമുക്കെതിരേ ചിന്തിക്കാൻ കഴിയാത്ത വിധം, സമൂഹത്തിലെ വിവിധ വിഭാഗം ജനങ്ങളുമായി നമുക്കുള്ള ബന്ധം സുശക്തമായിരിക്കണം. ഭീകരത ഒരിക്കലും ഒരു മതത്തെയും സമൂഹത്തെയും രക്ഷിക്കുകയില്ല. യഥാർത്ഥത്തിൽ ഭീകരർ തങ്ങളുടെ സ്വന്തം മതത്തിന്റെ തന്നെ ശത്രുക്കളാണ്.

**ചോദ്യോത്തരങ്ങൾ**

1. ഭീകരതയ്ക്കെതിരെ സാമൂഹ്യ ജാഗ്രത ശക്തിപ്പെടുത്താൻ എന്തു ചെയ്യണം?

* ഒരു സ്ഥലത്ത് ഒരു പ്രശ്നം നടക്കുന്നു. അല്ലെങ്കിൽ സംശയകരമായ രീതിയിൽ ഒരു മീറ്റിംഗ് നടക്കുന്നു. സംശയകരമായ രീതിയിൽ പ്രവർത്തനങ്ങൾ നടക്കുന്നു. ഇതിനെകുറിച്ച് അറിയാനും പോലീസിനെ അറിയിക്കാനുമുള്ള സംവിധാനങ്ങൾ സമൂഹത്തിൽ ബലപ്പെടുമ്പോഴാണ് ഭീകരപ്രസ്ഥാനത്തിന് എതിരേ നമുക്ക് സാമൂഹ്യ ജാഗ്രത ഉണ്ടാകുന്നത്. ഈ ജാഗ്രത എല്ലാവിഭാഗം ജനങ്ങളിലും ഉണ്ടാകണം. ഭീകരതയെ ഫലപ്രദമായി നേരിടാൻ സർക്കാരിനു മാത്രമേ കഴിയൂ. എന്നാൽ ഉയർന്ന സാമൂഹിക ജാഗ്രതയില്ലാതെ സർക്കാരിന് ഇത് അസാധ്യമാണുതാനും.

**2. മുസ്ലീം ഭീകരതയെ പ്രോത്സാഹിപ്പിക്കുന്നത് സൗദി അറേബ്യയാണോ?**

* സൗദി അറേബ്യ മുസ്ലീം ഭീകരതയെ പ്രോത്സാഹിപ്പിക്കുന്ന ഒരു രാജ്യമാണെന്ന് പറയാനാവില്ല. ഓട്ടോക്രസിയുടെ പ്രശ്നമാണ് സൗദി അറേബ്യയിൽ നടക്കുന്നത്. ഏകാധിപത്യത്തിൽ മനുഷ്യാവകാശം ലംഘിക്കപ്പെടും. സൗദി രാജ കുടുംബം ഭീകരരെ പ്രോത്സാഹിപ്പിക്കുന്ന ഒരു രാജകുടുംബം അല്ല. അവർ ഭീകരതയ്ക്ക് എതിരാണ്. അതുകൊണ്ടാണ് ഐഎസുകാർ യഥാർത്ഥത്തിൽ സൗദ്യഅറേബ്യയ്ക്ക് എതിരായത്. ഏറ്റവും കൂടുതൽ തീവ്രവാദഭീഷണി നേരിടുന്ന ഒരു രാജകുടുംബം സൗദിഅറേബ്യയിലേതാണ്. കാരണം, അവർ അമേരിക്കയിൽ ഒരുപാട് ഇൻവെസ്റ്റ്മെന്റ് നടത്തിയിട്ടുണ്ട്. അപ്പോൾ അവരുടെ പൊളിറ്റിക്കൽ ഇന്ററസ്റ്റ്, ഇക്കണോമിക് ഇന്ററസ്റ്റ് തുടങ്ങിയവ അമേരിക്കൻ സിസ്റ്റത്തെ പിന്തുണക്കുകയെന്നതാണ്. അതുകൊണ്ടു തന്നെ അവർ ഐഎസ് ഭീകരരുടെ വിരുദ്ധ ചേരിയിലാണ്. ഭീകരതയെ പ്രോത്സാഹിപ്പിക്കുന്ന അന്തർദേശീയ പൊളിറ്റിക്കൽ ഇസ്ലാം ഏതെങ്കിലും ഒരു പ്രത്യേക രാജ്യം കേന്ദ്രമാക്കിയല്ല പ്രവർത്തിക്കുന്നത്. അതിന് ആഗോളതലത്തിൽ വേരുകളുണ്ട്, സൗദി അറേബ്യയിലും ഉണ്ടാകാം.

**3. പ്രേമിച്ചു മതം മാറ്റുന്ന ലൗജിഹാദ് കേരളത്തിലുണ്ടോ? ഇതിന് ഭീകരതയുമായി ബന്ധമുണ്ടോ?**

* ധാരാളം പെൺകുട്ടികൾ മതം മാറുന്നുണ്ട്. മാധവിക്കുട്ടിപോലും മതം മാറിയില്ലേ? മതം മാറുക എന്നുള്ളത് ഭീകരപ്രവർത്തനത്തിന്റെ ഭാഗമാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. പക്ഷെ മതം മാറുന്നവരെ സംരക്ഷിക്കുന്ന ഒരുതരം പ്രവർത്തനം ഉണ്ട്. അത് ഇല്ലെന്നു പറയുന്നത് ശരിയല്ല. പ്രണയം അഭിനയിച്ച് മതം മാറ്റിയെടുക്കുന്ന രീതിയിലുള്ള ഒരു ഭീകരപ്രസ്ഥാനം എന്റെ ശ്രദ്ധയിൽ പെട്ടിട്ടില്ല. പ്രണയം നടക്കുമ്പോൾ ആ പ്രണയത്തിൽ ഉൾപ്പെട്ട ആളുകളെ സംരക്ഷിക്കുന്നതിനുവേണ്ടി ചില ഗൂഢസംഘങ്ങൾ കേരളത്തിൽ പല സ്ഥലത്തും ഉണ്ടെന്നതു സത്യമാണ്.

എല്ലാ പ്രണയങ്ങളും ഭീകരപ്രണയങ്ങളാണ് എന്നു തെറ്റിദ്ധരിക്കേണ്ട കാര്യമില്ല. നമ്മുടെ മിക്സഡ് സൊസൈറ്റിയിൽ ഇന്റർ കാസ്റ്റ് മാര്യേജും ഇന്റർ റിലീജിയസ് മാര്യേജും സംഭവിക്കാം. നമ്മുടെ കുട്ടി കളും മറ്റുള്ള മതത്തിലെ കുട്ടികളെ കല്യാണം കഴിക്കുന്നുണ്ട്. 'ലൗജിഹാദ്' എന്നുള്ള വാക്ക് കണ്ടുപിടിക്കുന്നതിനു മുമ്പു തന്നെ കേരളത്തിൽ ചില സാഹിത്യ സൃഷ്ടികളിൽ ഇന്റർകാസ്റ്റ് മാര്യേജിനെക്കുറിച്ചു പറയുന്നുണ്ട്. അതുകൊണ്ട് പ്രണയം ഒരു ഭീകരപ്രവർത്തനമാണെന്നു ഞാൻ വിശ്വസിക്കുന്നില്ല.

**4. 'ജിഹാദി'ലൂടെ അവിശ്വാസി (കാഫറു)കളെ ഇല്ലാതാക്കാൻ ഖുറാൻ അഹ്വാനം ചെയ്യുന്നില്ലേ? ഇത് ഭീകരതയ്ക്കുള്ള ആഹ്വാനമല്ലേ?**

* ഖുറാനിൽ എനിക്ക് പാണ്ഡിത്യമില്ല. ഖുറാനിൽ 'കാഫർ' എന്താണെന്നു പറഞ്ഞിട്ടുണ്ട്. ഞാൻ മനസ്സിലാക്കുന്നത് ഇങ്ങനെയാണ്. ഇസ്ലാം മതത്തേയോ മതസ്ഥാനങ്ങളെയോ അവരുടെ പ്രസ്ഥാനങ്ങളെയോ നശിപ്പിക്കാൻ വന്നവനെയാണ് കാഫർ എന്നുപറയുന്നത്. മുസ്ലീം പള്ളിയിൽ കയറി ആക്രമിച്ചാൽ അവനെ വെറുതെ വിടരുത് എന്നാണ് ഇതിന്റെ അർത്ഥം. ആ അർത്ഥത്തിൽ ജിഹാദുണ്ട്. വിശ്വാസികളല്ലാത്തവരെ എല്ലാവരെയും കൊല്ലണമെന്ന് അതിനകത്തു പറഞ്ഞിട്ടില്ലെന്നാണ് എന്റെ ധാരണ. നമുക്ക് മറ്റുള്ളവരെ കുറിച്ച് തെറ്റിദ്ധാരണയുണ്ടാകാം. പരസ്പരം മനസ്സിലാക്കുക എന്നതാണ് പ്രധാനപ്പെട്ടത്.

*(തയ്യാറാക്കിയത്: കെസിബിസി ഐക്യജാഗ്രതാകമ്മീഷൻ)*





ബോബി ഏബ്രഹാം

# കേരളത്തിന് വേണം അടിയന്തര ചികിത്സ

വീണ്ടും ഒരു കേരളപ്പിറവി ആഘോഷത്തിലേക്കു എത്തുകയാണ് നാട്. കേരളപ്പിറവി എന്നു പറയുമ്പോൾ അതുവരെ ഇല്ലാതിരുന്ന ഒരു ഭൂവിഭാഗം ഉണ്ടാക്കിയെടുത്തു എന്ന് അർഥമാക്കേണ്ട. മലയാളം സംസാരിക്കുന്ന, ഒരേ സാംസ്കാരിക ധാര പിന്തുടരുന്ന ആളുകൾ താമസിക്കുന്ന സ്ഥലങ്ങളെല്ലാം ചേർത്ത് കേരളം എന്ന പേരോടുകൂടിയ സംസ്ഥാനം നിലവിൽ വന്നെന്നു മാത്രം. അതിനു മുമ്പ്, തിരുവിതാംകൂർ എന്നും കൊച്ചിയെന്നും മലബാർ എന്നും വിഭജിക്കപ്പെട്ടുകിടന്ന പ്രദേശങ്ങളെല്ലാം ചേർന്ന് ഒരു സംസ്ഥാനമായി മാറി. കേരളം രൂപീകൃതമായ ശേഷം നമ്മുടെ നാടിനുണ്ടായ പുരോഗതി ചെറുതല്ല. എല്ലാവർക്കും വിദ്യാഭ്യാസം, ആരോഗ്യം, ഭവനം, യാത്രാസൗകര്യം തുടങ്ങി ആധുനിക ലോകത്തിന്റെ വികസന സൂചിക നിർണയിക്കുന്ന എല്ലാ മേഖലകളിലും കേരളം ഇന്ന് രാജ്യത്ത് ഒന്നാമതാണ്. ജാതീയമായ ഉച്ചനീചത്വം ഏറ്റവും കുറച്ചുള്ള സംസ്ഥാനമാണ് കേരളം എന്നു പറയുന്നത് മറ്റുസംസ്ഥാനങ്ങളിൽ നിലനിൽക്കുന്ന അവസ്ഥ നേരിട്ടറിയാവുന്നതുകൊണ്ടു കൂടിയാണ്. ഏറ്റവും ഒടുവിൽ കേട്ട അത്തരമൊരു കഥ പുറത്തുനിന്നാണ്. പിജി ക്കു പഠിക്കുന്ന ഒരു ഉത്തരേന്ത്യൻ വിദ്യാർഥി മറ്റൊരു വിദ്യാർഥിയോട് ഷൂ ലേസ് കെട്ടിക്കൊടുക്കാൻ ആവശ്യപ്പെട്ട കഥ. അതിനുള്ള ന്യായീകരണം നീ ഗ്രാമത്തിൽ നിന്നു വരുന്നവനായതുകൊണ്ട് അതു ചെയ്യണം എന്നതാണ്. കേരളത്തിൽ ഇത്തരം ഒരു അവസ്ഥ എത്രയോ പതിറ്റാണ്ടുകളായി ഇല്ല. പൊതു ഇടത്തിൽ ഇത്രയേറേ സമഭാവന ഉള്ള വേറൊരു സംസ്ഥാനം ഇന്ത്യയിൽ കാണില്ല.

ഇത് നേട്ടങ്ങളുടെ ഒരു വശം. എന്നാൽ തികച്ചും രോഗാതുരമായ ഒരു ജനതയായി നമ്മൾ മാറിയോ എന്ന ചിന്തയും ഉയരേണ്ടതുണ്ട്. ചിന്തകളിലും പ്രവൃത്തികളിലും എല്ലാം രോഗം ബാധിച്ച സമൂഹമായി നമ്മൾ മാറിക്കൊണ്ടിരിക്കുന്നു. അതിഉദാഹരണങ്ങൾ ഏറെയുണ്ട്. താഴെ നിന്നു തുടങ്ങണോ മുകളിൽ നിന്നു തുടങ്ങണോ എന്ന സംശയം മാത്രമേ ബാക്കിയുള്ളു. കഴിഞ്ഞ ഒരു മാസമായി നമ്മുടെ മുന്നിൽ കത്തിനിൽക്കുന്ന വിഷയം കൂടത്തായിയിലെ കൊലപാതക പരമ്പരയാണ്. ഒരു ക്രൈം ത്രില്ലർ വായിക്കുന്ന, കാണുന്ന ആവേശത്തോടെ എല്ലാവരും കൂടത്തായിക്കു പിന്നാലെയാണ്. ഈ കേസ് ഇത്രയേറെ ചർച്ച ചെയ്യപ്പെടേണ്ടതുണ്ടോ തുടങ്ങിയ കാര്യങ്ങൾ മറ്റൊരവസരത്തിൽ ചർച്ചയ്ക്കു വിധേയമാക്കാവുന്നതു തന്നെയാണ്. പക്ഷേ കൂടത്തായി കേസ് കേരളം എത്തിനിൽക്കുന്ന രോഗാതുരമായ അവസ്ഥയിലേക്ക് ഒരു ചൂണ്ടുപലക ആണ്.

കേട്ടിടത്തോളം കാര്യങ്ങൾ വച്ചു നോക്കുമ്പോൾ ആഡംബരത്തിലും ധൂർത്തിലും ജീവിക്കാൻ ആഗ്രഹിച്ച സ്ത്രീ അതിനു വിഘാതമായി നിന്ന വരെയെല്ലാം ഒഴിവാക്കാനും സ്വത്തുക്കൾ കൈവശപ്പെടുത്താനും നടത്തിയ കൊലപാതക പരമ്പര എന്ന് ലളിതമായി വ്യാഖ്യാനിക്കാം. എന്നാൽ കഴിഞ്ഞ ഏതാനും വർഷങ്ങളായി കേരളത്തിലുണ്ടായിട്ടുള്ള കൂട്ട ആത്മഹത്യകളും കൊലപാതകങ്ങളും എടുത്തു നോക്കിയാൽ അതിൽ ഭൂരിപക്ഷത്തിന്റെയും പിന്നിൽ ഇത്തരം കഥകൾ കാണും എന്നതിൽ സംശയമില്ല. സമൂഹത്തിനു മുന്നിൽ സ്വയം ഞെളിയാനും ഞാൻ ഭയങ്കര സംഭവമാണെന്നു തെളിയിക്കാനുമുള്ള വ്യഗ്രതയ്ക്കൊടുവിൽ ഈയാംപാറ്റകളെപ്പോലെ എരിഞ്ഞടങ്ങിയ ജന്മങ്ങളാണ് അവരിലേറെയും. വിദ്യാസമ്പന്നരെന്ന് അഭിമാനിക്കുന്ന ഒരു സമൂഹം എങ്ങനെ ഇത്തരത്തിൽ ആയി എന്നത് അടിയന്തര പഠനവിഷയമാക്കേണ്ടതാണ്. ആ പഠനം സാമൂഹിക വിഷയങ്ങളിൽ പഠനം നടത്തുന്ന വിദഗ്ധർക്കു വിട്ടുകൊടുക്കാം. എന്നാൽ കേരളസമൂഹം ഇന്നെത്തിനിൽക്കുന്ന അവസ്ഥയെക്കുറിച്ച് ചില ചിതറിയ ചിന്തകൾ പങ്കുവയ്ക്കാതെ തരമില്ല.

കേരളം ഏറ്റവും കൂടുതൽ നിക്ഷേപിക്കുന്നത് കുട്ടികളിലും വീടുകളിലും ആണ്. തെറ്റുപറയാനാവില്ല. എന്നാൽ ഈ നിക്ഷേപങ്ങൾ ഇന്ന് എവിടെയെത്തിനിൽക്കുന്നു. നിതി ആയോഗിന്റെ ഏറ്റവും പുതിയ പഠനം അനുസരിച്ച് സ്കൂൾ വിദ്യാഭ്യാസ

മേഖലയിൽ കേരളത്തിന് ഒന്നാം സ്ഥാനമാണ് നൽകിയിരിക്കുന്നത്. ആ പഠനത്തിൽ പ്രധാനമായും ഭൗതിക സാഹചര്യങ്ങളാണ് വിലയിരുത്തിയിരിക്കുന്നത് എന്നു വേണം മനസ്സിലാക്കാൻ. ശരിയാണ് ഭൗതിക സാഹചര്യങ്ങൾ ഏറെ മെച്ചപ്പെട്ടിട്ടുണ്ട്. പണ്ടത്തെപ്പോലെ പൊട്ടിപ്പൊളിഞ്ഞ ഷെഡുകളിലിരുന്നല്ല ഇപ്പോൾ കുട്ടികളുടെ പഠനം. മിക്ക ക്ലാസ് മുറികളും സ്മാർട് ക്ലാസ് റൂം ആയി മാറി. അവിടെ പഠനവും ഡിജിറ്റൽ ആയിട്ടുണ്ട്. ക്ലാസ് മുറികളിലൊക്കെ ഫാൻ ഉണ്ട്. കുടിക്കാൻ നല്ല വെള്ളമുണ്ട്. കുട്ടികൾക്ക് സ്വയം ആവിഷ്കരിക്കാൻ ധാരാളം അവസരമുണ്ട്. എന്നാൽ ഇങ്ങനെയുള്ള ക്ലാസ് മുറികളിൽ നിന്നിറങ്ങിവരുന്ന കുട്ടികളുടെ പഠന നിലവാരം എന്താണ്? എസ്എസ്എൽസി വിജയശതമാനം 99ൽ എത്തി നിൽക്കുന്നു. 99 ശതമാനം വിജയത്തിൽ ഉൾപ്പെട്ടു പുറത്തിറങ്ങുന്ന വിദ്യാർഥികളിൽ എത്ര പേർക്ക് സ്വന്തം പേര് ശരിയായി ഇംഗ്ലിഷിലും മലയാളത്തിലും എഴുതാൻ അറിയാമെന്നു ചോദിച്ചാൽ പൂച്ചു പുറത്തുചാടും. ത്രിഭാഷാ പദ്ധതി പ്രകാരം പഠിച്ചു പുറത്തുവരുന്ന വിദ്യാർഥികളാണെന്ന് ഓർക്കണം. ആരെയും തോൽപിക്കാൻ പാടില്ലെന്നാണ് സർക്കാർ നയം. അതിന്റെ ന്യായാന്യായം വിദ്യാഭ്യാസ വിദഗ്ധർ പറയട്ടെ. പക്ഷേ ഇങ്ങനെ ഓൾ പാസ് നൽകി പത്താംക്ലാസ് പൂർത്തിയാക്കി ഇറങ്ങുന്ന കുട്ടികളെയെല്ലാം അടുത്ത കടമ്പയായ പ്ലസ് ടൂവിൽ പ്രവേശിപ്പിക്കണം എന്നതാണ് സർക്കാരിന്റെ അടുത്ത ശാഠ്യം. പഠിച്ചിറങ്ങുന്ന അത്രയും കുട്ടികൾക്ക് പ്ലസ് ടു തലത്തിൽ പ്രവേശനം നൽകാൻ സർക്കാർ എല്ലാ ശ്രമവും നടത്തും. ഒരു ക്ലാസിൽ 60 കുട്ടികളിലേറെ കാണും. സ്വന്തം പേര് നേരെ എഴുതാൻ അറിയാത്തവൻ മുതൽ എല്ലാ വിഷയത്തിലും എ പ്ലസ് നേടിയവർ വരെ ഒരേ ക്ലാസിൽ തിങ്ങിയിരുന്നു പഠിക്കണം. ഇവിടെ തുടങ്ങുന്നു അസ്വസ്ഥതകൾ. ഈ പഠനം തങ്ങൾക്കു പറ്റിയതല്ലെന്നു മനസ്സിലാക്കുന്നവർ പതുക്കെപ്പതുക്കെ ക്ലാസ്സിൽ പ്രശ്നകാരികളാകുന്നു. ഇവരിൽ ഭൂരിപക്ഷവും കഞ്ചാവ് ഉൾപ്പെടെയുള്ള ലഹരിവസ്തുക്കളിൽ അഭയം തേടുകയും ചെയ്യുന്നു. സ്കൂളിലും വീട്ടിലും നിയന്ത്രിക്കാൻ വയ്യാത്ത അവസ്ഥ. ഇതോടെ പഠനം പൂർണമായും താളം തെറ്റുന്നു. ബാക്കിയുള്ള കുട്ടികളിൽ അമ്മ എന്നതിന് അ എന്നെങ്കിലും എഴുതാൻ അറിയാവുന്നവൻ പ്ലസ് ടു വിജയിക്കുന്നു. ഇങ്ങനെ ജയിച്ചവനെ പ്രഫഷണൽ കോഴ്സിനു തള്ളിക്കയറ്റുന്നിടത്തു തുടങ്ങുന്നു അടുത്ത അങ്കം. കണക്കിന് 5 മാർക്ക് കിട്ടിയവനും എൻജിനിയറിങ് പഠിക്കാൻ സർക്കാർ സൗകര്യം ഒരുക്കിയിട്ടുണ്ട്. വിദ്യാഭ്യാസ വായ്പയോ മറ്റു വായ്പയോ എടുത്ത് കുട്ടികളെ പ്രഫഷണൽ കോഴ്സിനു ചേർത്തു നോക്കിയിരിപ്പാണ് പിന്നെ. ഭൂരിഭാഗവും തോൽക്കുന്നു. നാടിനും വീടിനും കൊള്ളാത്തവനായി മാറുന്നു. ഈ കുട്ടികളാണ് പിന്നീട് ക്വട്ടേഷൻ സംഘങ്ങളും ലഹരിമരുന്നു വിൽപനക്കാരും ആയി മാറുന്നത്. കേരള സമൂഹം അടിസ്ഥാനതലത്തിൽ രോഗാതുരമാകുന്നതിന്റെ നേർക്കാഴ്ചയാണിത്.

ഇനി ആഡംബര ഭ്രമം. രാജ്യത്ത് ഏറ്റവും മികച്ച പാർപ്പിട സൗകര്യങ്ങളുള്ള സംസ്ഥാനം കേരളമാവും. എന്നാലും നമുക്കു മതിയായിട്ടില്ല. പശ്ചിമഘട്ടത്തിലെ പാറ മുഴുവൻ പൊട്ടിച്ചുതീർത്താലും നമ്മുടെ കാലാവസ്ഥ അടിമുടി മാറിമറിഞ്ഞാലും ആഡംബരം വിട്ടൊരു കളിയില്ല മലയാളിക്ക്. നേരത്തേ വലിയ വീടുകൾ വയ്ക്കണമെന്നേ ഉണ്ടായിരുന്നുള്ളു. അതിനായി ഉണ്ടാക്കിയ കടം വീട്ടാനാവാതെ ആത്മഹത്യയിൽ അഭയം തേടിയ ഒട്ടേറെ കുടുംബങ്ങളുണ്ട്. എന്നാൽ ഇപ്പോഴത്തെ ട്രെൻഡ് ഫൈവ് സ്റ്റാർ ഭവനങ്ങളാണ്. ഒരു അതിഥി പോലും വരാനില്ലെങ്കിലും വീട്ടിലെ സജ്ജീകരണങ്ങൾ പുറത്തുനിന്നെത്തുന്ന ആരെയും ഭ്രമിപ്പിക്കണം എന്ന രീതിയിലാണ് ഇപ്പോൾ കാര്യങ്ങളുടെ പോക്ക്. സ്റ്റാർ ഹോട്ടലുകൾ ആഡംബരം ഒരുക്കുന്നതിൽ കാര്യമുണ്ട്. ഹോട്ടൽ എന്നത് നമ്മൾ വല്ലപ്പോഴും പോകുന്ന ഇടമാണ്. അവിടെയെത്തുന്ന അതിഥികൾക്ക് വ്യത്യസ്തമായ അനുഭവം നൽകാൻ അവർ ശ്രമിക്കുന്നു. എന്നാൽ വീടുകളും ഹോട്ടലിനു സമാനമാകുന്ന രീതിയിലാണ് കാര്യങ്ങളുടെ പോക്ക്. ഒരു പക്ഷേ നമ്മുടെ വീടുകളും പരസ്പരം സംസാരിക്കാത്ത അപരിചിതരുടെ ഇടമായി മാറുന്നു എന്നതിന്റെ സൂചനയാവാം ഇത്. എങ്കിലും ഈ ആഡംബരത്തിനായി പണം സ്വരുക്കൂട്ടാനുള്ള വ്യഗ്രതയിൽ ജീവിതം തന്നെ മറന്നു



പോകുകയും കടക്കെണിയിൽ അകപ്പെടുകയും ചെയ്യുന്നവരുടെ എണ്ണം ഏറുന്നു. മറ്റൊരു വിഭാഗം ആകട്ടെ ചൂഷണത്തിലൂടെ അതിനുള്ള ഉപാധി കണ്ടെത്തുന്നു. സർക്കാർ ഉദ്യോഗസ്ഥർ കൈക്കൂലിയിലൂടെ, ബിസിനസുകാർ നികുതിവെട്ടിപ്പിലൂടെ, ക്വട്ടേഷൻ സംഘങ്ങൾ അവർക്കാവുന്ന തരത്തിൽ, ലഹരി വിൽപനക്കാർ അവരുടെ രീതിയിൽ, ബ്ലാക്ക് മെയിലിങ്ങുകാർ കെണിയിൽപെടുത്തിയൊക്കെ ആഡംബര ജീവിതത്തിനുള്ള പണം കണ്ടെത്തുന്നു. ഇവരൊക്കെയും കൂടത്തായിയിലെ ആ സ്ത്രീയുടെ ചെറുപതിപ്പുകൾ ആണ്. അവർ നടത്തിയ കൊലപാതകങ്ങൾ ഒന്നുകിൽ പുറത്തു വന്നിട്ടുണ്ടാവില്ല. അല്ലെങ്കിൽ പതുക്കെപ്പതുക്കെ കൊന്നുകൊണ്ടിരിക്കുകയും ആവാം. (മാർക്കില്ലാത്തവനും എൻജിനിയറിങ്ങിനും മെഡിസിനും സീറ്റ് കൊടുത്ത് അവന്റെ വൻ തുക ഫീസ് ഇനത്തിൽ തട്ടിയെടുത്ത് കുടുംബത്തെ ആത്മഹത്യയിലേക്ക് തള്ളിവിടുന്നവൻ കൊലയാളിയുടെ മാനസികാവസ്ഥയുള്ളവൻ തന്നെ.)

ജനങ്ങളുടെ മാനസികാരോഗ്യം കെടുത്തുന്ന ഒന്നായി മാറിയിട്ടുണ്ട് ടിവി സീരിയലുകളും. 24 മണിക്കൂറും ടിവിയിൽ ഇപ്പോൾ സീരിയലുകളാണ്. ഈ സീരിയലുകൾ ഇപ്പോൾ കേരള സമൂഹത്തിന്റെ മറ്റൊരു നേർക്കാഴ്ചയായി മാറിയിട്ടുണ്ട്. ഈ സീരിയലുകളിലൊക്കെ വൻകിടക്കാരുടെ കഥകളാണ് പറയുന്നത്. ഫൈവ് സ്റ്റാർ വീടുകളിൽ ജോലിക്കാരി മുതൽ വീട്ടമ്മ വരെ പട്ടുസാരിയുടുത്ത് നിറയെ ആഭരണങ്ങളണിഞ്ഞാണ് നിൽപ്. ഈയിടെ ഒരു രംഗത്ത് ഡ്രൈവർ ആയി അഭിനയിക്കാനെത്തിയവൻ കാക്കി ഷേർട്ടിട്ട് വന്നപ്പോൾ സംവിധായകൻ ചീത്ത പറഞ്ഞ് ഓടിച്ചത്രേ. പോയി വില കൂടിയ ഷേർട്ട് ധരിച്ചെത്താൻ പറഞ്ഞു. അതാണ് സ്ഥിതി. ഈ വീടുകളിലൊക്കെ നടക്കുന്നത് അവിഹിതം മാത്രം. വൈകിട്ട് ടിവി തുറന്നുപോയാൽ അവിഹിതത്തിന്റെ കഥകൾ മാത്രം. പിന്നെ കൊലപാതകങ്ങൾ. അതു ചെയ്യുന്ന രീതി. ഇതൊക്കെ സീരിയലിൽ വിവരിച്ചു കാണിക്കും. പല സീരിയലുകളിലും വിഷം കലർത്തി അമ്മായിയമ്മയെയോ മരുമകളെയോ കൊല്ലാൻ നടത്തുന്ന ശ്രമങ്ങളും അതിൽ നിന്നുള്ള രക്ഷപ്പെടലും ഉണ്ട്. ഇത്ര ചീപ്പാണോ കേരള സമൂഹം എന്ന് ആരെങ്കിലും ചോദിച്ചുപോയാൽ തെറ്റില്ല. (സീരിയൽ കാണുന്ന സ്വാഭാവം ഇല്ലാത്തതിനാൽ ചിലരോട് ചോദിച്ച് മനസ്സിലാക്കിയ വിവരങ്ങളാണ്.) ഇത്തരത്തിലുള്ള സീരിയലുകൾ നിരന്തരം കാണുന്നവർ കൂടത്തായിക്ക് അപ്പുറം ചിന്തിച്ചില്ലെങ്കിലേ അത്ഭുതമുള്ളൂ.

പിന്നെ ക്രൈം ന്യൂസ്. എല്ലാ ചാനലുകളിലും അതു പ്രത്യേക ഇനമാണ്. ചില കേസുകളിൽ അതെങ്ങനെ ചെയ്തു എന്നതിന്റെ ചിത്രീകരണവും ഉണ്ടാകും. ഇതൊക്കെ കാണാനാളുള്ളതുകൊണ്ടാണ് ചാനലുകൾ അതു കാണിച്ചുകൊണ്ടേയിരിക്കുന്നത്. സീരിയലും ക്രൈം ന്യൂസും കണ്ട് നിർവൃതി അടയുന്നവർ തന്നെ കൂടത്തായിയെക്കുറിച്ചു പറഞ്ഞു വിലപിച്ചുകൊണ്ടുമിരിക്കും. വേണമെങ്കിൽ കൂടത്തായി എങ്ങനെ ഉണ്ടാകുന്നു എന്ന് ഒരു ചർച്ചയും സംഘടിപ്പിക്കും. സംഗതി ശുഭം.

രോഗാതുരമായ ഒരു സമൂഹം അത് എല്ലാ കാര്യത്തിലും പ്രകടമാക്കിക്കൊണ്ടിരിക്കും. റോഡിലിറങ്ങിയാൽ അമിത വേഗത്തിന്റെ രൂപത്തിൽ, പൊതുസ്ഥലത്ത് മാലിന്യം വലിച്ചെറിയുന്ന രീതിയിൽ, സമൂഹ മാധ്യമത്തിൽ മറ്റുള്ളവനെ അസഭ്യം പറയുന്ന രീതിയിൽ, കുഞ്ഞുങ്ങളെ പീഡിപ്പിക്കുന്ന രീതിയിൽ, കുടുംബത്ത് സമാധാനം കെടുത്തുന്ന രീതിയിൽ, മതസ്പർധ ഉണ്ടാക്കുന്ന രൂപത്തിൽ, സമൂഹത്തെ ഭിന്നിപ്പിക്കുന്ന രീതിയിൽ, സദാചാരപ്പൊലീസിന്റെ രൂപത്തിൽ അതു പ്രകടമായിക്കൊണ്ടേ ഇരിക്കും. ഇതെല്ലാം ചെയ്തിട്ട് കൂടത്തായി എന്ന് ആർത്തുവിളിക്കുകയും ചെയ്യും. അതാണ് ഇന്നത്തെ കേരളം. ഇതൊക്കെ മനസ്സിലാക്കാതെ, ചർച്ച ചെയ്യാതെ കേരളപ്പിറവി ആഘോഷിക്കുന്നതിൽ എന്തു കാര്യം.

**മേമ്പൊടി**

ജലീൽ മന്ത്രി പച്ച മനുഷ്യനാണ്. വേദന കണ്ടാൽ ഹൃദയം ഉരുകും. പിന്നെ മേലുകീഴ് നോക്കില്ല. ചട്ടം നോക്കില്ല. മാർക്ക് കുറവുള്ളവന് മാർക്ക് കൊടുത്തു ജയിപ്പിക്കാൻ പറയും. അതിപ്പം തോറ്റു എന്നു റിസൾട്ട് വന്ന ആളെ ആയാൽപ്പോലും. അതിന് മന്ത്രിക്ക് അധികാരമുണ്ട്. അപ്പോൾ യൂണിവേഴ്സിറ്റിയുടെ സ്വയംഭരണാധികാരം എന്നൊക്കെ പറയുന്നത്. അതേ, സ്വയംഭരണാധികാരം മന്ത്രിക്കുണ്ടെന്നാണതിനർഥം. അധ്യാപകർ ശരിയായി ഉത്തരക്കടലാസ് നോക്കാത്തതിനാലാണ് കുട്ടി തോറ്റതത്രേ. എന്നാൽ ആ അധ്യാപകർക്കെതിരെ നടപടി വേണ്ടേ മന്ത്രീ എന്നു ചോദിക്കരുത്. അപ്പോൾ അധ്യാപകസംഘടനക്കാര് പിണങ്ങും. അതുകൊണ്ട് അതുമാണ്ട. പണ്ട് പ്രിഡിഗ്രിക്ക് ഏതോ ഒരു കുട്ടിക്ക് മാർക്ക് കുറഞ്ഞുപോയി. മെഡിസിന് ചേരണമെന്ന് കുട്ടിക്കും രക്ഷകർത്താക്കൾക്കും വലിയ മോഹം. യൂണിവേഴ്സിറ്റിയിലെ ചില ഉദ്യോഗസ്ഥർ ചേർന്ന് മാർക്ക് കൂട്ടിയിട്ട് പുതിയ സർട്ടിഫിക്കേറ്റ് എഴുതിക്കൊടുത്തു. അന്ന് എന്തൊക്കെ ബഹളമായിരുന്നു. 0+0+2+1+0 = 210 എന്നൊക്കയല്ലേ പത്രങ്ങൾ എഴുതിക്കൂട്ടിയത്. പിന്നെ കേസായി, പുകിലായി, അറസ്റ്റായി, ജയിലായി. അങ്ങനെ എന്തൊക്കെ. ജലീൽ മന്ത്രി അന്ന് ഉണ്ടായിരുന്നെങ്കിൽ ഒരു കുഴപ്പവും ഉണ്ടാവില്ലായിരുന്നു. അങ്ങനെ മാർക്ക് കൂട്ടിയിട്ടുകൊടുക്കനാണ് എന്നെ ഇവിടെ ഇരുത്തിയിരിക്കുന്നത് എന്നു പറഞ്ഞേനേ. ഇതെല്ലാം കേട്ടിട്ടും അരകല്ലിനു കാറ്റുപിടിച്ച പോലെ ഒരു മുഖ്യനിരിപ്പുണ്ട്. നാറുന്നതും മണക്കാത്തതും അറിയാത്തവർ എന്നൊരു ചൊല്ലുണ്ട്. അതൊന്ന് ആരെങ്കിലും ഓർമിപ്പിക്കണം.



# വേളാങ്കണ്ണി മാതാവ്



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

തമിഴ്നാട്ടിലെ നാഗപട്ടണത്തിനടുത്തുള്ള വേളാങ്കണ്ണി മാതാവിന്റെ നാമത്തിലുള്ള ബസിലിക്കാ കത്തോലിക്കാ സഭയിലെ പ്രധാനപ്പെട്ട മരിയൻ തീർത്ഥാടന കേന്ദ്രങ്ങളിൽ ഒന്നാണ്. "ആരോഗ്യമാതാവ്" ( Our Lady of Good Health) എന്ന പേരിലും അറിയപ്പെടുന്ന ഈ മാതാവിനോടുള്ള നൊവേന പ്രാർത്ഥന കേരളത്തിലും വളരെ പ്രസിദ്ധമാണ്. മലങ്കര കത്തോലിക്കാ സഭയിലെ ധാരാളം പള്ളികളിൽ ശനിയാഴ്ചകളിൽ നിത്യസഹായ മാതാവിന്റെ നൊവേന നടത്തുന്ന പതിവുണ്ട്. "കിഴക്കിന്റെ ലൂർദ്" (Lourdes of the East) എന്നറിയപ്പെടുന്ന വേളാങ്കണ്ണിയിൽ ഒരു വർഷം 20 ലക്ഷത്തിലധികം തീർഥാടകരാണ് എത്തുന്നത്. മലയാളികൾക്ക് സുപരിചിതമായ ഈ തീർത്ഥാടന കേന്ദ്രത്തെക്കുറിച്ചു ചെറിയൊരു വിവരണം നൽകുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

വേളാങ്കണ്ണി മാതാവുമായി ബന്ധപ്പെട്ട മൂന്ന് ഐതിഹ്യങ്ങളാണ് നിലവിലുള്ളത്. അതിൽ ഒന്നാമത്തേത്

1580-കളിൽ വേളാങ്കണ്ണിയിൽ ഒരു പാവപ്പെട്ട ബാലന് മാതാവ് പ്രത്യക്ഷപ്പെട്ടതാണ്. ഒരു ഗ്രാമത്തിൽ നിന്നും അടുത്ത ഗ്രാമത്തിൽ പാൽ എത്തിച്ചു കൊടുക്കുകയായിരുന്നു അവന്റെ ജോലി. അവൻ പോകുന്ന വഴിയിൽ നല്ല തെളിഞ്ഞവെള്ളമുള്ള ചെറിയ ഒരു കുളവും കുളക്കരയിൽ പടർന്നു പന്തലിച്ചു നിന്നിരുന്ന ഒരു ആൽമരവും ഉണ്ടായിരുന്നു. ആ വഴിയിലൂടെ യാത്ര ചെയ്തിരുന്നവർ ഈ പേരാൽ ചുവട്ടിൽ ഇരുന്നു വിശ്രമിക്കുക പതിവായിരുന്നു. അങ്ങനെ പതിവുപോലെ പാൽ നിറച്ച കുടവുമായി യാത്ര ചെയ്തുവന്ന കുട്ടി തന്റെ ക്ഷീണം അകറ്റാനായിആൽമര ച്ചുവട്ടിലിരുന്നു. അങ്ങിനെ തനിയെ അവിടെയിരുന്നു വിശ്രമിക്കുമ്പോൾ ഒരു വലിയ പ്രകാശഗോളം തന്നെ വന്ന് മൂടുന്നതായി അവന് അനുഭവപ്പെട്ടു. ആ പ്രകാശഗോളത്തിന്റെ മധ്യത്തിൽ ഒരു കുഞ്ഞിനെയും കരങ്ങളിൽ വഹിച്ചു കൊണ്ട് സുന്ദരിയായ ഒരു സ്ത്രീ അവന് പ്രത്യക്ഷപ്പെട്ടു. തന്റെ കുഞ്ഞിന് അവന്റെ പാത്രത്തിൽ നിന്നും കുറച്ച് പാൽ നൽകുമോ എന്ന് അവൾ ചോദിച്ചു. യാതൊരു മടിയും കൂടാതെ അവൻ പാൽനിറച്ച ആ പാത്രം അവൾക്കു നൽകി. തന്റെ കുഞ്ഞിനു അതിൽ നിന്ന് ആവശ്യമുള്ളത് എടുത്തിട്ട് അവൾ പാത്രം അവനെ തിരികെ ഏൽപ്പിച്ചു. സുന്ദരിയായ ആ സ്ത്രീ പെട്ടെന്നുതന്നെ അവന്റെ കണ്മുൻപിൽ നിന്നും അപ്രത്യക്ഷയുമായി.

തന്റെ പാത്രത്തിലേക്ക് നോക്കിയ അവനു വലിയ സങ്കടവും കരച്ചിലും വന്നു. കാരണം അതിൽ അൽപംപോലും പാൽ അവശേഷിച്ചിരുന്നില്ല. ഭയന്നെങ്കിലും തന്റെ യജമാനനോട് സത്യം പറയാൻ തന്നെ അവൻ തീരുമാനിച്ചു. പ്രതീക്ഷിച്ചതുപോലെ അവന്റെ യജമാനൻ വളരെയധികം ദേഷ്യപ്പെട്ടു. എന്നാൽ പാത്രത്തിലേക്ക് നോക്കിയ അവർ അത്ഭുതപ്പെട്ടു. കാരണം അതിൽ നിറയെ പാൽ ഉണ്ടായിരുന്നു. വലിയൊരു അത്ഭുതത്തിനാണ് താൻസാക്ഷിയായത് എന്ന് മനസ്സിലാക്കിയ അവന്റെ യജമാനൻ അത്ഭുതം നടന്നുവെന്നു പറഞ്ഞ സ്ഥലത്തേക്ക് തന്നെ കൊണ്ടു പോകാൻ ബാലനോട് ആവശ്യപ്പെട്ടു. അവർ രണ്ടുപേരും ആൽമരച്ചുവട്ടിൽ തിരികെ ചെന്ന് അവിടെ പ്രാർത്ഥിച്ചു കൊണ്ടിരുന്നപ്പോൾ മാതാവ് വീണ്ടും അവർക്ക് പ്രത്യക്ഷപ്പെടുകയും താൻ യേശുവിനെ അമ്മയായ മറിയം ആണെന്ന് വെളിപ്പെടുത്തുകയും ചെയ്തു. പരിസരവാസികളായ കത്തോലിക്കർ ഈ സംഭവത്തിൽ അതിയായി സന്തോഷിക്കുകയും ആ കുളത്തിനെ "മാതാവിന്റെ കുളം" എന്ന് വിളിക്കുകയും ചെയ്തു. ഈ സംഭവത്തിനു ശേഷം ധാരാളം ആളുകൾ അവിടെ സന്ദർശിക്കാനായി എത്തി. അവരിൽ പലരും ഈ കുളത്തിലെ വെള്ളത്തിന് അത്ഭുതശക്തിയുണ്ടെന്ന് തങ്ങളുടെ അനുഭവത്തിന്റെ വെളിച്ചത്തിൽ സാക്ഷ്യപ്പെടുത്തുകയും ചെയ്തു.

മുകളിൽ പറഞ്ഞതിനോട് സമാനമായ മറ്റൊരു ഐതിഹ്യവും വേളാങ്കണ്ണിയുമായി ബന്ധപ്പെട്ട് നിലവിലുണ്ട്. വേളാങ്കണ്ണിയിലുള്ള ഒരു കുട്ടിയുമായി ബന്ധപ്പെട്ടതാണ് ഈ കഥയും. കാലുകൾ ഭാഗികമായി തളർന്ന അവൻ അവന്റെ അമ്മയെ ജോലിയിൽ സഹായിക്കാനായി എന്നും പോയിരുന്നു. അവിടുത്തെ പ്രധാന റോഡിന്റെ അരികിലിരുന്നു വഴിയാത്രക്കാർക്ക് സംഭാരം വിൽക്കുകയായിരുന്നു അവന്റെ അമ്മയുടെ ജോലി. അങ്ങനെ ഒരു ദിവസം അവൻ തനിച്ച് വഴിയരികിൽ കച്ചവടത്തിനായി ഇരിക്കുമ്പോൾ പ്രത്യേകമായുള്ള ഒരു പ്രകാശം അവനെ വലയം ചെയ്തു. കയ്യിൽ ഒരു കുഞ്ഞിനെയും വഹിച്ചുകൊണ്ട് അസാധാരണ സൗന്ദര്യത്തോടു കൂടി ഒരു സ്ത്രീ അവന് പ്രത്യക്ഷപ്പെട്ടു. തന്റെ കുഞ്ഞിനു നൽകാനായി അവന്റെ കയ്യിൽ നിന്ന് അല്പം സംഭാരം നൽകുമോ എന്ന് അവൾ അവനോട് ആരാഞ്ഞു. ഉടൻതന്നെ തന്റെ കയ്യിലുണ്ടായിരുന്ന ഗ്ലാസ് നിറയെ സംഭാരം അവൻ അവൾക്കു നൽകി. അവൾ അത് തന്റെ കുഞ്ഞിന് നൽകി. അതിനുശേഷം അവൾ അവനോട് അടുത്ത നഗരത്തിൽ പോയി അവിടെയുള്ള ഒരാൾക്ക് ഒരു സന്ദേശം എത്തിക്കുവാൻ സാധിക്കുമോ എന്ന് ആരാഞ്ഞു. തനിക്കു സഹായിക്കണമെന്ന് ആഗ്രഹമുണ്ടെങ്കിലും തളർന്ന കാലുകൾ കൊണ്ട് അവിടെ എത്തുക പ്രയാസമാണെന്ന് അവൻ പറഞ്ഞു. എന്നാൽ അവൾ പുഞ്ചിരിച്ചു കൊണ്ട് അവനോട് എഴുന്നേറ്റ് നടക്കാൻ ആവശ്യപ്പെട്ടു. തന്റെ ജീവിതത്തിൽ വലിയൊരു അത്ഭുതം സംഭവിച്ചിരിക്കുന്നു എന്ന് അവൻ പെട്ടെന്ന് മനസ്സിലാക്കി. ആരുടെയും സഹായമില്ലാതെ തനിക്ക് നടക്കാനും ഓടാനും സാധിക്കുമെന്ന് അവൻ തിരിച്ചറിഞ്ഞു. അടുത്ത നഗരമായ നാഗപട്ടണത്തുപോയി അവിടെയുള്ള ഒരു വ്യക്തിയോട് ഇവിടെ ഒരു ദേവാലയം നിർമ്മിക്കണം എന്നതായിരുന്നു അവളുടെ അഭ്യർത്ഥന. തളർന്നുകിടന്ന ബാലൻ തുള്ളിച്ചാടി പോകുന്നത് കണ്ട് ഗ്രാമവാസികൾ അത്ഭുതപ്പെടുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്തു. മാതാവ് സന്ദേശം കൊടുക്കാൻ പറഞ്ഞ വ്യക്തിക്ക് ബാലനെ വിശ്വസിക്കാതിരിക്കാൻ കഴിയുമായിരുന്നില്ല. തലേദിവസം മാതാവ് തന്നെ അദ്ദേഹത്തിന് സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് ഇക്കാര്യങ്ങൾ വെളിപ്പെടുത്തിയിരുന്നു. മാതാവ് ദർശനം നൽകി എന്ന് പറഞ്ഞ സ്ഥലത്തേക്ക് തന്നെ കൂട്ടിക്കൊണ്ടു പോകുവാൻ അയാൾ ബാലനോട് ആവശ്യപ്പെട്ടു. ഇവിടെയാണ് ഓല കൊണ്ട് നിർമ്മിച്ച ആദ്യത്തെ വേളാങ്കണ്ണി ദൈവാലയം ഉയർത്തപ്പെട്ടത്.

വേളാങ്കണ്ണിയിൽ മാതാവിന്റെ ദർശനവുമായി ബന്ധപ്പെട്ട മൂന്നാമത്തെ സംഭവം പോർച്ചുഗീസ് നാവികരുടേതാണ്. ചൈനയിലെ മക്കാവിൽ നിന്ന് ശ്രീലങ്കയിലെ കൊളംബോയിലേക്ക് 150 നാവികരുമായിപ്പോയ പോർച്ചുഗീസ് കപ്പൽ ബംഗാൾ ഉൾക്കടലിൽ വച്ച് കടൽക്ഷോഭത്തിൽ പെട്ടു. മരണത്തെ മുഖാമുഖം കണ്ട നാവികർ മാതാവിന്റെ മാധ്യസ്ഥം അപേക്ഷിച്ചു നിലവിളിച്ചു പ്രാർത്ഥിക്കാൻ തുടങ്ങി. തങ്ങൾ രക്ഷപ്പെടുന്ന പക്ഷം കപ്പൽ എവിടെ കരയ്ക്കടുക്കുന്നുവോ അവിടെ മാതാവിന്റെ നാമത്തിൽ ഒരു ദേവാലയം നിർമ്മിക്കുമെന്ന് അവർ പ്രതിജ്ഞ ചെയ്തു. അധികം താമസിയാതെ കടൽ ശാന്തമാവുകയും, മാനം തെളിയുകയും, സെപ്തംബർ 8-ന് കപ്പൽ വേളാങ്കണ്ണി കടൽത്തീരത്ത് എത്തുകയും ചെയ്തു. തങ്ങളുടെ വാഗ്ദാനം നിറവേറ്റുന്നതിനായി രണ്ടാഴ്ചയ്ക്കുള്ളിൽ പോർച്ചുഗീസ് നാവികർ അവിടെ എത്തുകയും അവിടുത്തെ ഓലമേഞ്ഞ ദേവാലയത്തിനു പകരം പുതിയൊരു നല്ല ദേവാലയം നിർമ്മിക്കുകയും ചെയ്തു. പതിനേഴാം നൂറ്റാണ്ടിൽ നടന്നുവെന്ന് പറയപ്പെടുന്ന ഈ സംഭവത്തിനു ശേഷം പല പ്രാവശ്യം അവർ ഇവിടെ വരികയും പോർച്ചുഗലിൽനിന്ന് കൊണ്ടുവന്ന വസ്തുക്കൾ കൊണ്ട് ദേവാലയം പലപ്പോഴും അവർ മോടി പിടിപ്പിക്കുകയും ചെയ്തു.

മുകളിൽ പറഞ്ഞ കഥകളുടെ ചരിത്രപരതയെക്കുറിച്ചു പലർക്കും സംശയം തോന്നാമെങ്കിലും പതിനാറാം നൂറ്റാണ്ടു മുതൽ വേളാങ്കണ്ണി വലിയൊരു തീർഥാടന കേന്ദ്രമായിരുന്നു എന്നതിൽ സംശയമില്ല. പുരാണങ്ങളെക്കുറിച്ചും,



മതങ്ങളെക്കുറിച്ചുമൊക്കെ താരതമ്യ പഠനം നടത്തിയ പ്രശസ്ത അമേരിക്കൻ ചിന്തകനായ ജോസഫ് ക്യാംപെൽ (1904 -1987) പറയുന്നത് "മനുഷ്യജീവിതത്തിന്റെ ആത്മീയസാധ്യതകളെക്കുറിച്ചുള്ള സൂചനകളാണ് ഐതിഹ്യങ്ങൾ" എന്നാണ്. 1771 ലാണ് വേളാങ്കണ്ണി ഒരു ദേവാലയമായി ഉയർത്തപ്പെട്ടത്. 1962 നവംബർ മൂന്നാം തീയതി ജോൺ 23-ാമൻ മാർപാപ്പ വേളാങ്കണ്ണിയിലെ ആരോഗ്യമാതാവിന്റെ ദേവാലയത്തെ റോമിലെ വലിയ ബസിലിക്ക ആയ മരിയ മജോറയുടെ സാമന്ത ബസിലിക്കയായി ഉയർത്തി.

ഇന്ന് വേളാങ്കണ്ണിയിൽ മാതാവിന്റെ അനുഗ്രഹം തേടിയെത്തുന്നവർ കത്തോലിക്കർ മാത്രമല്ല മറ്റു ക്രിസ്ത്യൻസഭാവിഭാഗത്തിൽപ്പെട്ടവരും വിവിധ മതങ്ങളിൽ പെട്ടവരും ധാരാളമായുണ്ട്. ആരോഗ്യമാതാവിന്റെ സന്നിധിയിൽ നിന്ന് ആത്മീയമായും ശാരീരികമായും സൗഖ്യം പ്രാപിക്കാൻ സാധിക്കും എന്ന ചിന്തയാണ് അവരെ ഇവിടെയെത്താൻ പ്രേരിപ്പിക്കുന്നത്. എല്ലായ്പ്പോഴും വർധിച്ചുവരുന്ന തീർത്ഥാടകരുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിനായി അടുത്ത കാലങ്ങളിൽ ഈ ബസിലിക്ക പുതുക്കി പണിയുകയുണ്ടായി.

വേളാങ്കണ്ണിയിൽ എത്തുന്ന തീർത്ഥാടകർ പ്രത്യേകമായി പ്രാർത്ഥിക്കുവാൻ ആഗ്രഹിക്കുന്ന രണ്ട് പുണ്യ സ്ഥലങ്ങളാണ് ഉള്ളത്. മാതാവിന്റെ രൂപം പ്രതിഷ്ഠിച്ചിരിക്കുന്ന ബസിലിക്കയും മാതാവ് പ്രത്യക്ഷപ്പെട്ടു എന്നുപറയുന്ന മാതാകുളത്തിനോട് ചേർന്നുള്ള കുരിശുപള്ളിയും. പ്രധാന പള്ളിയിൽ നിന്ന് ഏകദേശം ഒരു കിലോമീറ്റർ ദൂരത്തിലാണ് "മാതാകുളം" സ്ഥിതി ചെയ്യുന്നത്. വിശ്വാസികളെ പ്രാർഥനയ്ക്കു സഹായിക്കുന്ന വിധത്തിലുള്ള മാതാവിന്റെയും യേശുവിന്റെയും ജീവിതവുമായി ബന്ധപ്പെട്ട സംഭവങ്ങൾ വിവരിക്കുന്ന രൂപങ്ങൾ ഇതിനിടയിൽ കൊത്തിവച്ചിട്ടുണ്ട്. ജപമാല ചൊല്ലിയും കുരിശിന്റെ വഴി നടത്തിയുമാണ് മിക്കപ്പോഴും വിശ്വാസികൾ ഒരു സ്ഥലത്തുനിന്ന് മറ്റൊരു സ്ഥലത്തേക്ക് പോകുന്നത്. നിഷ്പാദുകരായി നടക്കുകയും, മുട്ടിൽ ഇഴഞ്ഞു പരിഹാരപ്രവൃത്തികൾ ചെയ്യുകയും ചെയ്യുന്ന തീർഥാടകരെയും ധാരാളമായി ഇവിടെ കാണാം.

വേളാങ്കണ്ണിയിലേക്കു ആയിരക്കണക്കിന് തീർത്ഥാടകർ കാൽനടയായി തപസും, പ്രാർത്ഥനയുമായി രാജ്യത്തിന്റെ വിവിധ കോണിൽ നിന്നും വരുന്നുണ്ട്. തീർത്ഥാടകരുടെ ബാഹുല്യം കൂടുതലുള്ള മൂന്ന് കാലങ്ങളാണുള്ളത്. (1) സെപ്റ്റംബർ എട്ടാം തീയതിയോടു ചേർന്നുള്ള തിരുനാൾ ദിവസങ്ങൾ. മാതാവിന്റെ ജന്മദിനമാണ് വേളാങ്കണ്ണിയിലെ പ്രധാന തിരുനാൾ ദിനം. (2) വലിയ നോമ്പുകാലത്ത് ഉപവാസവും, പ്രാർത്ഥനയുമായി ധാരാളം തീർത്ഥാടകർ ഇവിടെയെത്തുന്നു. (3) മാതാവിന്റെ വണക്ക മാസമായി ആചരിക്കുന്ന മെയ് മാസം. തീർത്ഥാടകാരിൽ അധികവും ഒരു നേർച്ച നിറവേറ്റുന്നതിനോ, അല്ലെങ്കിൽ ലഭിച്ച അനുഗ്രഹങ്ങൾക്ക് നന്ദി പ്രകടിപ്പിക്കുന്നതിനോ ആയിട്ടാണ് വരുന്നത്. ചിലർ സ്വന്തം ജീവിതത്തിൽ മാതാവ് അത്ഭുതം പ്രവർത്തിക്കുമെന്ന പ്രതീക്ഷയിലാണ് ഇവിടം സന്ദർശിക്കുന്നതു. മറ്റുചിലർ ജീവിതത്തിൽ ആവശ്യമായ ആന്തരിക സമാധാനം തേടുന്നു. ചിലർക്കെങ്കിലും ഇത് തപസ്സിന്റെയും ശുദ്ധീകരണത്തിന്റെയും ഒരു സമയമാണ്.

യേശുവിന്റെ അമ്മ നമ്മുടെയെല്ലാം അമ്മയാണ്. ഈ അമ്മയുടെ മാദ്ധ്യസ്ഥം അപേക്ഷിച്ചു പ്രാർത്ഥിക്കുന്നത് വലിയ അനുഗ്രഹമാണ്. നമ്മുടെ കർത്താവിന്റെ അമ്മയെ ബഹുമാനിക്കുന്നതും ആദരിക്കുന്നതും നമ്മുടെ ക്രിസ്തീയ ജീവിതത്തിൽ വലിയ അനുഗ്രഹത്തിന് കാരണമായിത്തീരും. ചില കോണിൽ നിന്നെങ്കിലും, പ്രത്യേകിച്ച് പ്രൊട്ടസ്റ്റൻറ്-പെന്തക്കോസ്ത് ചിന്താഗതിയുള്ള വിശ്വാസികളുമായി നിരന്തരം ഇടപെടുന്നത് വഴിയായി നമ്മുടെ മരിയഭക്തി ചിലർക്കെങ്കിലും വെല്ലുവിളികൾ സമ്മാനിക്കാറുണ്ട്. വിശുദ്ധ ഗ്രന്ഥം വ്യാഖ്യാനിക്കുന്നതിൽ ഉള്ള വ്യത്യാസവും, സഭാചരിത്രവും, സഭയുടെ

വിശ്വാസ ആചാരങ്ങളും ശരിയായി മനസിലാക്കാത്തതുകൊണ്ടുമാണ് ഇങ്ങനെ സംഭവിക്കുന്നത്.

യേശുവിന്റെ സ്ഥാനത്ത് മാതാവെ ന്നല്ല മാറ്റരേയും തന്നെ പ്രതിഷ്ഠി ക്കാൻ നമുക്ക് സാധിക്കില്ല. യേശു മാത്രമാണ് നമ്മുടെ ഏക രക്ഷകൻ. അതുപോലെതന്നെ ഈ രക്ഷകനെ നമുക്ക് പ്രദാനം ചെയ്യാൻ ദൈവം തിരഞ്ഞെടുത്ത വലിയ ഉപകരണമാണ് മറിയം. മാതാവിന്റെ സ്ഥാനത്ത് മറ്റാ രെയും കുടിയിരുത്താനും നമുക്ക് സാധിക്കില്ല. മാതാവിന് കൊടുക്കുന്ന ആദരവും, വണക്കവും യേശുവിനു തന്നെയാണ് കൊടുക്കുന്നത്.

മാതാവ് പാപത്തിന്റെ അംശമില്ലാതെ ജനിച്ചവളെന്നു സഭ പഠിപ്പിക്കുന്നു. അത് പരിശുദ്ധ അമ്മയ്ക്ക് ദൈവം കൊടുത്ത വലിയ അനുഗ്രഹമാണ്. ദൈവപുത്രന്റെ അമ്മയാകാൻ ദൈവം പ്രത്യേകമായി തിരഞ്ഞെടുത്തതിനാ ലാണ് പാപത്തിന്റെ അംശം അവളിൽ ഇല്ലാതിരുന്നത്. എന്നാൽ ദൈവത്തിന്റെ ഈ അനുഗ്രഹത്തോട് മാതാവ് പ്രതി കരിച്ചരീതി നമുക്കൊക്കെ മാതൃക യാണ്. തന്റെ ജീവിതത്തിൽ പാപം ചെയ്യാതെ ദൈവവഴിയിലൂടെ മാത്രം സഞ്ചരിച്ചു കൊണ്ടാണ് മറിയം ജീവിച്ചത്. അങ്ങനെ ജന്മംകൊണ്ടും കർമ്മം കൊണ്ടും മാതാവ് പരിപൂർണ്ണ വിശുദ്ധ യായി ദൈവതിരുമുമ്പിൽ വ്യാപരിച്ചു.

ഇന്ന് മനുഷ്യന്റെ പാപങ്ങൾ എല്ലാ തരത്തിലുമുള്ള നാശത്തിനും കാരണ മായി ഭവിക്കുന്നു. ലോകരക്ഷകനായ യേശുക്രിസ്തു തന്റെ മനുഷ്യാവതാര ത്തിലൂടെയും, രക്ഷാകര പ്രവർത്തന ങ്ങളിലൂടെയും ദൈവീക കൃപാവര ത്തിന്റെ വാതിലുകൾ നമുക്കായി തുറന്നു തന്നിരിക്കുന്നു. ലോകത്തിന്റെ വിവിധ സ്ഥലങ്ങളിലുള്ള മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ പാപികളായ അനേകരെ പരിശുദ്ധിയിലേക്കും, അവി ശ്വാസികളായ അനേകരെ വിശ്വാസ ത്തിലേക്കും, രോഗികളായ അനേകരെ സൗഖ്യത്തിലേക്കും നയിക്കുന്നു. അതു പോലെതന്നെ മാതാവിനെപ്പോലെ വിശുദ്ധിയിൽ ജീവിക്കുവാൻ ശ്രമിച്ചു കൊണ്ട് ദൈവാനുഗ്രഹത്തിന്റെ വറ്റാത്ത നീരുറവകളായി നമുക്കും മാറാം. മാതാവിന്റെ മാധ്യസ്ഥം മൂലം കൃപയും, അനുഗ്രഹവും ദൈവത്തിൽ നിന്ന് നമ്മിലേക്കും, നമ്മിലൂടെ മറ്റനേകരി ലേക്കും ഇനിയും അനർഗ്ഗളം ഒഴുകട്ടെ!

കഴിഞ്ഞ കുറേ ലക്കങ്ങളിലായി കത്തോലിക്കാ സഭയിലെ പ്രധാനപ്പെട്ട മരിയൻ തീർത്ഥാടന കേന്ദ്രങ്ങളെക്കുറിച്ചു കാഹളത്തിന്റെ വായനക്കാർക്ക് ഇവിടെ പരിചയപ്പെടുത്തുകയായിരുന്നു. എനിക്ക് ലഭ്യമായ അറിവിന്റെ ഉറവിടങ്ങളുടെ വെളിച്ചത്തിൽ ഒരു വിവരണം നൽകാ നാണ് പരിശ്രമിച്ചത്. മെക്സിക്കോ യിലുള്ള ഗാഡലുപ്പേ തീർത്ഥാടനകേന്ദ്ര വും, ബോസ്നിയയിലെ മെഡ്ജുഗോറി തീർത്ഥാടന കേന്ദ്രവും ഒഴിച്ച് ബാക്കി യുള്ള തീർത്ഥാടന കേന്ദ്രങ്ങൾ സന്ദ ർശിച്ച അനുഭവത്തിൽ നിന്നുള്ള അറിവും ഈ ലേഖന പരമ്പര എഴുതുന്നതിനു എന്നെ സഹായിച്ചിട്ടുണ്ട്. ഇനിയുള്ള കുറെ ലക്കങ്ങളിൽ കത്തോലിക്കാ സഭയിലെ മറ്റു ചില പ്രസിദ്ധ തീർത്ഥന കേന്ദ്രങ്ങളെ കാഹളത്തിന്റെ വായന ക്കാർക്ക് പരിചപ്പെടുത്തുന്നതാണ്.





ചേടിയത്ത് ഗീവർഗീസ് മൽപ്പാൻ

# അടയാളങ്ങളും അത്ഭുതങ്ങളും

ശ്ലീഹന്മാരുടെ കാലത്ത് വചനത്തിന്റെ സാക്ഷ്യത്തിനായി നമ്മുടെ കർത്താവ് അവരിലൂടെ അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചു: "ശ്ലീഹന്മാരുടെ കരങ്ങൾ വഴി ജനമധ്യത്തിൽ വളരെ അടയാളങ്ങളും അത്ഭുതങ്ങളും സംഭവിനച്ചുകൊണ്ടിരുന്നു" ജനങ്ങൾ രോഗികളെ തെരുവീഥികളിൽ കൊണ്ടുവന്ന് കിടക്കകളിലും കട്ടിലുകളിലും കിടത്തിയിരുന്നു. പത്രോസ് കടന്നുപോകുമ്പോൾ അവന്റെ നിഴലെങ്കിലും അവരിൽ ഏതാനും പേരുടെമേൽ പതിക്കുന്നതിനു വേണ്ടിയായിരുന്നു അത്. അശുദ്ധാത്മാക്കൾ ബാധിച്ചിരുന്നവരെയും രോഗികളെയും വഹിച്ചു കൊണ്ട് ജനം ജറുസലേമിനു ചുറ്റുമുള്ള പട്ടണങ്ങളിൽ നിന്ന് വന്നിരുന്നു. എല്ലാവർക്കും രോഗശാന്തി ലഭിച്ചു" (നട 5,12.15-16). "വാക്കാലും പ്രവൃത്തിയാലും അടയാളങ്ങളുടെയും അത്ഭുതങ്ങളുടെയും ബലത്താലും പരിശുദ്ധാത്മാവിന്റെ ശക്തിയാലും" അവർ സുവിശേഷം പ്രസംഗിച്ചു" (റോമ 15,18-19).

"അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിക്കാൻ പൗലോസിനും ബർണബാസിനും അനുഗ്രഹം നൽകിക്കൊണ്ട് കർത്താവ് തന്റെ കൃപയുടെ വചനത്തിന് സാക്ഷ്യംനൽകി" (നട 14,3). "പൗലോസിന്റെ കരങ്ങൾ വഴി ദൈവം അസാധാരണമായ അത്ഭുതങ്ങൾ പ്രവർത്തിച്ചു കൊണ്ടിരുന്നു. അവന്റെ ശരീരസ്പർശമേറ്റ തൂവാലകളും അംഗവസ്ത്രങ്ങളും അവർ രോഗികളുടെ അടുത്തു കൊണ്ടുവന്നു. അപ്പോൾ രോഗം അവരെ വിട്ടുമാറുകയും അശുദ്ധാത്മാക്കൾ അവരിൽ നിന്ന് പുറത്തു വരികയും ചെയ്തിരുന്നു" (നട 19,11). "നസ്രായനായ യേശുവിന്റെ നാമത്തിൽ എഴുന്നേറ്റു നടക്കുക" എന്നു പറഞ്ഞുകൊണ്ട് പത്രോസ് ഒരു മുടന്തന്റെ വലത്തു കൈക്ക് പിടിച്ച് എഴുന്നേൽപ്പിച്ചു. അവൻ ചാടിയെഴുന്നേറ്റു നടന്നു (നട 3,6-8). കാലുകൾക്ക് സ്വാധീനമില്ലാത്തവനെ ലിസ്ത്രായിൽ വച്ച പൗലോസ് സുഖപ്പെടുത്തി (നട 14,8-10). "ഐനയാസേ, യേശുക്രിസ്തു നിന്നെ സുഖപ്പെടുത്തുന്നു. എഴുന്നേറ്റ് നിന്റെ കിടക്ക ചുരുട്ടുക" എന്നു പറഞ്ഞ് പത്രോസ് ലീദായിലെ ഐനയാസിനെ സുഖപ്പെടുത്തി (നട 9,32-35). യോപ്പായിൽ മരിച്ചുപോയ തബീതായെ പത്രോസ് ജീവിപ്പിച്ചു (നട 9,3642).

വചനത്തിന് സാക്ഷ്യമായി നമ്മുടെ കർത്താവ് ശ്ലീഹന്മാരിലൂടെ നിരവധി അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചു. അവയിൽ ചിലതു മാത്രമേ നടപടിപുസ്തകത്തിൽ കുറിച്ചിട്ടുള്ളൂ. വചനത്തിന്റെ സ്ഥിരീകരണത്തിന് ഇത്തരം അടയാളങ്ങൾ ആവശ്യമായിരുന്നു. അതായത്, സുവിശേഷ പ്രഘോഷണത്തിൽ അടയാളങ്ങൾക്കും അത്ഭുതങ്ങൾക്കും രോഗശാന്തികൾക്കും സ്ഥാനമുണ്ട്. അവ പാടേ തള്ളിക്കളയാനാകില്ല.

യേശുക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ ഉറപ്പിന്, വിശ്വാസത്തിലേക്ക് കടന്നുവരുന്നവർക്ക് ഇവ ചിലപ്പോഴൊക്കെ ആവശ്യമാണ്: "കർത്താവേ, അവിടുത്തെ പരിശുദ്ധ ദാസനായ യേശുവിന്റെ നാമത്തിൽ രോഗശാന്തിയും അടയാളങ്ങളും അത്ഭുതങ്ങളും സംഭവിക്കുന്ന തിനായി അവിടുത്തെ കൈകൾ നീട്ടണമെ. അവിടുത്തെ വചനം പൂർണധൈര്യത്തോടെ പ്രസംഗിക്കാൻ



ഈ ദാസരെ അനുഗ്രഹിക്കണമെ'' എന്ന് ആദ്യശിഷ്യന്മാർ പ്രാർഥിച്ചിരുന്നു (നട 4,30). അന്ന് സാക്ഷ്യത്തിനായി അടയാളങ്ങൾ കർത്താവ് നൽകിയതുപോലെ, ഇന്നും നൽകാൻ അവൻ ശക്തനാണ്. കാരണം, "യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നും ഒരാൾ തന്നെയാണ്''(എബ്രാ 13,8). അവിടുന്ന് നിശ്ചയമായും നൽകും, നൽകുന്നുമുണ്ട്. എന്നാൽ ഈ കൃപ എല്ലാവർക്കും ലഭിക്കുന്നില്ല. ഭാരതത്തെപ്പോലെയുള്ള ഒരു രാജ്യത്ത് ഇത്തരം അടയാളങ്ങൾക്കും അത്ഭുതങ്ങൾക്കും പ്രസക്തിയുണ്ട്.

ശ്ലീഹന്മാർ അടയാളങ്ങളും അത്ഭുതങ്ങളും പ്രവർത്തിച്ചപ്പോൾ ധാരാളം പേർ വിശ്വസിച്ചതായി നടപടിയിൽ നാം വായിക്കുന്നു (നട 9,42). പരിശുദ്ധാത്മ നിറവുള്ളവരായി ഈ ദാനത്തിനു വേണ്ടി മുട്ടിപ്പായി പ്രാർഥിക്കണം. തീക്ഷ്ണമായി ദൈവവചനം പ്രഘോഷിക്കുന്നവർക്കാണ് ഈ വരം നൽകപ്പെടുന്നത്. സങ്കീർത്തനത്തിൽ നാം വായിക്കുന്നു, "കർത്താവ് ആജ്ഞാപിച്ചു. വലിയൊരു ഗണം ആ സദ്വാർത്ത വിളംബരം ചെയ്യുന്നു'' (68,11). "മഹാശക്തിയോടുകൂടി സദ്വാർത്ത വിളംബരം ചെയ്യുന്നവർക്ക് കർത്താവ് വചനം നൽകുന്നു" എന്ന് തിയഡൊറെറ്റിൽ ഒരു പാഠഭേദം. "മഹാശക്തിയോടെ കർത്താവ് സദ്വാർത്തയുടെ വചനം നൽകും'' എന്ന് സുറിയാനി പാഠഭേദം. കർതൃസന്ദേശം സ്വീകരിച്ച്, നാനാഭാഗങ്ങളിലേക്കും പോയി സുവിശേഷം പ്രഘോഷിക്കുന്നവർക്ക് കർത്താവ് വചനം നൽകുമെന്നു ചുരുക്കം.

എന്തുകൊണ്ട് എല്ലാവർക്കു ഈ ദാനം ലഭിക്കുന്നില്ല? വി. പൗലോസ് പറയുന്നു: "ദാനങ്ങളിൽ വൈവിധ്യം ഉണ്ടെങ്കിലും, ആത്മാവ് ഒന്നു തന്നെ. ശുശ്രൂഷകളിൽ വൈവിധ്യം ഉണ്ടെങ്കിലും, കർത്താവ് ഒന്നുതന്നെ. പ്രവൃത്തികളിൽ വൈവിധ്യം ഉണ്ടെങ്കിലും, എല്ലാവർക്കും എല്ലാറ്റിലും പ്രചോദനം നൽകുന്ന ദൈവം ഒന്നുതന്നെ. ഓരോരുത്തരിലും ആത്മാവ് വെളിപ്പെടുന്നത് പൊതുനന്മയ്ക്കു വേണ്ടിയാണ്''. ഒരേ ആത്മാവു തന്നെ വ്യത്യസ്തവരങ്ങൾ നൽകുന്നു. വിവേകത്തിന്റെ വചനം, ജ്ഞാനത്തിന്റെ വചനം, വിശ്വാസം, രോഗശാന്തിവരം, അത്ഭുത പ്രവർത്തനശക്തി, പ്രവചനവരം, ആത്മാക്കളെ വിവേചിക്കാനുള്ള കഴിവ്, ഭാഷാവരം, വ്യാഖ്യാനവരം തുടങ്ങി വൈവിധ്യമാർന്ന വരങ്ങൾ തന്റെ ഇച്ഛയ്ക്കൊത്ത് ഒരേ ആത്മാവു തന്നെ പങ്കിട്ടു നൽകുന്നു" (1കൊറി 12,4-11). എന്നിട്ട്, വി. ശ്ലീഹാ ചോദിക്കുന്നു, "എല്ലാവരും പ്രവാചകരോ? എല്ലാവരും പ്രബോധകരോ? എല്ലാവരും അത്ഭുതപ്രവർത്തകരോ? എല്ലാവർക്കും രോഗശാന്തി വരങ്ങളുണ്ടോ?" എന്നാൽ ഉത്കൃഷ്ട ദാനങ്ങൾക്കായി തീക്ഷ്ണമായി അഭിലഷിക്കാൻ ആഹ്വാനം ചെയ്യുന്നു (1 കൊറി 12,22-31).

ശ്ലൈഹിക കാലത്ത് ഉണ്ടായിരുന്ന വരങ്ങൾ ലഭിക്കാൻ തീവ്രമായി അഭിലഷിക്കുകയും പ്രാർഥിക്കുകയും ചെയ്യണം. ദാനങ്ങൾ വർഷിക്കപ്പെടുന്നത് പരിശുദ്ധാത്മാവിന്റെ തിരുഹിതം അനുസരിച്ചാണ്. ദൈവവചനം പ്രഘോഷിക്കാൻ അതീവതീക്ഷ്ണത കാട്ടണം. അപ്പോൾ ദൈവം വചനം നൽകും. വചനത്തെ സ്ഥിരീകരിച്ചുകൊണ്ട് വചനത്തിന്റെ ഉറപ്പിനും സാക്ഷ്യത്തിനുമായി അടയാളങ്ങളും അത്ഭുതങ്ങളും വർഷിക്കും. അത് നമ്മുടെ കഴിവല്ല, നമ്മുടെ മേന്മയല്ല, നമ്മുടെ ശ്രേഷ്ഠതയല്ല. ദൈവദാനമാണ്. നാം മൺപാത്രത്തിൽ നിക്ഷേപം സൂക്ഷിക്കുന്നവരാണ്. നാം ബലഹീന പ്രകൃതിയുള്ള പാപികളും കുറവുള്ളവരുമായ മനുഷ്യരാണ്. നാം ആൾദൈവങ്ങളല്ല. ദൈവം തന്റെ വചനശുശ്രൂഷയ്ക്കായി തെരഞ്ഞെടുക്കുന്ന പാപികളായ മനുഷ്യർ മാത്രമാണ് നാം. നാം വെറും ഉപകരണം മാത്രം. അവിടുന്നാണ് നമ്മിലൂടെ പ്രവർത്തിക്കുന്നത്. ഈ അവബോധം നാം കാത്തു സൂക്ഷിക്കണം.

# കേരള സഭ:
# ബാബേൽ അനുഭവത്തിൽ നിന്നും പെന്തക്കുസ്താ അനുഭവത്തിലേക്ക് തിരിച്ചു വരണം.



**റവ. ഫാ. ജോർജ് തേക്കടയിൽ**
തിരുവല്ല.

മാർത്തോമ്മാ നസ്രാണി സഭകൾക്കിതെന്തുപറ്റി? മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പാരമ്പര്യത്തിലും, ക്രൈസ്തവ സഭയുടെ ആരംഭം മുതലെന്ന അഭിമാനത്തിലും ഊറ്റം കൊള്ളുന്ന മാർത്തോമ്മാ നസ്രാണികൾ ബാബേൽ ഗോപുരം പണിതവരുടെ അവസ്ഥയിലാണ്. ഒരു കൂട്ടർ പറയുന്നത് മറ്റൊരു കൂട്ടർക്ക് മനസ്സിലാകുന്നില്ല. സഭാ തലവന്മാരെയും സഭയിലെ ഇടയന്മാരെയും ചാനലുകളിലും പത്രമാസികകളിലും സോഷ്യൽ മീഡിയാകളിലും പരസ്പരം പുലഭ്യം പറയുകയും ചെളിവാരിതേക്കുകയും ചെയ്യുന്ന ദൈവത്തിനു നിരക്കാത്ത നടപടികളാണ് ഇന്ന് പൊതുവെ നടന്നുകൊണ്ടിരിക്കുന്നത്. നീതിയുടെയും ന്യായത്തിന്റെയും പേരു പറഞ്ഞ് സഭാ മക്കൾ പൊതുനിരത്തുകളിലും, പോലീസ് സ്റ്റേഷനുകളിലും, രാഷ്ട്രീയ നേതാക്കളുടെ വീടുകളിലും, വിജാതീയരായ ന്യായാധിപന്മാരുടെ മുമ്പിലും കൈ നീട്ടി യാചിച്ചു കൊണ്ടിരിക്കുന്നു. ആരും ആരെയും അംഗീകരിക്കുന്നില്ല. ദൈവവചനത്തെ പുച്ഛിച്ചു തള്ളുകയും ദൈവീക ഇടപെടലുകൾക്ക് കാതുകൊടുക്കാതെയുമിരിക്കുന്നു. മാർത്തോമ്മാ നസ്രാണി സഭകളെല്ലാം ബാബേൽ അനുഭവത്തിൽ നിന്നും പെന്തക്കുസ്തിയുടെ അനുഭവത്തിലേക്ക് വഴി മാറേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പ്രശ്നങ്ങളും വീഴ്ചകളും തെറ്റുകളും പറ്റാത്ത മനുഷ്യരുണ്ടോ? പക്ഷെ വ്യക്തി വൈരാഗ്യത്തിന്റെയും പ്രാദേശികവാദത്തിന്റെയും സ്വത്തിന്റെയും അധികാരത്തിന്റെയുമൊക്കെ പേരിൽ എരിതീയിൽ എണ്ണ ഒഴിക്കുവാൻ ശ്രമിക്കുന്നവർ സഭയെ ദുർബ്ബലമാക്കാൻ ശ്രമിക്കുന്ന സാത്താന്റെ കൈയ്യിലെ ചട്ടുകങ്ങളായി മാറുന്നു എന്ന കാര്യം മറക്കരുത്. ഒരു സാധാരണ നസ്രാണി എന്ന നിലയിലാണ് ഈ കുറിപ്പുകൾ എഴുതുവാൻ ഉദ്യമിക്കുന്നത്.

### 1. ഛിന്നഭിന്നമായ മാർത്തോമ്മാ നസ്രാണി സഭ

പോർച്ചുഗീസ് അധിനിവേശവും മാർത്തോമ്മാ നസ്രാണികളെ തങ്ങളുടെ വരുധിയിലാക്കാൻ ശ്രമിച്ച പാശ്ചാത്യ മിഷനറിമാരുടെ നീക്കങ്ങളും 1653–ലെ കൂനൻ കുരിശു സത്യത്തിലേക്കും തുടർന്ന് പുത്തൻകൂർ പഴയകൂർ സമുദായങ്ങളുടെ ആവിർഭാവത്തിനും കാരണമായി. ഇന്നത്തെ സീറോ മലബാർ സഭയും തൃശൂരുള്ള അസ്സീറിയൻ സഭയും (സൂറായി സഭ) പഴയകൂർ ഭാഗത്തും, മലങ്കര ഓർത്തഡോക്സ്, മലങ്കര യാക്കോബായ, മലങ്കര മാർത്തോമ്മാ,

മലങ്കര കത്തോലിക്കാ, തൊഴിയൂർ സ്വതന്ത്രസുറിയാനി സഭ, ഇവാഞ്ചലിക്കൽ സഭ തുടങ്ങിയ സഭകളൊക്കെ പുത്തൻകൂർ ഭാഗത്തുമായി നിലകൊള്ളുന്നു. കുറെ സുറിയാനി ക്രിസ്ത്യാനികൾ സി.എസ്.ഐ സഭയിലും കുറെയേറെപ്പേർ വിവിധ പെന്തക്കോസ്തൽ ഗ്രൂപ്പുകളിലും തുടരുന്നു. അനൈക്യത്തിന്റെ ദുരാത്മാവ് ഇന്നും വിവിധ കുതന്ത്രങ്ങളിലൂടെ മാർത്തോമ്മാ നസ്രാണികളെ ഛിന്നഭിന്നമാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ക്രിസ്തു വീണ്ടും വീണ്ടും വിഭജിക്കപ്പെടുന്നു. ഇനിയും വിഭജനം ആവശ്യമാണോ എന്ന് എല്ലാവരും ചിന്തിക്കണം.

## 2. സീറോ മലബാർ സഭ എന്തുകൊണ്ടാണ് കൂടുതൽ അക്രമിക്കപ്പെടുന്നത്?

മാർത്തോമ്മാ നസ്രാണി സഭകളിൽ എല്ലാ അർത്ഥത്തിലും ഏറ്റവും പ്രബലമായത് സീറോ മലബാർ സഭയാണ്. ഭാരതത്തിലെ ലത്തീൻ സഭയുടെയും മലങ്കര കത്തോലിക്കാ സഭയുടെയും വളർച്ചയിൽ ഏറ്റവുമധികം സംഭാവനകൾ നല്കിയത് സീറോമലബാർ സഭയാണെന്ന സത്യം പകൽപോലെ യാഥാർത്ഥ്യമാണ്. ഈ സഭയിൽ നിന്നും ആയിരക്കണക്കിന് വൈദികരും സന്യസ്തരും ഇന്നും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ശുശ്രൂഷ ചെയ്യുന്നു. പ്രേഷിത തീക്ഷ്ണതയിൽ ഏറ്റവും മുന്നിൽ നിൽക്കുന്ന സഭയാണിത്.

അനേകം വിശുദ്ധാത്മാക്കൾക്ക് ജന്മം നല്കിയ സഭയാണ്. അറിയപ്പെട്ടതും പ്രഖ്യാപിക്കപ്പെട്ടതുമല്ലാത്ത അനേകം വിശുദ്ധ ജന്മങ്ങളുടെ നിരന്തരമായ പ്രാർത്ഥനയും, പരിത്യാഗവും ഈ സഭയുടെ വിവിധ സംഭാവനകളാണ്. നൂറു കണക്കിന് വിദ്യാഭ്യാസ സ്ഥാപനങ്ങളും, ആതുരാലയങ്ങളും, അനാഥാലയങ്ങളും, സാമൂഹികക്ഷേമ പ്രസ്ഥാനങ്ങളും വഴി രാഷ്ട്ര നിർമ്മിതിയിൽ പങ്കാളികളായ സീറോ മലബാർ സഭയെ എങ്ങനെയെങ്കിലും തളച്ചിടേണ്ടത് സഭയുടെ ശത്രുവായ സാത്താന്റെ പ്രധാന ലക്ഷ്യം തന്നെ. അതിനായി സാത്താൻ സഭയിൽ നിന്നു തന്നെ ചിലരെ - മെത്രാന്മാരും, വൈദീകരും, സന്യസ്തരും, അല്മായരുമടങ്ങുന്ന സഭാംഗങ്ങളെ ഉപകരണങ്ങളാക്കുന്നു. ഇടയനെ അടിച്ചാൽ ആടുകൾ ചിതറിക്കപ്പെടും എന്ന ക്രിസ്തു വചനം ഓർക്കുക. സഭയുടെ തലവനും പിതാവുമായ വ്യക്തിയെ തന്നെ തേജോവധം ചെയ്യുകയും, നീതിന്യായ കോടതികൾ കയറ്റി ഇറക്കുകയും ചെയ്യുന്നതു വഴി സഭാംഗങ്ങൾക്കുള്ളിൽ തന്നെ അസ്വസ്തതകൾ ഉണ്ടാവുക സ്വാഭാവികമാണ്. പണവും അധികാരവുമാണ് പ്രശ്നങ്ങൾക്ക് അടിസ്ഥാന കാരണം. ഭൂമി ഇടപാടുകളും അനുബന്ധ പ്രശ്നങ്ങളുമൊക്കെ അതിന്റെ ഭാഗമാണ്.

തെക്കും വടക്കുമുള്ള പ്രാദേശിക വിഷയമാണ് മറ്റൊരു കാരണം. സഭയിലെന്തിനാണ് പ്രാദേശിക വാദം. സഭ ഓരേ സമയം പ്രാദേശികവും സർവ്വത്രീകവുമാണ് എന്ന കാര്യം ദൈവശാസ്ത്രപരമായ സത്യമാണ്. സീറോ മലബാർ സഭയിൽ നിന്നുമുള്ള എത്രയോ മെത്രാന്മാരും വൈദീകരും സന്യസ്തരും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ മറ്റ് സഭകളിൽ ശുശ്രൂഷ ചെയ്യുന്നു. ആരാധനക്രമത്തിന്റെയും പാരമ്പര്യങ്ങളുടെയുമൊക്കെ പേരിൽ സഭയിൽ വിഭാഗീയതകൾ ഉണ്ടാകുമ്പോൾ സഭയെ അവയെല്ലാം ദുർബ്ബലപ്പെടുത്തുകയല്ലേ ചെയ്യുന്നത്? പ്രാദേശീകവാദത്തിന്റെയും, ആരാധനക്രമത്തിന്റെയും പാരമ്പര്യത്തിന്റെയും പേരിലുള്ള കടും പിടുത്തങ്ങൾ എല്ലാകൂട്ടരും ഉപേക്ഷിക്കേണ്ടതാണ്. രാഷ്ട്രീയക്കാരും, സാമൂഹികശാസ്ത്രജ്ഞന്മാരും സാമ്പത്തിക ശാസ്ത്രജ്ഞന്മാരും ബുദ്ധിജീവികളുമൊക്കെ സീറോമലബാർ സഭയെ ഇൻഡ്യയിലെ ഏറ്റവും വലിയ കേർപ്പറേറ്റ് ഏജൻസിയായിട്ടാണ് കരുതുന്നത്. ഈ സഭയെ പൊളിച്ചടുക്കാൻ ഇക്കൂട്ടരെല്ലാം ഒത്തുചേരും. മറ്റു സമുദായങ്ങൾ അസൂയയോടെയാണ് സഭയെ കാണുന്നത്. കുടുംബജീവിതവും, സ്വത്തും പണവും മറ്റ് ജീവിത സൗകര്യങ്ങളും വേണ്ടെന്നു വച്ച് ഇത്രയേറെ ത്യാഗത്തോടെ ജോലി ചെയ്യുന്ന ആയിരക്കണക്കിന് വൈദികരും സന്യസ്തരും സഭയ്ക്ക് പുറത്തുനിന്നുള്ളവർക്ക് വലിയ അത്ഭുതത്തിനും അസൂയയ്ക്കും കാരണമാകുന്നുണ്ട്.

വ്യാജവാർത്തകളും വ്യാജരേഖകളും സഭയുടെ ചരിത്രത്തിൽ സുലഭമായിരുന്നു. 17-ാം നൂറ്റാണ്ടിൽ നസ്രാണി സഭയിൽ പ്രചരിച്ച ഒരു വ്യാജവാർത്തയായിരുന്നു, "അഹത്തള്ളാ മെത്രാനെ പോർച്ചീഗുസുകാർ കടലിൽ മുക്കിക്കൊന്നുവെന്നത്". "12 വൈദികർ കൂടി തോമാ ആർച്ചുഡീക്കന് മെത്രാൻപട്ടം കൊടുക്കണമെന്ന് അഹത്തള്ളാ മെത്രാൻ കല്പിച്ചിട്ടുണ്ടെന്ന"കല്ലിശ്ശേരിക്കാരൻ ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരുടെ വ്യാജരേഖയും കൂടിചേർന്നപ്പോൾ മാർത്തോമ്മാ നസ്രാണി സമൂഹം രണ്ടായി പിളർന്നു. അന്നു തുടങ്ങിയ വിഭജനങ്ങൾ ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നു. ഇക്കാലത്തും ചില വ്യാജരേഖകൾ പുറത്തുവന്നുകൊണ്ടിരിക്കുന്നത് വിഭജനങ്ങളുടെ ഭൂതകാലത്തിലേക്കും ഭാവികാലത്തിലേയ്ക്കും വിരൽ ചൂണ്ടുന്നു. ആടുകളെ തമ്മിലിടിപ്പിച്ചു ചോരകുടിക്കാൻ പാർത്തിരിക്കുന്ന കുറുക്കന്മാരെ സൂക്ഷിക്കുക. വൈദികരുടെ ബ്രഹ്മചര്യജീവിതവും സന്യസ്തരുടെ സമർപ്പിത ജീവിതവുമൊക്കെ പരാജയമാണെന്ന് സമർത്ഥിക്കാൻ അനേകം കുറുക്കന്മാർ തക്കം പാർത്തിരിപ്പുണ്ട്. അങ്ങിങ്ങു വീണു കിട്ടുന്ന സംഭവങ്ങൾ പൊതുമധ്യത്തിൽ തലനാരിഴ കീറി അവർ നീതിയുടെയും ധർമ്മത്തിന്റെയും വക്താക്കളാകും. ക്രിസ്തുവിന്റെ സഭയിൽ നിന്നു കിട്ടാത്ത നീതി ഏതു സമൂഹത്തിൽ നിന്നാണ് കിട്ടുക? രാഷ്ട്രീയക്കാരുടെയും ഉദ്യോഗസ്ഥന്മാരുടെയും പിടിപ്പുകേടും, നീതിയില്ലാത്ത പെരുമാറ്റവും കാരണം ഓരോ ദിവസവും അനേകായിരങ്ങൾക്കുണ്ടാകുന്ന കഷ്ടനഷ്ടങ്ങൾ പലരും കണ്ടില്ലെന്നു നടിക്കുകയാണ്.

## 3. ഓർത്തഡോക്സ് - യാക്കോബായ സഭകളുടെ കക്ഷി വഴക്കുകൾ.

കുരുക്കഴിക്കുന്തോറും കൂടുതൽ കുരുങ്ങുന്ന ഊരാക്കുടുക്കു പോലെയാണ് യാക്കോബായ - ഓർത്തഡോക്സ് കക്ഷി വഴക്കുകൾ. രണ്ടും ഒരു സഭയുടെ ഭാഗം തന്നെ. രണ്ടാണോ എന്നു ചോദിച്ചാൽ അതേ എന്നും അല്ല എന്നും ഉത്തരം കിട്ടും. ഒരേ പാരമ്പര്യം ഒരേ വിശ്വാസം, ഒരേ ആരാധന ക്രമം, ഒരേ ദൈവശാസ്ത്രം, ഒരേ കുടുംബങ്ങളിലെ ആളുകൾ. പിന്നെ പ്രശ്നമെന്താണ്? അധികാരവും സമ്പത്തും തന്നെ പ്രധാന പ്രശ്നം. "എന്റെ രാജ്യം ഐഹീകമല്ല" (യേഹ. 18:36,) "ലോകം മുഴുവൻ നേടിയാലും ആത്മാവു നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനം" (മത്ത. 16:26), "വലിയവനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ശുശ്രൂഷകനും ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ദാസനുമായിരിക്കണം. ശുശ്രൂഷിക്കപ്പെടാനല്ല ശുശ്രൂഷിക്കാനും അനേകരുടെ മോചന ദ്രവ്യമായി സ്വജീവൻ കൊടുക്കാനുമാണ് മനുഷ്യപുത്രൻ വന്നിരിക്കുന്നത്"(മത്താ. 20:27-28) എന്നു പറഞ്ഞ ക്രിസ്തുവിന്റെ ശിഷ്യഗണങ്ങളാണ് അധികാരത്തിനും പണത്തിനുമായി തെരുവിൽ യുദ്ധം ചെയ്യുന്നതും, കോടതികൾ കയറിയിറങ്ങുന്നതും, രാഷ്ട്രീയക്കാരുടെയും ഉദ്യോഗസ്ഥന്മാരുടെയും ഔദാര്യത്തിനുമായി യാചിക്കുന്നതും. "നിങ്ങൾ സന്തോഷിച്ചാനന്ദിച്ചു സമാധാനത്തോടുകൂടി തിരികെ പോകുവിൻ" എന്ന് പള്ളിയിൽ പറയുന്ന ഇടയന്മാരും അത് കേട്ട് പള്ളിയിൽ നിന്ന് ഇറങ്ങുന്നവരും ഒരുപോലെ സമാധാനം നഷ്ടപ്പെട്ടവരായി ജീവിക്കുന്നു. ഒരിക്കലും സഭയിൽ സമാധാനമുണ്ടാകരുത്

എന്ന് ഒരു കൂട്ടർ എന്നും ആഗ്രഹിക്കുന്നു. ഇക്കൂട്ടരാണ് അനൈക്യത്തിന്റെ ദുരാത്മാവായ സാത്താന്റെ കയ്യിലെ ഉപകരണങ്ങൾ. ചാനലുകളിലും, പത്രമാധ്യമങ്ങളിലും മറ്റ് സോഷ്യൽ മീഡിയാകളിലും പരസ്പരം ചെളിവാരിയെറിഞ്ഞ് ജീവിക്കുന്ന ഇക്കൂട്ടരെ സഭ അകറ്റി നിർത്തുക എന്നതല്ലേ അഭികാമ്യം?

2017 ജൂലൈ മാസത്തിലെ സുപ്രീം കോടതി വിധിയിലൂടെ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരമാകുമോ? ന്യായാധിപന്മാർക്ക് അവരുടെ മുമ്പിൽ വരുന്ന തെളിവുകളുടെ അടിസ്ഥാനത്തിൽ മാത്രമേ വിധിക്കാനാവൂ. യഥാർത്ഥ വിധിയാളനായ ക്രിസ്തുവിന്റെ വിധിയ്ക്ക് ആരും കാതു കൊടുക്കുന്നില്ല എന്നതാണ് എല്ലാ പ്രശ്നങ്ങൾക്കും കാരണം. സുവിശേഷാധിഷ്ഠിതമായ വഴികളല്ലാതെ മറ്റൊരു പരിഹാര മാർഗ്ഗവുമില്ല എന്നതാണ് സത്യം. നിഷ്പക്ഷവും വസ്തുനിഷ്ഠവുമായ പരിഹാര മാർഗ്ഗങ്ങൾക്കു പകരം വ്യക്തിയധിഷ്ഠിതവും പക്ഷം ചേർന്നുള്ളതുമായ പരിഹാരമാർഗ്ഗങ്ങളെ ആശ്രയിച്ചാൽ ഒരിക്കലും ശാശ്വത പരിഹാരം കണ്ടെത്താനാകില്ല.

"കാതോലികവും, ശ്ലൈഹീകവും, ഏകവും, വിശുദ്ധവുമായ സഭയിൽ വിശ്വസിക്കുന്നു" എന്ന് പള്ളിയിൽ പ്രഖ്യാപിക്കുന്നവർ കോടതികളിലും രാഷ്ട്രീയ നേതാക്കളുടെ മുമ്പിലും പ്രാദേശികവും ദേശീയവുമായ സഭയിലാണ് വിശ്വസിക്കുന്നത് എന്ന സത്യം ചെയ്യുന്നു. ദൈവ വചനത്തെയും സഭയുടെ പാരമ്പര്യങ്ങളെയും സ്വന്തം നിലനില്പിനുവേണ്ടി വളച്ചൊടിക്കുന്നവർക്ക് ഒരിക്കലും ശാശ്വത പരിഹാരം കണ്ടെത്താനാകില്ല.

പോർച്ചുഗീസുകാരും, ഇംഗ്ലണ്ടുകാരും അന്ത്യോക്യാക്കാരുമായ എല്ലാവരും മാർത്തോമ്മാ നസ്രാണി സഭയിൽ ആവശ്യത്തിലേറെ മുറിവുകളും വിഭജനങ്ങളുമുണ്ടാക്കിയിട്ടുണ്ട്. എല്ലാം ക്രിസ്തുവിന്റെ പേരിൽ തന്നെ. നൂറ്റാണ്ടിലധികം നീണ്ടുനിന്ന വ്യവഹാരങ്ങൾക്കും, തർക്കങ്ങൾക്കും, കലഹങ്ങൾക്കുമിടയിൽ ക്രിസ്തുവിന്റെ വഴികളായ സ്നേഹം, സമാധാനം, ക്ഷമ, വിട്ടുവീഴ്ച, സഹകരണ മനോഭാവം ഇവയെല്ലാം മറന്നുപോയി. വിജാതീയരായ ന്യായാധിപന്മാർക്ക് സഭയുടെ ആത്മീയ സ്വഭാവവും, സഭാപാരമ്പര്യങ്ങളും, ദൈവശാസ്ത്രചിന്തകളും എങ്ങനെയാണ് മനസ്സിലാക്കാനാവുക? രാജ്യത്തിന്റെ നിയമങ്ങൾക്കനുസരിച്ച് അവരൊക്കെ വിധിക്കുന്നു. അതുകൊണ്ട് യഥാർത്ഥ പ്രശ്നങ്ങൾക്ക് പരിഹാരമാകുമോ?

പൗലോശ്ലീഹായുടെ ചോദ്യം എല്ലാവരും മറന്നു പോകുന്നു. "സഹോദരർ തമ്മിലുള്ള വഴക്കുകൾ തീർക്കാൻ മാത്രം ജ്ഞാനിയായ ഒരുവൻ പോലും നിങ്ങളുടെ ഇടയിൽ ഇല്ലെന്നു വരുമോ? സഹോദരൻ സഹോദരനെതിരെ പരാതിയുമായി ന്യായാസനത്തെ സമീപിക്കുന്നു, അതും വിജാതീയരുടെ ന്യായാസനത്തെ. നിങ്ങൾ തമ്മിൽ വ്യവഹാരങ്ങൾ ഉണ്ടാകുന്നതുതന്നെ നിങ്ങളുടെ പരാജയമാണ്. എന്തുകൊണ്ട് ദ്രോഹം നിങ്ങൾക്കു ക്ഷമിച്ചു കൂടാ? വഞ്ചന സഹിച്ചുകൂടാ? നിങ്ങൾ തന്നെ സഹോദരനെപ്പോലും ദ്രോഹിക്കുകയും വഞ്ചിക്കുകയും ചെയ്യുന്നു. അനീതി പ്രവർത്തിക്കുന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല എന്നു നിങ്ങൾ അറിയുന്നില്ലേ? "(1 കൊറി. 6: 5-9) ദൈവരാജ്യത്തിന്റെ നിർമ്മിതിയിലാണ് ക്രൈസ്തവർ എന്നാണല്ലോ നമ്മുടെ വിശ്വാസവും, പ്രഘോഷണങ്ങളും. പിന്നെന്തിനാണ് സഭയിലെ പിതാക്കന്മാരും വൈദീകരും അത്മായരുമൊകെ ദൈവരാജ്യ നിർമ്മിതിക്കെതിരെ വർത്തിക്കുന്നത്? ഇതാണ് ബൈബിൾ വായിക്കുകയും, സുവിശേഷ പ്രഘോഷണം കേൾക്കുകയും ചെയ്യുന്ന സാധാരണ വിശ്വാസികളുടെ സംശയം. ജ്ഞാനികളായവരെയും ജീവിത വിശുദ്ധിയുള്ളവരെയും നിഷ്പക്ഷരായവരെയും അംഗീകരിക്കുന്നില്ല എന്നതാണ് സഭകളുടെ വലിയ ദുര്യോഗം. ആരും ആരെയും അംഗീകരിക്കുന്നില്ല. എന്റെ ഭാഗം മാത്രം ശരി, അതിനെതിരെ അഭിപ്രായമുള്ളവർ എന്റെ ശത്രുക്കൾ എന്ന നിലപാട് സഭകളിൽ ശക്തമാണ്.

ആരാണ് വലിയവൻ എന്നതായിരുന്നല്ലോ അപ്പസ്തോലന്മാരുടെ ഇടയിലും വലിയ പ്രശ്നം. അതിന്നും തുടർന്നു കൊണ്ടിരിക്കുന്നു. ക്രിസ്തു സഭ രൂപം കൊണ്ടതിനു ശേഷമുള്ള ആദ്യ നൂറ്റാണ്ടുകളിൽ സഭ നിലനില്പിനുവേണ്ടിയുള്ള ശ്രദ്ധയിലായിരുന്നു. റോമാ സാമ്രാജ്യത്തിൽ സഭയ്ക്ക് സ്വാതന്ത്ര്യം കിട്ടിയതിനു ശേഷം സഭ സാമ്രാജ്യത്വ ശക്തിയുടെ ഭാഗമായി മാറി. വീണ്ടും ആരാണ് വലിയവൻ എന്ന പ്രശ്നം ഉയർന്നു വന്നു. പിന്നീടു സഭയുടെ ചരിത്രം സാമ്രാജ്യത്വത്തിന്റെ ശൈലിയുടേതായിരുന്നു. ഇന്നും മറ്റുള്ളവരുടെ മുമ്പിൽ തലകുനിക്കാൻ സഭാനേതൃത്വത്തിനാകുന്നില്ല. പോർച്ചുഗീസ് മിഷനറിമാരുടെ അധിനിവേശത്തോടെ മാർത്തോമ്മാ നസ്രാണികൾക്കിടയിലും ഈ ഒരു ശൈലി കടന്നു വന്നു. അധികാരം, പണം ഇവയെ കേന്ദ്രീകരിച്ചുള്ള ശൈലിയിലാണ് ഇന്നും മാർത്തോമ്മാ നസ്രാണികൾ. ക്രിസ്തുവിന്റെ നാമത്തിലാണ് സഭയിൽ ഭിന്നതകൾ ഉണ്ടാകുന്നതും, സഹോദരങ്ങൾ തമ്മിൽ പരസ്പരം ചെളിവാരി എറിയുന്നതുമൊക്കെ.

മാർത്തോമ്മാ നസ്രാണി പാരമ്പര്യമുള്ള മറ്റ് സഭകളിലും പ്രശ്നങ്ങൾ ഇല്ലാതില്ല. എങ്കിലും അവയൊക്കെ സഭകൾക്കുള്ളിൽ പരിഹരിക്കപ്പെടുന്നുണ്ട്. പ്രശ്നങ്ങൾ എല്ലായിടത്തുമുണ്ടാകുമെന്ന കാര്യത്തിന് സംശയമില്ലല്ലോ.

### 4 മാർത്തോമ്മാ നസ്രാണി സഭകൾ പെന്തക്കോസ്തി അനുഭവത്തിലേയ്ക്ക് കടന്നു വരണം

പെന്തക്കുസ്താദിനം അപ്പസ്തോലന്മാരോടൊപ്പം ഉണ്ടായിരുന്ന വിവിധ ജന സമൂഹങ്ങൾ വിവിധ ഭാഷകളിൽ സംസാരിച്ചപ്പോൾ അതു മറ്റുള്ളവർക്കും മനസ്സിലായി. മാർത്തോമ്മായുടെ സുവിശേഷ പൈതൃകം അവകാശപ്പെടുന്ന നസ്രാണി സഭകൾ ഇന്ന് കത്തോലിക്കാ, ഓർത്തഡോക്സ്, പ്രോട്ടസ്റ്റന്റ്, പെന്തക്കോസ്തൽ സഭാ സമൂഹങ്ങളിലാണ്. 1653 -ന് മുമ്പുണ്ടായിരുന്ന ഐക്യരൂപ്യത്തിലേയ്ക്ക് ഇന്ന് ആർക്കും കടന്നു വരാനാവില്ല. പക്ഷെ 1653 നു മുമ്പുണ്ടായിരുന്ന ഐക്യത്തിലേയ്ക്ക് കടന്നുവരാനാകും. അതിനായി മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യമവകാശപ്പെടുന്നവർ ക്രിസ്തുവിന്റെ വഴിയിലൂടെ സഞ്ചരിക്കേണ്ടിയിരിക്കുന്നു.

#### i ആദ്യമെ തന്നെ ദൈവത്തിലേയ്ക്ക് തിരിയുക

മാനസാന്തരമാണല്ലോ സ്വർഗ്ഗരാജ്യത്തിന്റെ നാന്ദി. സഭയെ നശിപ്പിക്കാനും ദുർബലപ്പെടുത്തുവാനും ശ്രമിക്കുന്ന പൈശാചിക ശക്തികൾക്കെതിരെ നില കൊള്ളുവാൻ മനുഷ്യന് സ്വയം സാധ്യമല്ല. ദൈവത്തിലേയ്ക്ക് തിരിയാൻ സഭയെ നയിക്കുന്ന ഇടയന്മാർ ജനങ്ങൾക്ക് നേതൃത്വം നല്കണം. ഇടവകപ്പള്ളികളിലും, സെമിനാരികളുടെയും മഠങ്ങളുടെയും, ആശ്രമങ്ങളുടെയുമൊക്കെ ചാപ്പലുകളിലും പ്രാർത്ഥനായജ്ഞം തന്നെ നടക്കേണ്ടതുണ്ട്. ഉപവാസത്താലും പ്രാർത്ഥനയാലും മാത്രമെ അനൈക്യ ശക്തികളെ തുരത്താനാവൂ. കേരളത്തിലെ ധ്യാനകേന്ദ്രങ്ങൾ അത്ഭുത രോഗശാന്തികളെക്കാൾ, സഭകളുടെ ഐക്യത്തിന് കൂടുതൽ പ്രാധാന്യം നല്കിക്കൊണ്ടുള്ള പ്രാത്ഥനായജ്ഞങ്ങൾ നടത്തുന്നത് നല്ലതാണ്. പ്രശ്നപരിരാഹത്തിന് രാഷ്ട്രീയക്കാരെയും, ഉദ്യോഗസ്ഥരെയും നീതിന്യായകോടതികളെയും സമീപിക്കുന്നതിനു മുമ്പ് ദൈവത്തിന്റെ കോടതിയെ സമീപിക്കുക. ദൈവഹിതത്തെ ധിക്കരിക്കുന്നതാണല്ലോ അടിസ്ഥാനപരമായ തെറ്റ്. ദൈവാത്മാവിന്റെ ഇടപെടലിനായി കാത്തിരിക്കുക.

#### ii. പരസ്പരം അംഗീകരിക്കുക

അപ്പസ്തോലന്മാരുടെ കാലത്തു തുടങ്ങിയ പ്രശ്നമാണ് പരസ്പരം അംഗീകരിക്കാതിരിക്കുക എന്നത്. പത്രോസ്

എന്ന ബലഹീനനായ മനുഷ്യനെയാണ് യേശുക്രിസ്തു " നീ പാറയാകുന്നു" എന്ന് പറയുന്നതും അപ്പസ്തോലസംഘത്തിന്റെ തലവനാക്കിയതും. പിൽക്കാല സഭാ ചരിത്രത്തിലും പത്രോസിന്റെ പിൻഗാമികളെ മറ്റ് അപ്പസ്തോലന്മാരുടെ പിൻഗാമികളും അംഗീകരിക്കാൻ വൈമനസ്യം കാണിച്ചു. ഒരിടവക ഞങ്ങൾക്ക് ഇഷ്ടമുള്ള വൈദീകരെ മാത്രമെ വികാരിയായിട്ട് സ്വീകരിക്കൂ എന്ന് ശാഠ്യം പിടിച്ചാൽ എന്തായിരിക്കും സ്ഥിതി? ഒരു രൂപത തങ്ങൾക്കിഷ്ടമുള്ള മെത്രാനെ മാത്രമെ സ്വീകരിക്കൂ എന്ന് ശാഠ്യം പിടിച്ചാൽ എന്തായിരിക്കും അവസ്ഥ? ഒരു സഭയിലെ ഒരു വിഭാഗം ആളുകൾ സഭതലവനായി തങ്ങളുടെ ഇഷ്ടക്കാരനെ മാത്രനെ സ്വീകരിക്കൂ എന്ന് ശാഠ്യം പിടിച്ചാൽ എന്തായിരിക്കും അവസ്ഥ? സഭയുടെ തലവന്മാരും പരസ്പരം അംഗീകരിക്കേണ്ടതുണ്ട്. സഭയുടെ ചരിത്രത്തിൽ പലപ്പോഴും ഈ പരസ്പരമുള്ള അംഗീകരിക്കൽ നടക്കാതിരുന്നിട്ടുള്ളതും, പരസ്പരം ശപിച്ചും, വഴക്കുണ്ടാക്കിയും 'ഞാനാണ് വലിയവൻ ' എന്ന മനോഭാവത്തിലും മുന്നോട്ടു പോയപ്പോൾ സഭയിൽ ഭിന്നതകളും ചേരിതിരിവുകളുമുണ്ടായി. മാർത്തോമ്മാ നസ്രാണി സഭകളുടെ തലവൻമാർ ഓരോരുത്തരും തങ്ങളാണ് മാർത്തോമ്മായുടെ ശ്ലൈഹീക പിൻഗാമി എന്ന് വാദിച്ചുകൊണ്ട് മുന്നേറുമ്പോൾ എങ്ങനെയാണ് നാം ക്രൈസ്തവ സാക്ഷ്യം വഹിക്കുന്നവരാണെന്ന് പറയാനാവുക? എന്റെ രാജ്യം ഐഹീകമല്ല എന്ന് പ്രഖ്യാപിച്ചവനോട് യഥാർത്ഥ കൂറുണ്ടെങ്കിൽ വിവിധ സഭകളിലെ തലവന്മാരും പിതാക്കന്മാരും എളിമയുടെ ശൈലി സ്വീകരിക്കണം. ചക്കളത്തിപ്പോരാട്ടങ്ങൾ കണ്ട് പുതിയ തലമുറയിൽ പലരും സഭാ കൂട്ടായ്മയിൽ നിന്ന് അകലുന്നു എന്ന വസ്തു മറക്കരുത്. വിശ്വാസം വ്യക്തിപരമാണെന്നും അതിന് സഭാകൂട്ടായ്മയിൽ ആയിരിക്കണമെന്നും നിർബ്ബന്ധമില്ല എന്ന് യുവതലമുറ ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്. കോടികൾ മുടക്കി പണിതുകൊണ്ടിരിക്കുന്ന ദൈവാലയങ്ങൾ ശൂന്യമാകാൻ അധികം കാലതാമസമില്ല എന്നോർക്കുക. യൂറോപ്പിലെ സഭയുടെ അവസ്ഥ ഭാരതസഭയിലും ഉണ്ടായിക്കൂടാ.

### iii തീവ്രസഭാ നിലപാടുകൾ പാടെ ഉപേക്ഷിക്കു

മതതീവ്രവാദവും മതമൗലീകവാദവും ലോകത്തിൽ വലിയ കഷ്ടനഷ്ടങ്ങൾ വരുത്തിയിട്ടുണ്ട്. അതിന്റെ ഫലമായി മതഭീകരവാദം ലോകരാജ്യങ്ങൾക്കെല്ലാം ഭീഷണിയായിക്കൊണ്ടിരിക്കുന്നു. സഭാതീവ്രവാദ നിലപാടുകൾ മാർത്തോമ്മാ നസ്രാണികളുടെയിടയിൽ ശക്തമാണ്. തങ്ങളുടെ സഭയാണ് സത്യസഭ, ബാക്കിയുള്ളതെല്ലാം യഥാർത്ഥസഭയല്ല എന്ന ചിന്തയുടെ ഫലമാണ് മറ്റ് സഭകളുടെ തലവന്മാരെയും, മറ്റ് ഇടയന്മാരെയും സോഷ്യൽമീഡിയായിലുടെയും മറ്റും വെല്ലുവിളിക്കുന്നതും പുലഭ്യം പറയുന്നതും. ഐക്യമുണ്ടാകേണ്ടത് അടിസ്ഥാന വിശ്വാസ കാര്യത്തിലാണ്. ഐശ്ചിക വിഷയങ്ങളിൽ സ്വാതന്ത്ര്യമുണ്ടാകണം. ക്രിസ്തുസഭയിൽ എല്ലായിടത്തും സ്നേഹവും കരുതലും വിട്ടുവീഴ്ചയും സഹവർത്തിത്വവും ഉണ്ടാകണം. ക്രിസ്തുവിനെക്കാൾ വലിയ ക്രിസ്ത്യാനികളാകാനാണ് ഒരു കൂട്ടർ ശ്രമിക്കുന്നത്. ഇക്കൂട്ടർ ക്രിസ്തു സഭയെ ദുർബ്ബലപ്പെടുത്തുകയാണെന്ന കാര്യം മറക്കുന്നു. സഭാ തലവന്മാർക്കൊ, രൂപതാദ്ധ്യക്ഷന്മാർക്കൊ വൈദീകർക്കൊ ഒക്കെ തെറ്റുകളും വീഴ്ചകളുമുണ്ടാകാം. പക്ഷെ അതിന്റെ പേരിൽ അവരെ പൊതുസൂഹത്തിൽ വലിച്ചിഴച്ചു ആക്ഷേപിക്കുകയും, കോടതി വരാന്തകളിലൂടെ കയറ്റിയിറക്കുകയും ചെയ്യുന്നത് അപഹാസ്യമാണ്. "അന്തഛിദ്രമുള്ളഏതു രാജ്യവും നശിച്ചു പോകും. അന്തഛിദ്രമുള്ള നഗരമോ ഭവനമോ നിലനില്ക്കുകയില്ല " (മത്താ. 12: 25) എന്ന ക്രിസ്തു വചനം ഓർക്കുക. സീറോ മലബാർ സഭയിലെ പ്രശ്നങ്ങൾക്കും, ഓർത്തഡോക്സ് യാക്കോബായ സഭകളിലെ കക്ഷിവഴക്കുകൾക്കും അടിസ്ഥാന കാരണങ്ങളിലൊന്ന് പ്രാദേശികമായ വിഭജന ചിന്തകളാണ്. തെക്കും വടക്കും തമ്മിലുള്ള വിടവ് ഇരു സഭകളിലുമുണ്ട്. ആരാധനക്രമത്തിന്റെയും, പാരമ്പര്യ വാദങ്ങളുടെയും, മാർത്തോമ്മായുടെ സിംഹാസനത്തിന്റെയുമൊക്കെ പേരിൽ സഭകളുടെ തീവ്രനിലപാടുകൾ സഭകളെ ദുർബ്ബലമാക്കും. ഞാൻ പൗലോസിന്റതാണ്, ഞാൻ അപ്പോളോസിന്റെയാണ്, ഞാൻ ക്രിസ്തുവിന്റെതാണ് എന്നിങ്ങനെ നിങ്ങളോരോരുത്തരും പറയുന്നതിനെയാണ് ഞാൻ ഉദ്ദേശിക്കുന്നത്. ക്രിസ്തു വിഭജിക്കപ്പെട്ടിരിക്കുന്നുവോ " (1 കോറി. 1 :12 -13) പൗലോശ്ലീഹായുടെ ചോദ്യം മാർത്തോമ്മാ നസ്രാണികളോടും കൂടെയാണ്.

### iv. ക്ഷമിക്കണം ഏഴ് എഴുപതു പ്രാവശ്യം

"കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല് "എന്നതാണ് പൊതുവെയുള്ള സാമൂഹിക നിയമം. ഒരു രാജ്യത്തിന്റെ ലക്ഷ്യം രാജ്യത്തിലെ പൗരന്മാരുടെ ജീവനും സ്വത്തും സുരക്ഷിതമാക്കുക എന്നതും, രാജ്യത്തിന്റെ സുരക്ഷയും നിലനില്പും വളർച്ചയും ഉറപ്പു വരുത്തുക എന്നതുമാണ്. സഭയുടെ ലക്ഷ്യം ക്രിസ്തുവിന്റെ ലക്ഷ്യമാണ്. ഈ ചെറിയവരിൽ ഒരുവൻ പോലും നശിച്ചു പോകരുതെന്നാണ് ദൈവപിതാവ് ആഗ്രഹിക്കുന്നത്. അതുകൊണ്ട് ഒരോ വ്യക്തിയുടെയും ആത്മ രക്ഷയാണ് സഭയുടെ അടിസ്ഥാന ലക്ഷ്യം. "സർവ്വ സൃഷ്ടികളോടും സുവിശേഷം പ്രഘോഷിക്കുക " (മർക്കോസ് 16:15) എന്നത് സഭയുടെ കടമയുമാണ്. തെറ്റു ചെയ്താൽ ശിക്ഷിക്കപ്പെടണമെന്നത് ക്രിസ്തുവിന്റെ ലക്ഷ്യമല്ല; അതുകൊണ്ട് അത് സഭയുടെ ലക്ഷ്യവുമല്ല. ഏഴ് എഴുപതു പ്രാവശ്യം ക്ഷമിക്കണമെന്നതിന്റെ അർത്ഥം എല്ലാവർക്കുമറിവുള്ളതാണല്ലോ. എല്ലാ മനുഷ്യരും തെറ്റിലേയ്ക്ക് ചാഞ്ഞിരിക്കുന്നുവെന്നും, എല്ലാവരോടും സ്വർഗ്ഗീയ പിതാവ് കരുണയുള്ളതായിരിക്കുന്നതുപോലെ കരുണയുള്ളവരായിരിക്കണമെന്നതുമാണല്ലോ സഭയുടെ പ്രബോധനത്തിന്റെ കാതൽ. "ഞങ്ങളുടെ കടക്കാരോട് ഞങ്ങളും ക്ഷമിക്കുന്നതുപോലെ ഞങ്ങളോടും ക്ഷമിക്കണമെന്നാണല്ലോ "ക്രിസ്തു തന്റെ ശിഷ്യരെ പ്രാർത്ഥിക്കാൻ പഠിപ്പിച്ചതും. മാർത്തോമ്മാ നസ്രാണികളുടെ ചരിത്രത്തിൽ ഒത്തിരിയേറെ വീഴ്ചകൾ ഉണ്ടായിട്ടുണ്ട്. അവയൊക്കെ ഇന്നും മനസ്സിൽ സൂക്ഷിച്ച് , വൈരാഗ്യ ബുദ്ധിയോടെ നാം മുന്നോട്ടു പോയാൽ സഭയിൽ നീതി കിട്ടുമോ? പോർച്ചുഗീസുകാരും അന്ത്യോക്കാകാരും ഇംഗ്ലീഷുകാരുമെല്ലാം ഇവിടെ വന്ന് വിഭജനങ്ങൾ ഉണ്ടാക്കി നസ്രാണി സമൂഹത്തെ ഭിന്നതകളിലേയ്ക്ക് നയിച്ചു, തെറ്റിനു പകരം തെറ്റു ചെയ്താൽ പിന്നെ അതുകൊണ്ട് എന്ത് മെച്ചമാണ് ഇന്നുള്ള സഭയ്ക്കും, നാളത്തെ തലമുറകൾക്കും ഉണ്ടാകുന്നത്? കഴിഞ്ഞ കാല തെറ്റുകൾ തലനാരിഴ കീറി പരിശോധിച്ച് വരും തലമുറകളിലും വിഷം കുത്തിവച്ചതുകൊണ്ട് എന്തു നേട്ടമാണുണ്ടാകാൻ പോകുന്നത്? സഭയിലെ പിതാക്കന്മാരും ഇടയന്മാരും ജനങ്ങളോട് മറക്കാനും പൊറുക്കാനും പഠിപ്പിക്കുക. കഴിഞ്ഞ കാല തെറ്റുകളിൽ നിന്ന് പാഠം പഠിക്കാനും പഠിപ്പിക്കുക. ക്രിസ്തു പഠിപ്പിച്ച ക്ഷമയുടെയും സഹനത്തിന്റെയും പാഠം പഠിച്ച മഹാത്മഗാന്ധിക്ക് ഇൻഡ്യാ മഹാരാജ്യത്തിന് നീതി നേടിക്കൊടുക്കുവാൻ കരുത്തു കിട്ടി. "പിതാവെ ഇവർ ചെയ്യുന്നത് എന്തെന്ന് ഇവരറിയാത്തിതിനാൽ ഇവരോട് പൊറുക്കണമെ "എന്ന് പ്രാത്ഥിച്ചവന്റെ ശിഷ്യർ വൈരാഗ്യബുദ്ധിയോടെ മുന്നിട്ടിറങ്ങുന്നത് എതിർ സാക്ഷ്യം തന്നെ. സ്നേഹത്തിന്റെയും സഹകരണത്തിന്റെയും വിട്ടുവീഴ്ചയുടെയും മനോ

ഭാവത്തിൽ, അകന്നു നില്ക്കുന്നവർ ഒരു മേശയ്ക്കു ചുറ്റുമിരുന്ന് തുറന്നു പറഞ്ഞാൽ തീരാവുന്ന പ്രശ്നങ്ങളല്ലേ സഭയിലുള്ളൂ? "നിങ്ങളിൽ പാപം ഇല്ലാത്തവൻ ആദ്യം കല്ലെറിയട്ടെ " (യോഹ.8:8) എന്ന ക്രിസ്തു വചനം ഓർക്കുക. ആരാണ് തെറ്റുകളും കുറ്റങ്ങളും ഇല്ലാത്തവർ? പരസ്പരം ക്ഷമിക്കാനും തിരുത്താനും ശ്രമിക്കുക.

### v വാദപ്രതിവാദങ്ങൾക്കു പകരം സ്നേഹ സംഭാഷണങ്ങൾ നടത്തുക.

അവരവരുടെ ഭാഗം വാദിച്ചു ജയിക്കുന്നതിനു പകരം മറ്റുള്ളവരെകൂടെ കേൾക്കാനും മനസ്സിലാക്കാനും ശ്രമിക്കന്നതല്ലേ നല്ല മാർഗ്ഗം. ആധുനിക കാലത്ത് പരസ്പരമുള്ള സംവാദത്തിന്റെ മാർഗ്ഗമാണ് ശത്രുരാജ്യങ്ങൾ പോലും സ്വീകരിക്കാൻ ശ്രമിക്കുന്നത്. സഭയിലെ പിതാക്കന്മാർ എതിർപക്ഷത്തുള്ളവരുടെ കൂടെ കേൾക്കാൻ കാതോർക്കുന്നത് നല്ലതാണ്. എതിരഭിപ്രായം പറയുന്നവരെയെല്ലാം ശത്രുക്കളായി കാണേണ്ട കാര്യമില്ല. "കടക്കു പുറത്ത്" എന്നതാണോ സഭയുടെ ശൈലി ? അകത്തേക്കു വരു, നമുക്കൊരുമിച്ചിരുന്നു സംസാരിക്കാം എന്ന ശൈലി അല്ലേ ഫലപ്രദമാകവുക? ഓർത്തഡോക്സ് സഭയിലെ കാതോലിക്കാബാവായ്ക്കും, യാക്കോബായ സഭയിലെ ശ്രേഷ്ഠബാവായ്ക്കും (പാത്രിയാർക്കീസിനും), സീറോ മലബാർ സഭയിലെ മേജർ ആർച്ചു ബിഷപ്പിനും, മാർത്തോമ്മാ സഭയിലെ മെത്രാപ്പോലീത്തായ്ക്കും സീറോ മലങ്കര സഭയിലെ മേജർ ആർച്ചു ബിഷപ്പിനും മറ്റു സഭാ തലവന്മാർക്കും എന്തുകൊണ്ട് ഒന്നിച്ചിരുന്ന് സഭയിലെ പ്രശ്നങ്ങൾ ചർച്ച ചെയ്തു കൂടാ?

### vi സഭാ നേതൃത്വം രാഷ്ട്രീയ പക്ഷം ചേരരുത്

ഓരോ രാഷ്ട്രീയ പാർട്ടിയ്ക്കും അവരവരുടേതായ അജണ്ടയുണ്ട്. രാഷ്ട്രീയക്കാർക്ക് വോട്ടു കൂടുതൽ നേടി അധികാരത്തിലെത്തുക എന്നതാണ് ലക്ഷ്യം. ചിലപ്പോഴെങ്കിലും സഭയിലെ പിതാക്കന്മാർ കുറച്ചു പേരെങ്കിലും ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയുടെ പക്ഷം ചേരുമ്പോൾ അത് സാധാരണക്കാരായ വിശ്വാസികളുടെ ഇടയിൽ അസ്വസ്ഥതയ്ക്കു കാരണമാകും. സഭയുടെ പക്ഷം എപ്പോഴും ക്രിസ്തുവിന്റെ പക്ഷമാണ്. സഭയിലെ പിതാക്കന്മാർ ക്രിസ്തുവിന്റെ നാമത്തിൽ നിൽക്കേണ്ടവരാണ്. താൽക്കാലിക ലാഭത്തിനുവേണ്ടി ഏതെങ്കിലും രാഷ്ട്രീയ പാർട്ടികളോട് പക്ഷം ചേർന്നാൽ പിന്നീട് വലിയ വില നല്കേണ്ടി വരുമെന്ന കാര്യം തീർച്ചയാണ്. ഭിന്നിപ്പിച്ചു ഭരിക്കുക എന്നത് രാഷ്ട്രീയക്കാരുടെ ശൈലിയാണ്. സഭയിലെ പിതാക്കന്മാരും വൈദികരും ജാഗ്രതയോടെയും ക്ഷമയോടെയും കാര്യങ്ങളെ കൈകാര്യം ചെയ്യേണ്ടതുണ്ട്. കേരളത്തിലെ ക്രൈസ്തവ സമൂഹം വളരെ ശക്തരാണെന്നും, അതുകൊണ്ടു തന്നെ അവരെ ദുർബ്ബലരാക്കേണ്ടതുണ്ടെന്നും രാഷ്ട്രീയ നേതൃത്വങ്ങൾക്ക് വളരെ വ്യക്തമായറിയാം. തന്ത്രം, കുതന്ത്രം, കുടിലതന്ത്രം, കുബുദ്ധി, കുടില ബുദ്ധി, കാഞ്ഞബുദ്ധി എന്നു വേണ്ടാ എല്ലാ ചേരുവകളും ചേർത്ത് രാഷ്ടീയക്കാർ മുന്നേറും, എല്ലാ രാഷ്ട്രീയക്കാരും അങ്ങനെയാണെന്ന് പറയുന്നില്ല. "നേരെ പോ, നേരെ വാ "എന്നതായിരിക്കണം സഭയുടെ ശൈലി. "നിങ്ങളുടെ വാക്ക് അതെ അതെ എന്നോ, അല്ല അല്ല എന്നോ ആയിരിക്കട്ടെ. ഇതിനപ്പുറത്തുള്ളത് ദുഷ്ടനിൽ നിന്നു വരുന്നു" (മത്താ. 5:37) എന്ന ക്രിസ്തു വചനം ഓർക്കുക.

### vii സഭ ജനാധിപത്യ സമ്പ്രദായമല്ല; ക്രിസ്തു ആധിപത്യ സമ്പ്രദായമാണ് സ്വീകരിക്കേണ്ടത്

സഭയിൽ ഭരണ പക്ഷവും പ്രതിപക്ഷവുമില്ല, ക്രിസ്തുവിന്റെ പക്ഷം മാത്രമെയുള്ളൂ. സഭയിലെ സമ്പ്രദായം ജന പങ്കാളിത്ത സമ്പ്രദായമാണ്. ഭൂരിപക്ഷത്തിന്റെ ആവശ്യങ്ങളെയും അഭിപ്രായങ്ങളെയും, സഭാനേതൃത്വം മാനിക്കണം. ഒരു ഇടവകയിലെ വികാരിയച്ചനാണെങ്കിലും, രൂപതയിലെ മെത്രാനാണെങ്കിലും സഭയുടെ തലവനാണെങ്കിലും തന്റെ ജനത്തിന് തന്നെ വേണ്ടങ്കിൽ എത്രയും വേഗം സ്ഥലം കാലിയാക്കാൻ ശ്രമിക്കുക. ഇടവകയിൽ വികാരിയച്ചനും രൂപതയിൽ മെത്രാനും സഭയിൽ സഭാ തലവനും ജനത്തിന് "തലവനും പിതാവുമാണ്". കർദ്ദിനാൾ രാജാവാണോ എന്ന ന്യായാധിപന്റെ ചോദ്യത്തിന് മുൻപിൽ രാജാവിനെക്കാൾ വലിയ സ്ഥാനം ; അപ്പന്റെ സ്ഥാനമാണ്, തങ്ങളുടെ മേലദ്ധ്യക്ഷന് എന്ന് പറയാനുള്ള ചങ്കൂറ്റം ജനങ്ങൾക്കുണ്ടാകണം. അപ്പനെ അപ്പനായിട്ട് അംഗീകരിക്കാൻ പറ്റാത്ത മക്കൾ, അവർ എത്ര ഉന്നതരായാലും "ഗുരുത്വ"മില്ലാത്തവർ തന്നെ. സഭയെ ഒരു സമുദായ സംഘടനയോ രാഷ്ട്രീയ പ്രസ്ഥാനമൊ ആയിക്കാണുന്ന വൈദീകരും അല്മായരുമുണ്ട്. അധികാരം, സ്ഥാനമാനങ്ങൾ, പണം, പ്രശസ്തി ഇവയൊക്കെയാണ് ഇക്കൂട്ടരുടെ ലക്ഷ്യം

ഒരു കാര്യം വളരെ പ്രധാനമാണ്. സഭയിലെ പിതാക്കന്മാരും ദൈവജനവും തമ്മിൽ "പുത്രസ്വീകാര്യത്തിനു ചേർന്ന ബന്ധം" ഉണ്ടാകേണ്ടതുണ്ട്. അടിമത്വത്തിന്റെ ശൈലിയല്ല സഭയ്ക്കു ചേർന്നത്. പിതാക്കന്മാർക്ക് ജനങ്ങളെ കേൾക്കാൻ സഭാ നിയമങ്ങൾ തന്നെ അനേകം സാധ്യതകൾ നല്കുന്നുണ്ട്. അവയൊക്കെ സമയാ സമയങ്ങളിൽ ചേരുകയും സ്വതന്ത്രമായ അഭിപ്രായ ശേഖരണങ്ങൾ നടത്തുകയും വേണം. ഭൗതീക ഭരണം കൂടുതലായും വികേന്ദ്രീകരിച്ചു വൈദീകർക്കും അല്മായ നേതൃത്വത്തിനും കൈമാറണം. സാമ്പത്തിക കാര്യങ്ങളുടെ നടത്തിപ്പുകൾ സുതാര്യമാക്കണം. വരവു ചെലവുകളും, ബാധ്യതകളും ഒക്കെ ദൈവജനത്തെ അറിയിക്കണം. രാജ്യത്തിന്റെ നിയമങ്ങളും സഭയുടെ നിയമങ്ങളുമനുസരിച്ചാകണം സാമ്പത്തിക ക്രമീകരണങ്ങൾ നടക്കേണ്ടത്. സംഭാവനകൾ നല്കാൻ മാത്രമുള്ളവരല്ല അൽമായർ. അവരും കൂടെ ചേരുന്നതാണ് സഭ. ദൈവജനത്തിന്റെ ശുശ്രൂഷകരും, ദൈവീക കാര്യങ്ങളുടെയും സഭയിലെ സമ്പാദ്യങ്ങളുടെയും കാര്യവിചാരിപ്പുകാരും സൂക്ഷിപ്പുകാരും മാത്രമാണ് സഭയിലെ പിതാക്കന്മാരും വൈദീകരുമടങ്ങുന്ന ഇടയന്മാർ. പലപ്പോഴും, പിതാക്കന്മാർക്ക് പത്രമാസികകൾ വായിക്കുന്നതിനും, സോഷ്യൽ മീഡിയായിലൂടെ വിവരങ്ങൾ അറിയുന്നതിനും അവരുടെ ജോലിത്തിരക്കു മൂലം കഴിയാറില്ല. അതുകൊണ്ടു തന്നെ അവരുടെ ചുറ്റുമുള്ള കൂരിയ അംഗങ്ങളായിരിക്കും വിവരങ്ങൾ ധരിപ്പിക്കുന്നവർ. അധികാര മോഹികളും വലിയ സ്ഥാനമാനങ്ങൾ സ്വപ്നം കാണുന്നവരുമാണെങ്കിൽ ഇക്കൂട്ടർ സത്യം സത്യമായി പിതാക്കന്മാരെ കാര്യങ്ങൾ ധരിപ്പിക്കാറില്ല. പിതാക്കന്മാർക്ക് " നെല്ലും പതിരും തിരിച്ചറിയാൻ "സിധിച്ചില്ലെങ്കിൽ പിതാക്കന്മാരെ ഇക്കൂട്ടർ കുഴിയിൽ ചാടിക്കുമെന്നതിന് സംശയമില്ല. മേജർ ആർച്ചുബിഷപ്പായാലും, കർദ്ദിനാളാണെങ്കിലും, കാതോലിക്കാ ബാവാമാരാണെങ്കിലും എല്ലാവരും വളരെ നല്ല മനുഷ്യരും, ഹൃദയവിശാലതയും കാരുണ്യവും വിട്ടുവീഴ്ചാ മനോഭാവവുമുള്ളവരും വിശുദ്ധ ജീവിതം നയിക്കുന്നവരുമാണ്. പക്ഷെ അവരുടെ ചുറ്റും കുറെ ഉദയജീവികൾ കാണും. എതിരഭിപ്രായം പറയുന്നവരെ കാണാനൊ കേൾക്കാനൊ ഇക്കൂട്ടർ അനുവദിക്കില്ല. മറ്റൊരു സഭയിലെ സഭാ തലവനെയൊ പിതാക്കന്മാരെപ്പോലുമോ കാണാൻ ഇവർ അനുവദിക്കില്ല. ഏതു സഭയിൽപ്പെട്ടവരാണെങ്കിലും അവർ ക്രിസ്തുവിന്റെ ശിഷ്യരല്ലേ? ഏതു മതത്തിൽപ്പെട്ടവരാണെങ്കിലും അവർ ദൈവമക്കളല്ലേ? മതമില്ലാത്തവരും ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടവരല്ലേ?

### സമാപനം

സഭയിലെ അധികാരമാണെങ്കിലും രാഷ്ട്ര അധികാരമാണെങ്കിലും അവയൊക്കെ "മുകളിൽ " നിന്നു നൽകപ്പെട്ടവയാണ് എന്നു

ള്ളതാണ് ക്രിസ്തീയ വീക്ഷണം. അവയൊക്കെ ജനത്തിന്റെ നന്മയ്ക്കും വളർച്ചയ്ക്കും കൂട്ടായ്മക്കുമാണ് വിനിയോഗിക്കപ്പെടേണ്ടതാണ്. അധികാര സ്ഥാനങ്ങളിലിരിക്കുന്നവർ ദൈവദൂതന്മാരൊന്നുമല്ല. അവർക്കും തെറ്റുകുറ്റങ്ങൾ ഉണ്ടാകാം. മാർത്തോമ്മാ നസ്രാണി സഭ ഒരു കാലം വരെ ഒന്നായിരുന്നു. ഇന്നത് ചരിത്രത്തിന്റെ ഗതി വിഗതികളിൽ പലതായി വിഭജിക്കപ്പെട്ടു. കഴിഞ്ഞ കാലങ്ങളിലെ പാഠങ്ങൾ ഉൾക്കൊള്ളാതെ സഭാധികാരികൾ ഇനിയും വിഭജനങ്ങൾക്ക് വളം വച്ചു കൊടുക്കാതിരിക്കാൻ ശ്രമിക്കുക. "നിങ്ങളിൽ യോഗ്യരെ തിരിച്ചറിയാൻ ഭിന്നിപ്പുകൾ ഉണ്ടാകുകയെന്നതും ആവശ്യമാണ്" (1 കൊറി. 11:19) എന്ന പൗലോശ്ലീഹായുടെ വാക്കുകൾ ശ്രദ്ധിക്കുക. കഴിഞ്ഞ രണ്ടായിരം വർഷങ്ങളിലെ ക്രൈസ്തവ സഭയുടെ ചരിത്രത്തിൽ ഒത്തിരിയേറെ ഭിന്നിപ്പുകളും വിഭജനങ്ങളും ഉണ്ടായിട്ടുണ്ട്. അവയൊക്കെ പാഠമാക്കിക്കൊണ്ട് സഭാനേതൃത്വവും സഭാ മക്കളും പ്രാർത്ഥനാരൂപിയിൽ ദൈവഹിതത്തിന് കാതോർക്കുക. മാർത്തോമ്മാ നസ്രാണി സഭകളുടെ തലവന്മാർ ഒരേ മനസ്സോടെ കൂടിയിരുന്ന് എല്ലാ സഭകളുടെയും പ്രശ്നങ്ങൾ പരിശോധിച്ച് ദൈവാത്മാവിന്റെ ഇടപെടലിനായി കാത്തിരിക്കുക. ഒരു പുതിയ പെന്തക്കുസ്താ അനുഭവം തീർച്ചയായും രൂപപ്പെടും. ദൈവത്തിന്റെ നടത്തിപ്പിനായി സഭാനേതൃത്വം കാത്തിരിക്കുക. "സർവ്വസൃഷ്ടികളോടും സുവിശേഷം പ്രഘോഷിക്കുക" എന്നതു മാത്രമാകണം ക്രിസ്തുസഭയുടെ ആത്യന്തിക ലക്ഷ്യം. സഭകളുടെ ഐക്യത്തിനും, ദൈവജനത്തിന്റെ കൂട്ട്യ്മയ്ക്കും എതെങ്കിലുമൊരു സ്ഥാനം വിലങ്ങു തടിയാകുന്നുവെങ്കിൽ സ്വയം മാറി നില്ക്കാൻ സഭാ നേതൃത്വത്തിന് സാധിക്കണം. മനുഷ്യകുലത്തിന്റെ രക്ഷയ്ക്കായി സ്വർഗ്ഗം ചായിച്ചിറങ്ങി വന്ന് ദാസന്റെ രൂപം സ്വീകരിച്ചവൻ തന്നായാകണം ഇക്കാര്യത്തിൽ മാതൃകയാകേണ്ടത്. അനാവശ്യമായ പാരമ്പര്യവാദവും, സിംഹാസനവാദവും തലനാരിഴ കീറിമുറിച്ചുള്ള ദൈവശാസ്ത്രവിശകലനങ്ങളുമൊക്കെ മാറ്റിവച്ച് സ്വയം ശൂന്യവൽക്കരിക്കുവാൻ സഭയിലെ എല്ലാ തലത്തിലുമുള്ള ഇടയന്മാരും ശ്രമിക്കുമെന്ന് പ്രത്യാശിക്കുന്നു. ക്രിസ്തുവിന്റെ സഭ ഒരിക്കലും നശിക്കില്ല, പക്ഷെ അതിനെ ദുർബ്ബലമാക്കാൻ പൈശാചിക ശക്തികൾക്കു കഴിയും, ഒരു വ്യക്തിപോലും സഭാ കൂട്ടായ്മയിൽ നിന്ന് അകന്നു പോകാൻ അനുവദിക്കരുത്. ക്രിസതുവിന് എന്നും ശത്രുക്കളുണ്ടായിരുന്നു. ജനന കാലത്ത് ഹേറോദേസു മുതൽ , പരസ്യജീവിത കാലത്ത് സമൂഹത്തിന്റെ നേതാക്കന്മാരും ഫരിസേയരും നിയമജ്ഞരുമൊക്കെ. ക്രിസ്തുവിന്റെ സഭയ്ക്കും എക്കാലത്തും ശത്രുക്കളുണ്ടായിരിക്കും. വ്യക്തമായ നിലപാടുകൾ ഉള്ളവർക്കു മാത്രമേ ശത്രുക്കളുണ്ടാവുകയുള്ളു. ക്രൈസ്തവ സഭയ്ക്ക് എന്നും വ്യക്തമായ നിലപാടുകളുണ്ടായിരുന്നു. അതുകൊണ്ടു തന്നെ സഭയെ നശിപ്പിക്കാനുള്ള നീക്കങ്ങൾ ഭരണാധികാരികളുടെ ഭാഗത്തു നിന്നും, സാമൂഹിക മാധ്യമങ്ങളുടെ ഭാഗത്തു നിന്നും ഉദ്യോഗസ്ഥരുടെ ഭാഗത്തു നിന്നുമൊക്കെ ഉണ്ടാകും

സീറോ മലബാർ സഭയിലെ പ്രശ്നങ്ങളും പരിഹരിക്കപ്പെടണം, മലങ്കര ഓർത്തഡോക്സ് – യാക്കോബായ സഭയിലെ പ്രശ്നങ്ങളും എത്രയും വേഗം പരിഹരിക്കപ്പെടണം എന്ന കാര്യത്തിന് യാതൊരു സംശയവുമില്ല. ചില പ്രശ്നങ്ങൾ ദൈവം അനുവദിക്കുന്നതായിരിക്കും; പഴയനിയമത്തിലെ യോബിന്റെ കഥ പറയുന്നതുപോലെ . പക്ഷെ എല്ലാ പക്ഷത്തു നിന്നും ക്ഷമയും, വിട്ടുവീഴ്ചാ മനോഭാവങ്ങളും സഹകരണ ബുദ്ധിയും ഉണ്ടാകണം. അപരന് ഇടം കൊടുക്കാൻ സഭാധികാരത്തുള്ളവർക്ക് മനസ്സുണ്ടാകണം. ദൈവഹിതത്തിനുവേണ്ടി കാത്തിരിക്കണം; സെഹിയോൻ മാളികയിൽ അപ്പസ്തോലന്മാരും മാതാവും മറ്റ് ശിഷ്യഗണങ്ങളും കാത്തിരുന്നതുപോലെ. പിശാച് ദൈവപുത്രനെപ്പോലും പരീക്ഷിച്ചവനായിരുന്നുവെന്ന് വചനം പറയുന്നു. സഹോദരങ്ങളുടെ കാവൽക്കാരാണ് തങ്ങൾ ഓരോരുത്തരും എന്ന് ഓരോ ക്രൈസ്തവനും ബോധ്യമുണ്ടാകണം. ഉല്പത്തി പുസ്തകത്തിൽ 13-ാം അദ്ധ്യായത്തിൽ അബ്രഹാം ലോത്തിനോടു സംസാരിക്കുന്ന ഒരു രംഗമുണ്ട്. ലോത്തിന് അവന്റെ ഹിതമനുസരിച്ച് ഇഷ്ടമുള്ള പ്രദേശം സ്വന്തമാക്കാൻ അവസരം നല്കുന്നുണ്ട്. ലോത്ത് തനിക്കിഷ്ടമുള്ള ഭാഗം തെരഞ്ഞെടുത്തു. അബ്രഹാമിന് മിച്ചം വന്ന ഭാഗം അദ്ദേഹം സ്വന്തമാക്കി. പക്ഷെ ദൈവം അബ്രാഹാമിൻെറ പക്ഷത്തായിരുന്നു. സീറോമലബാർ സഭയിൽ കർദ്ദിനാൾ പിതാവ് തന്റെ ജനത്തോടും വൈദികരോടും പറയണം: നിങ്ങൾക്കിഷ്ടമുള്ളത് തെരഞ്ഞെടുക്കാൻ. അവരെ അവരുടെ സ്വാതന്ത്ര്യത്തിനു വിടുക. മലങ്കര ഓർത്തഡോക്സ് സഭയിലെ കാതോലിക്കാ വാവാ തിരുമേനിയും പിതാക്കന്മാരും ദൈവജനവും മറു പക്ഷത്തുള്ളവരോടു പറയണം നിങ്ങൾക്കിഷ്ടമുള്ളതു തിരഞ്ഞെടുക്കുക. ബാക്കി കാര്യങ്ങൾ ദൈവം നടത്തിക്കൊള്ളും. ദൈവം സത്യമാണ്; സ്നേഹമാണ്. വിശ്വാസത്തിന്റെ വെളിച്ചത്തിൽ ദൈവം എല്ലാം നന്മയ്ക്കായി പരിണമിപ്പിക്കും. വിശ്വാസത്തെ പരീക്ഷിക്കുന്നവനാണ് ദൈവം. പക്ഷെ അവസാന വിജയം സത്യത്തിന്റേതാകും; തീർച്ച. "സത്യമേവ ജയതേ" എന്നാണല്ലോ നമ്മുടെ ഭാരതത്തിന്റെയും ആപ്തവാക്യം . സത്യത്തിന്റെ വഴിയിലൂടെ, വിഭജനങ്ങളുടെ മുറിപ്പാടുകൾ ഉണക്കി, ബാബേൽ അനുഭവത്തിൽ നിന്നും മാർത്തോമ്മാ നസ്രാണി സമുദായം ഇനിയെങ്കിലും പെന്തക്കുസ്തായുടെ അനുഭവത്തിലേയ്ക്ക് കടന്നു വരണം.

സഭകളുടെ തലവന്മാരും, സഭകളിലെ പിതാക്കന്മാരും വൈദികരും ദൈവജനവും ഒന്നിച്ചു വരുന്നതിനുള്ള വേദികൾ ആരും മനപ്പൂർവ്വം നഷ്ടപ്പെടുത്തരുത്. എന്തെങ്കിലുമൊക്കെ ന്യായങ്ങൾ പറഞ്ഞ് അങ്ങനെയുള്ള വേദികളിൽ നിന്ന് ഒഴിഞ്ഞു മാറുന്നത് ക്രിസ്തുവിനോടും അവന്റെ സഭയോടും ചെയ്യുന്ന ദ്രോഹമായിരിക്കും. സഭയിലെ ഇടയന്മാർ ഐക്യത്തിന്റെ വക്താക്കളാകണം. യേശു പറഞ്ഞു "നിങ്ങളിൽ വലിയവനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ശുശ്രൂഷകനും നിങ്ങളിൽ ഒന്നാമനാകാൻ ആഗ്രഹിക്കുന്നവൻ നിങ്ങളുടെ ദാസനുമായിരിക്കണം. ശുശ്രൂഷിക്കപ്പെടാനല്ല, ശുശ്രൂഷിക്കാനും അനേകരുടെ മോചനദ്രവ്യമായി സ്വജീവൻ കൊടുക്കാനും മനുഷ്യപുത്രൻ വന്നിരിക്കുന്നതുപോലെ തന്നെ" (മത്താ. 20:27-28). സാമ്രാജ്യത്തിന്റെ ശൈലി സഭാനേതൃത്വം വെടിയണം. അധികാരം ശുശ്രൂഷയാണെന്ന ചിന്തയുണ്ടാകണം. നമുക്കു പ്രാർത്ഥിക്കാം : "സഭമേൽ രക്ഷക കൃപ ചെയ്കാ യോജിപ്പിക്കുക വൈദികരിൽ; സത്യമതാം വിശ്വാസത്തെ ഏകസ്വരത്തിൽ ഘോഷിപ്പാൻ"

# മാർ ഗ്രിഗോറിയോസ് ക്യാമ്പസ് കൃപയുടെ കൂടാരം



ഡോ. കെ. വി. തോമസുകുട്ടി
കൈമലയിൽ

സാധാരണ മനുഷ്യ ജീവിത ങ്ങൾ അസാധാരണമായ കാരുണ്യ പ്രവാഹത്തിന്റെ സാന്നിധ്യ ത്തിൽ മറ്റൊന്നായിത്തീരുന്ന മാസ്മരികതയാണ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഇടപെടലിൽ അഞ്ചലിന് സംഭവിച്ചത്. ആ പുണ്യപാദസ്പർശമേറ്റ മണ്ണ് സകല മനുഷ്യർക്കുമുള്ള കൃപയുടെ വരദാനമായി മാറി. അഞ്ചൽ സെന്റ് മേരീസ് മലങ്കര കത്തോലിക്കാ ദേവാലയത്തിൽ തുടങ്ങി സെന്റ് ജോസഫ്സ് ഹാർട്ട് ഫൗണ്ടേഷനിൽ എത്തിനിൽക്കുമ്പോൾ, മനുഷ്യന്റെ സമസ്ത ജീവിതത്തെയും പരിപാലിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യുന്ന പന്ത്രണ്ടോളം സ്ഥാപനങ്ങൾ അഞ്ചലിന്റെ വളർച്ചക്ക് കാരണവും പ്രേരണയുമായി നിലകൊള്ളുന്നു. അവ ഓരോന്നും മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പരിലാളന സ്വീകരിച്ചതോ, ദർശനം ഉൾക്കൊണ്ടതോ ആണ്. ആയിരക്കണക്കിന് ആളുകളാണ് ഓരോ സ്ഥാപനത്തിലും ദിവസേന എത്തുന്നത്. പ്രത്യക്ഷമായും പരോക്ഷമായും ആയിരങ്ങൾക്ക് ജീവിതമാർഗം നൽകുന്ന ഇടങ്ങൾ ആണ് ഇവ. മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സ്വപ്ന ഭൂമിയിൽ ഓരോ സ്ഥാപനവും സ്നേഹത്തിന്റെയും കരുണയുടെയും ഉറവിടവും പ്രസരണ കേന്ദ്രവുമാണ്. ഈ അന്തരീക്ഷത്തിന്റെ ഓരോ അണുവിലും ഗ്രിഗോറിയോസ് തിരുമേനിയുടെ ഗന്ധമുണ്ട്. അഞ്ചൽ സെൻറ് ജോൺസ് കോളേജും, മിഷൻ ആശുപത്രിയും, സെൻറ് ജോൺസ് സ്കൂളും ഉൾപ്പെടെ പന്ത്രണ്ടോളം സ്ഥാപനങ്ങൾ ഉൾക്കൊള്ളുന്ന വിസ്തൃതമായ പ്രദേശം ഇനി മുതൽ 'മാർ ഗ്രിഗോറിയോസ് ക്യാമ്പസ്' എന്ന് അറിയപ്പെടുമെന്ന് മലങ്കര സഭയുടെ തലവനും പിതാവുമായ കർദിനാൾ മാർ ബസേലിയോസ് ക്ളീമിസ് കാതോലിക്കാബാവ പ്രഖ്യാപിച്ചു. മലങ്കര കത്തോലിക്കാ സഭയുടെ കീഴിൽ അഞ്ചലിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങൾ, അവ സ്ഥാപിക്കുന്നതിനും വളർത്തുന്നതിനും നേതൃത്വം കൊടുക്കുകയും അഞ്ചലിനെ പറ്റി വലിയ സ്വപ്നങ്ങൾ ഹൃദയത്തിൽ സൂക്ഷിക്കുകയും ചെയ്ത മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ പേരിൽ പുനസമർപ്പിക്കപ്പെട്ടതു, വന്ദ്യ പിതാവിന്റെ ഇരുപത്തഞ്ചാം ഓർമ്മപ്പെരുന്നാളിന്റെ അവസരത്തിലായത് ദൈവ നിയോഗം.

### അഞ്ചൽ സെൻറ് മേരീസ് ഇടവക

മാർ ഗ്രീഗോറിയോസ് ക്യാംപസിന്റെ തിലകക്കുറിയും ശക്തിസ്രോതസ്സുമാണ് അഞ്ചൽ സെൻറ് മേരീസ് ഇടവക. ഇന്ത്യക്കു സ്വാതന്ത്ര്യം കിട്ടുന്നതിന് മുൻപ്, മലങ്കര പുനരൈക്യത്തിന്റെ ആരംഭ നാളുകളിൽത്തന്നെ അഞ്ചലിൽ ഒരു മിഷൻ കേന്ദ്രം ആരംഭിച്ചിരുന്നു. കേരളത്തിലെ വലിയ സൈനിക ശക്തികളിൽ ഒന്നായിരുന്ന ഇളയിടത്തു സ്വരൂപത്തിൽ കൊട്ടാരക്കര ശാഖയിൽ ഉൾപ്പെട്ട കിഴക്കൻ വനപ്രദേശമായിരുന്നു അഞ്ചൽ. ക്രമേണ അതൊരു കുടിയേറ്റ മലയോര ഗ്രാമ പ്രദേശമായി മാറി. നാടിന്റെ പലഭാഗത്തും നിന്നും ഭാഗ്യാന്വേഷികളായി കടന്നുവന്ന ഏതാനം പേർ ഒരുമിച്ചു ചേർന്ന് 1934 –ൽ ആരംഭിച്ചതാണ് അഞ്ചൽ മലങ്കര കത്തോലിക്കാ ഇടവക.

വളരെ വേഗതയിലായിരുന്നു അഞ്ചൽ സെൻറ് മേരീസ് മലങ്കര കത്തോലിക്കാ ഇടവകയുടെ വളർച്ച. എട്ടു കുടുംബങ്ങളിൽ നിന്ന് അത് ക്രമാനുഗതമായി വളർന്നു. തൽഫലമായി ഇടവക ഇപ്പോഴത്തെ സെമിത്തേരി പള്ളി നിൽക്കുന്ന സ്ഥലത്തു നിന്നും 1966–ൽ അഞ്ചൽ സെന്റ് ജോൺസ് കോളേജ് കാമ്പസ്സിലേക്ക് മാറ്റി. ഇടവകാംഗങ്ങളുടെ എണ്ണം ദിനംപ്രതി വർധിച്ചു വന്നു. കോളേജിലും ഹോസ്പിറ്റലിലും പരിസരപ്രദേശങ്ങളിലും എത്തിച്ചേർന്നവർ ഇടവകാംഗങ്ങളായി. അഞ്ചലിനൊപ്പം അതിവേഗം വളരുന്ന സെൻറ് മേരീസ് ഇടവകയ്ക്ക് എല്ലാസൗകര്യങ്ങളുമുള്ള ഒരു ഇടവക ദൈവാലയം അനിവാര്യമായി. അങ്ങനെയാണ് 1979–ൽ കോളേജ് ക്യാമ്പസ്സിനോട് ചേർന്ന് അഞ്ചൽ കുളത്തുപ്പുഴ റോഡിനു അഭിമുഖമായി ഒരു തീയേറ്ററിനുവേണ്ടി അടിസ്ഥാനമിട്ടിരുന്ന സ്ഥലം വിലക്ക് വാങ്ങി അവിടെ ഇപ്പോഴത്തെ ദൈവാലയം നിർമ്മിക്കപ്പെട്ടത്. നാല്പതു വർഷങ്ങൾ കൊണ്ട് ഇടവകാംഗങ്ങളുടെ എണ്ണം പലമടങ്ങായി. മുഴുവൻ ഇടവകാംഗങ്ങൾക്കും ഒരുമിച്ചു നിന്ന് ആരാധനയിൽ പങ്കെടുക്കാനുള്ള സ്ഥലസൗകര്യം ഇപ്പോഴത്തെ ദൈവാലയത്തിനും ഇല്ല. ധാരാളം ഇതര മതസ്ഥർ സ്ഥിരമായി പ്രാർഥനക്കായി എത്തുന്ന സ്ഥലമാണ് ഇത്. കൂടുതൽ സൗകര്യങ്ങളോടെ വലുപ്പമുള്ള ഒരു ദൈവാലയം ഓരോ ഇടവക അംഗത്തിന്റെയും പ്രാർഥനയും ആഗ്രഹവുമാണ്. മാർ ഗ്രീഗോറിയോസ് ക്യാമ്പസിന്റെ പൊതു ആരാധനാ സ്ഥലമാണ് ഈ ഇടവക ദേവാലയം. അഞ്ചൽ വൈദിക ജില്ലാ വികാരി വെരി. റവ. ഫാ. ബോവാസ് മാത്യു അഞ്ചൽ ദൈവാലയത്തിനു നേതൃത്വം കൊടുക്കുന്നു.

### സ്നേഹത്തിന്റെ കയ്യൊപ്പ്

മാർ ഗ്രീഗോറിയോസ് ക്യാംപസിലെ എല്ലാ സ്ഥാപനങ്ങളും ദൈവാലയസ്ഥാപനത്തിന് ശേഷം രൂപപ്പെട്ടതാണ്. നിശ്ചിത ഇടവേളകളിൽ അഞ്ചൽ ഡി.എം. കോൺവെന്റ്, സെൻറ് ജോസഫ്സ് മിഷൻ ഹോസ്പിറ്റൽ, സെൻറ് ജോൺസ് കോളേജ്, സെൻറ് ജോൺസ് സ്കൂൾ, മാർ ബസേലിയോസ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി , സ്കൂൾ ഓഫ് നഴ്സിംഗ്, കോളേജ് ഓഫ് നഴ്സിംഗ്, മറ്റ് അനുബന്ധ സ്ഥാപനങ്ങൾ എന്നിവ ആരംഭിച്ചു. 1994 നു മുൻപ് ഈ കാമ്പസ്സിൽ ആരംഭിച്ച സ്ഥാപനങ്ങളിൽ മാത്രമല്ല തുടർന്ന് സ്ഥാപിതമായ എം.സി.എ കോളേജ്, കോളേജ് ഓഫ് നഴ്സിംഗ്, കാത്‌ലാബ് തുടങ്ങിയ എല്ലാ ഇടങ്ങളിലും വന്ദ്യ പിതാവിന്റെ കയ്യൊപ്പു പ്രകടമാണ്. ഒരു ദേശത്തിന്റെ സമഗ്ര വളർച്ചയെ പറ്റിയുള്ള സ്വപ്നങ്ങളും സാധാരണ ജനങ്ങളുടെ ഉന്നതിയുമായിരുന്നു പിതാവിന്റെ ദർശനവും ജീവിതവും. ക്യാമ്പസ്സിനുള്ളിൽ മാത്രമല്ല അഞ്ചൽ പ്രദേശം മുഴുവൻ ആ താപസന്റെ പർണശാല ആയിരുന്നു. അതിനു ഏറ്റവും നല്ല ഉദാഹരണമാണ് അഞ്ച

## മാർ ഗ്രിഗോറിയോസ് ക്യാംപസ്
### അഞ്ചൽ

St.Mary's Church

St.Joseph's Mission Hospital

St.John's College

St.John's School

Mar Baselios Institute of Technology

St.Joseph's Heart Foundation

St.Joseph's College of Nursing

St.Joseph's School of Nursing

CAMPUS INSTITUTIONS

Jayamatha Hostel

B.Sc Nursing College Hostel

School of Nursing Hostel

D M Convent

ലിൽ ഒരു ബാങ്കിങ് സ്ഥാപനം കൊണ്ടുവരുന്നതിന് അദ്ദേഹം നടത്തിയ ഇടപെടലുകൾ. കോളേജ് വന്നതോടെ രൂപപ്പെട്ട വികസന സാധ്യതകളും പുതിയ വരുമാന സ്രോതസ്സുകളും വ്യക്തികളുടെ മാത്രമല്ല ഒരു നാടിന്റെ മുഴുവൻ വികസനത്തിന് ഉപയുക്തമാകണം എന്ന ലക്ഷ്യത്തിലാണ് അഞ്ചലിൽ ഫെഡറൽ ബാങ്കിന്റെ ഒരു ശാഖ ആരംഭിക്കുന്നതിനു തിരുമേനി നേതൃത്വം കൊടുത്തത്. പുറത്തു സുരക്ഷിത സൗകര്യം കിട്ടാതിരുന്ന സമയത്ത്, കോളേജിന്റെ ഒരു മുറി സൗജന്യമായി വിട്ടുകൊടുത്താണ് മാർ ഗ്രീഗോറിയോസ് തിരുമേനി അഞ്ചലിന്റെ സാമ്പത്തിക ഉയർത്തെഴുന്നേൽപിനു നായകത്വം വഹിച്ചത്.

### വലിയവീട്ടിൽ അച്ചൻ

ഭാഗ്യസ്മരണാർഹനായ മാർ ഇവാനിയോസ് തിരുമേനി അഞ്ചലിന്റെ ഹൃദയഭാഗത്തായി വാങ്ങിയ പട്ടരുവിള എന്നറിയപ്പെട്ടിരുന്ന ഏറനാട് എസ്റ്റേറ്റാണ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ സ്വപ്നസാക്ഷാത്ക്കാരത്തിനു വേദിയായത്. വിദ്യാഭ്യാസം, ആരോഗ്യം, തൊഴിൽ, സാമ്പത്തിക ആസൂത്രണം, കൃഷി, പ്രകൃതി സംരക്ഷണം എന്നിങ്ങനെ മനുഷ്യന്റെ സുസ്ഥിര വളർച്ചക്ക് സഹായകമായ എല്ലാ സൗകര്യങ്ങളും സാധ്യതകളും വന്ദ്യ പിതാവ് അവിടെ ഒരുക്കി. വിശാലവും മനോഹരവുമായ ഈ സ്ഥലം വാങ്ങുന്നതിനു അഭിവന്ദ്യ പിതാവിനെ പ്രേരിപ്പിച്ചതും വേണ്ട ക്രയവിക്രയങ്ങൾ നടത്തിയതും വലിയവീട്ടിൽ അച്ചൻ എന്നറിയപ്പെട്ടിരുന്ന പെരിയ ബഹു. അലക്സാണ്ടർ കോർ എപ്പിസ്കോപ്പ ആയിരുന്നു. കോളേജിന്റെയും ഹോസ്പിറ്റലിന്റെയും തുടക്കത്തിനും നടത്തിപ്പിനും അദ്ദേഹം നൽകിയ സംഭാവനകൾ വളരെ വലുതാണ്. മാർ ഗ്രിഗോറിയോസ് പിതാവിന്റെ പേരിൽ ഈ ക്യാംപസിലെ സ്ഥാപനങ്ങൾ പുനർനാമകരണം ചെയ്യപ്പെടുമ്പോൾ, വലിയവീട്ടിൽ അച്ചന്റെ ആത്മാവും ഏറെ സന്തോഷിക്കുന്നുണ്ടാവും എന്നതിൽ സംശയമില്ല.

### വിദ്യാഭ്യാസ പ്രവർത്തനങ്ങൾ

മാർ ഗ്രീഗോറിയോസ് ക്യാമ്പസ്സിലെ വിദ്യാഭാസ സ്ഥാപനങ്ങൾക്ക്, പ്രത്യേകിച്ച് സെൻറ് ജോൺസ് കോളേജിന് അഞ്ചലിന്റെ ഭാഗധേയം മാറ്റിക്കുറിക്കുന്നതിനും ഒരു ജനതയുടെ ഉയിർത്തെഴുനേല്പിനും കാരണമായ അദ്ഭുതകരമായ ചരിത്രമാണ് പറയാനുള്ളത്. ആധുനിക ജീവിതത്തിനു ആവശ്യമായതൊന്നും ഇല്ലാത്ത, നല്ല റോഡുകളോ ഗതാഗത സൗകര്യങ്ങളോ ഇല്ലാത്ത, നല്ല വീടുകൾ ഇല്ലാത്ത, വിദ്യാഭ്യാസ സൗകര്യങ്ങൾ ഇല്ലാത്ത, എല്ലാ മാനദണ്ഡങ്ങളിലും പിന്നോക്കമായിരുന്ന ഒരു മലയോര ഗ്രാമത്തെ കേരളത്തിലെ അതിവേഗം വളരുന്ന ഒരു പട്ടണമാക്കി മാറ്റിയത് അഞ്ചൽ സെൻറ് ജോൺസ് കോളേജ് ആണ്. ഒരു വിദ്യാഭാസ സ്ഥാപനം ഒരു പ്രദേശത്തിന്റെ വളർച്ചക്ക് ഇത്രമേൽ സ്വാധീനം ചെലുത്തിയ അധികം ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടാൻ ഉണ്ടാവില്ല. നിങ്ങളുടെ വെളിച്ചം ലോകത്തിന്റെ മുൻപിൽ പ്രകാശിക്കട്ടെ (മത്തായി 5/16) എന്ന തിലകക്കുറി വചനം ആപ്തവാക്യമാക്കിയ കോളേജ് അജ്ഞതയുടെയും അസമത്വത്തിന്റെയും ദാരിദ്ര്യത്തിന്റെയും തിന്മകളുടെയും അരക്ഷിതത്വത്തിന്റെയും അന്ധകാരം നിറഞ്ഞ ഒരു നാട്ടിൽ തന്റെ ലക്ഷ്യത്തോട് നൂറു ശതമാനം വിശ്വസ്തത പുലർത്തിക്കൊണ്ട് ജ്ഞാനത്തിന്റെയും പ്രത്യാശയുടെയും സംസ്കാരത്തിന്റെയും സാഹോദര്യത്തിന്റെയും പൊൻ വെളിച്ചം പകർന്നു ആയിരങ്ങൾക്ക് മാർഗദീപമായി , മലമുകളിൽ ഉയർത്തപ്പെട്ട പ്രകാശ ഗോപുരം പോലെ ഇന്നും പരിലസിക്കുമ്പോൾ ശിരസു നമിച്ചു സ്മരിക്കേണ്ട നാമമാണ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടേത്. സെൻറ് ജോൺസ് ബോധിവൃക്ഷത്തെ മറ്റൊരു സ്ഥലത്തു സ്ഥാപിക്കാനുള്ള എല്ലാ സമ്മർദ്ദങ്ങൾ ഉണ്ടായിട്ടും അപര്യാപ്തതകൾ ഏറെ ഉണ്ടായിരുന്ന അഞ്ചൽ പ്രദേശം തെരെഞ്ഞെടുത്തത് ഭാഗ്യ

സ്മരണാർഹനും വിദ്യാഭ്യാസ സാമൂഹ്യ വിചക്ഷണനുമായിരുന്ന ബെനെഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ദീർഘവീക്ഷണം ഒന്നുകൊണ്ടു മാത്രമാണ്.

### അഞ്ചൽ വികസന സമിതി

1964-ൽ സ്ഥാപിതമായ കോളേജ് ഉന്നത വിദ്യാഭ്യാസത്തിന്റെ വലിയ സാധ്യതയാണ് അഞ്ചലിന് മുൻപിൽ തുറന്നിട്ടത്. പടിവാതിൽക്കൽ തുറന്നു കിട്ടിയ വിദ്യാഭ്യാസത്തിന്റെ സാധ്യത നാട്ടുകാർ ആവേശത്തോടെ പ്രയോജനപ്പെടുത്തി. ആയിരങ്ങൾ ബിരുദവും ബിരുദാന ബിരുദവും നേടി. സ്വദേശത്തും വിദേശത്തും ലഭ്യമായ തൊഴിലവസരങ്ങൾ പ്രയോജനപ്പെടുത്തി. ഓരോവീടിന്റെയും സാമ്പത്തിക നിലവാരം ഉയർന്നു. ജീവിത സാഹചര്യങ്ങൾ വർധിച്ചു. ധാരാളം ആളുകൾ കോളേജിലെ ഉദ്യോഗത്തിനും മറ്റുമായി നാടിന്റെ നാനാ ഭാഗത്തു നിന്നും അഞ്ചലിൽ വന്നു താമസമാക്കി. കോളേജ് കേന്ദ്രബിന്ദുവായി അഞ്ചൽ വികസനത്തെപ്പറ്റി വ്യാപകമായ ചിന്ത ബലപ്പെട്ടു. കോളേജിന്റെ പ്രിൻസിപ്പൽ ബഹു. ഫിലിപ്പ് സി. പന്തോളിൽ അച്ചൻ അധ്യക്ഷനായി അഞ്ചൽ ലോക്കൽ ഡവലപ്മെന്റ് കമ്മിറ്റി എന്ന വികസന സമിതി രൂപീകരിക്കപ്പെട്ടു. ഗ്രന്ഥശാലകളും സാംസ്കാരിക കേന്ദ്രങ്ങളും രൂപം കൊണ്ടു. വിദ്യാഭ്യാസപരമായ അഞ്ചലിന്റെ വളർച്ചക്ക് ആനുപാതികമായി സാമ്പത്തിക, സാംസ്കാരിക, സാമൂഹിക രംഗങ്ങളിൽ വലിയ മാറ്റത്തിന് തുടക്കമായി. സമാനതകൾ ഇല്ലാത്ത വേഗതയിൽ അഞ്ചൽ വളരുകയായിരുന്നു. പഠന മികവിനും നൈപുണ്യ വികസനത്തിനും ധാർമിക ബലത്തിനും സ്വഭാവ രൂപീകരണത്തിനും ക്രിസ്തുവിന്റെ സ്നേഹത്താൽ മനുഷ്യ നന്മക്കായി സമർപ്പണം ചെയ്യാൻ പ്രാപ്തിയുള്ള യുവ തലമുറയെ രൂപപ്പെടുത്തുക ലക്ഷ്യമിട്ട് തലയെടുപ്പോടെ മുന്നേറുന്ന സെന്റ് ജോൺസിന് കഴിഞ്ഞ അഞ്ചര പതിറ്റാണ്ടായി സമൂഹത്തിൽ അനുകരണീയമായ സദ്ഫലങ്ങൾ പുറപ്പെടുവിക്കുന്നതിനു കഴിഞ്ഞിട്ടുണ്ട്.

### ദേശീയ അംഗീകാരം

ഇംഗ്ലീഷ്, മലയാളം, ഹിന്ദി, സിറിയക്, പൊളിറ്റിക്സ്, പബ്ലിക് അഡ്മിനിസ്ട്രേഷൻ, എക്കണോമിക്സ്, കോമേഴ്സ്, ബോട്ടണി, കെമിസ്ട്രി, എൻവയോൺമെന്റൽ സയൻസ്, മാത്തമാറ്റിക്സ്, ഫിസിക്സ്, സുവോളജി എന്നീ വകുപ്പുകളിലായി ബിരുദ ബിരുദാനന്തര കോഴ്സുകളും ഗവേഷണ സൗകര്യങ്ങളും, മികച്ച ലൈബ്രറി-കമ്പ്യൂട്ടർ സൗകര്യങ്ങളുമുള്ള കോളേജ് നാക് അക്രെഡിറ്റേഷൻ രണ്ടാം സൈക്കിളിൽ എ പ്ലസോടെ ദേശീയ അംഗീകാരം നേടിയിട്ടുണ്ട്. കേരളാ സർവകലാശാലയിലെ ഏറ്റവും മികച്ച കോളേജുകളിൽ ഒന്നാണ് അഞ്ചൽ സെൻറ് ജോൺസ് കോളേജ്. നാട്ടിലും ലോകത്തിന്റെ വിവിധ ഭാഗങ്ങളിലും ഔദ്യോഗിക-രാഷ്ട്രീയ-കലാ-സാഹിത്യ-മത-സാംസ്കാരിക-സാമ്പത്തിക മണ്ഡലങ്ങളിൽ പ്രശോഭിക്കുന്ന ആയിരങ്ങൾ ഈ കലാലയത്തിന്റെ സമ്പത്തും അഭിമാനവുമാണ്. റവ. ഫാ. ജോൺസൻ പുതുവേലിൽ ആണ് കോളേജിന്റെ ഇപ്പോഴത്തെ പ്രിൻസിപ്പൽ.

### അഞ്ചൽ സെൻറ് ജോൺസ് സ്കൂൾ

വിദ്യാഭാസ മേഖലയിലെ മറ്റൊരു സുപ്രധാന സ്ഥാപനമാണ് അഞ്ചൽ സെൻറ് ജോൺസ് സ്കൂൾ. സെൻറ്. ജോൺസ് കോളേജിലെ ജീവനക്കാരുടെ മക്കൾക്ക് നല്ല വിദ്യാഭാസം നൽകുന്നതിനുള്ള ഉദ്യമത്തിന്റെ സാക്ഷാത്ക്കാരമാണ് അഞ്ചൽ സെൻറ് ജോൺസ് സ്കൂൾ. 1984 -ൽ ആർച്ച് ബിഷപ്പ് ബെനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി സെൻറ് ജോൺസ് സ്കൂൾ നാടിനായി സമർപ്പിച്ചു. 16 കുട്ടികളുമായി ആരംഭിച്ച സ്കൂൾ ഇന്ന് രണ്ടായിരത്തി അറുനൂറിലധികം വിദ്യാർഥികളും നൂറ്റമ്പതിലധികം ജീവനക്കാരുമായി വളർന്നത് യാദൃശ്ചികമല്ല. ഇന്ന് അഞ്ചലിലെ ഏറ്റവും പ്രിയപ്പെട്ട വിദ്യാലയമാണ് സെൻറ് ജോൺസ്. സമാനതകളില്ലാത്ത അച്ചടക്കവും, ശ്രേഷ്ഠമായ മൂല്യബോധവും ഉയർന്ന പഠന നിലവാരവും, മികച്ച വിജയവും മാത്രമല്ല, പാഠ്യ പാഠ്യേതര വിഷയങ്ങളിലും സാങ്കേതിക മികവിലും മറ്റു മികവ് പുലർത്താവുന്ന മേഖലകളിലേക്കുള്ള തുറവിയും സെൻറ് ജോൺസിനെ അന്തർദേശീയ തലത്തിലേക്കുയർത്തുന്നു. ബഹു.ബോവസ് മാത്യു അച്ചനാണ് ഇപ്പോൾ സ്കൂളിന്റെ ചുമതല വഹിക്കുന്നത്.

### സാങ്കേതിക പ്രൊഫഷണൽ

വിദ്യാഭാസ രംഗം മാർ ബസേലിയോസ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി സാങ്കേതിക പ്രൊഫഷണൽ വിദ്യാഭാസ രംഗത്ത് അഞ്ചലിൽ വ്യക്തിമുദ്ര പതിപ്പിച്ച സ്ഥാപനമാണ് മാർ ബസേലിയോസ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി. മോറാൻ മോർ സിറിൽ ബസേലിയോസ് കതോലിക്കബാവയുടെ വിദ്യാഭ്യാസ വീക്ഷണത്തിന്റെ ഫലമാണ് എം.സി.എ കോളേജ്. കമ്പ്യൂട്ടർ പഠനത്തിന്റെ അനന്ത സാധ്യതകൾ പ്രയോജനപ്പെടുത്തുന്നതിനു സഹായകമായി കമ്പ്യൂട്ടറിൽ ബിരുദാനന്തര ബിരുദവും ഗവേഷണ സൗകര്യവുമാണ് ഇവിടെയുള്ളത്. എ.ഐ.സി.ടി.ഇ അംഗീകാരമുള്ള എം.സി.എ ബിരുദം ഇവിടെ നിന്നും നേടിയ വിദ്യാർഥികൾ കാംപസ് തെരെഞ്ഞെടുപ്പ് വഴിയും അല്ലാതെയും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ഉന്നത നിലയിൽ ഔദ്യോഗിക ജീവിതം നയിക്കുന്നു. റവ. ഫാ. രഞ്ജി മണിപ്പറമ്പിൽ ആണ് ഇപ്പോൾ കോളജിനു നേതൃത്വം നൽകുന്നത്.

### ആതുര ശുശ്രൂഷാ രംഗം ഡി. എം. കോൺവെന്റ്

പള്ളി സ്ഥാപിച്ച് ഒന്നര പതിറ്റാണ്ടിനു ശേഷമാണ് ഇടവകയുടെ സേവനത്തിനായി മേരി മക്കൾ സന്യാസിനിമാർ അഞ്ചലിൽ എത്തുന്നത്. 1949 ൽ അഞ്ചൽ പട്ടരുവിളയിൽ മേരി മക്കൾ സന്യാസിനികളുടെ ഒരു മഠം ആരംഭിച്ചത്, ഈ ക്യാമ്പസിനെ സംബന്ധിച്ചും അഞ്ചലിനു പൊതുവായും വലിയ മാറ്റത്തിന്റെ തുടക്കമാണ് കുറിച്ചത്. സമാനതകളില്ലാത്ത കരുണയുടെ മുഖമായിരുന്നു ഓരോ സന്യാസിനിയും. ജീവിതത്തിന്റെ വേദനകളിലൂടെ കടന്നുപോകുന്ന സാധാരണ മനുഷ്യരുടെ ഇടയിൽ ഡി.എം. സിസ്റ്റേഴ്സിന്റെ സേവനം നാട്ടുകാരെ അത്ഭുതപ്പെടുത്തി. ത്യാഗപൂർവം അവർ ഓരോവീടും കയറിയിറങ്ങി. ഭക്ഷണവും മരുന്നും നൽകി, പ്രാർഥിച്ചു, പഠിപ്പിച്ചു. യാതൊരു ചികിത്സ സൗകര്യവും ഇല്ലാതിരുന്ന നാടിനു മേരി മക്കൾ സന്യാസിനികളുടെ പ്രാർഥനയും ത്യാഗപൂർണമായ ജീവിതവും സ്വർഗീയ സാന്നിധ്യമായി. റോഡുകളോ, നല്ല ഇടവഴികളോ, ഗതാഗത സൗകര്യങ്ങളോ ഇല്ലാത്ത ഒരു നാട്ടിൽ ആവശ്യമുള്ള എല്ലാവരിലേക്കും കരുണയുടെയും സ്നേഹത്തിന്റെയും കൈത്താങ്ങുമായി എത്തിച്ചേരുക ശ്രകരമായപ്പോഴാണ് ഒരു ചെറിയ ക്ലിനിക് ആരംഭിക്കുന്നത്. 1954 ൽ വളരെ യളിയ നിലയിൽ ആരംഭിച്ച ക്ലിനിക്കാണ് ഇന്ന് എല്ലാ സൗകര്യങ്ങളുമുള്ള മൾട്ടി സ്പെഷ്യലിറ്റി ഹോസ്പിറ്റൽ ആയി വളർന്നത്. ഇന്ന് അത്യാധുനിക ആശുപത്രികളിൽ ലഭിക്കുന്ന എല്ലാ ചികിത്സകളും അതിന്റെ മികവിൽ ലഭ്യമാക്കാനുള്ള സൗകര്യങ്ങളും സമർഥരായ ഡോക്ടർമാരും ഇവിടുണ്ട്. ഇതിൽ ഏറ്റവും ശ്രദ്ധേമായ മുന്നേറ്റമാണ് ഹാർട്ട് ഫൌണ്ടേഷൻ സ്ഥാപിക്കുകവഴി നടത്തിയിരിക്കുന്നത്. രോഗികൾക്ക് വേണ്ട ശുശ്രൂഷ കരുതലോടെ, കരുണയോടെ നൽകുന്നതിന് പരിശീലനം സിദ്ധിച്ച നഴ്സുമാരും അവർക്കു നേതൃത്വം നൽകുന്ന സിസ്റ്റർമാരും അഞ്ചലിൽ ആതുര സേവനത്തിന്റെ പുതിയ പാഠമാണ് നൽകിയത്. റവ. സിസ്റ്റർ ലില്ലി തോമസ് ഡി.എം ഹോസ്പ്പിറ്റലിന്റെ ഡയറക്ടർ ചുമതലയിൽ എല്ലാ ശുശ്രൂഷകൾക്കും നേതൃത്വം നല്കുന്നു.

### സെൻറ്. ജോസഫ്സ് കോളേജ് ഓഫ് നഴ്സിംഗ്/ സ്കൂൾ ഓഫ് നഴ്സിംഗ്

നേഴ്സിങ്ങിൽ മൂന്നര വർഷത്തെ പഠനവും പരിശീലനവുമാണ് സ്കൂൾ ഓഫ്

നേഴ്സിങ്ങിൽ നൽകുന്നത്. വിദ്യാർഥിനികൾ സ്കൂളിനോട് ചേർന്നുള്ള ഹോസ്റ്റലിൽ താമസിച്ചു പഠിക്കുന്നു. പഠനത്തിലും പരിശീലനത്തിലും താമസത്തിലും ബഹു. സിസ്റ്റേഴ്സ്ന്റെ മേൽനോട്ടം പഠന മികവിനും സുരക്ഷിത ജീവിതത്തിനും കാരണമാവുന്നു. സ്കൂൾ ഓഫ് നഴ്സിങ്ങിന് റവ. സി. ശോഭിത ഡി.എം. നേതൃത്വം നൽകുന്നു. ഇന്ത്യൻ നഴ്സിംഗ് കൗൺസിലിന്റെയും കേരളാ നഴ്സിംഗ് കൗൺസിലിന്റെയും അംഗീകാരത്തോടെ നേഴ്സിങ്ങിൽ ബി.എസ്.സി, എം.എസ്.സി ബിരുദങ്ങളാണ് കോളേജ് നൽകുന്നത്. കേരള യൂണിവേഴ്സിറ്റി ഓഫ് ഹെൽത്ത് സയൻസസ് ലെ മികച്ച നേഴ്സിങ് കോളേജുകളിൽ ഒന്നാണ് അഞ്ചൽ സെൻറ്. ജോസഫ്സ് കോളേജ് ഓഫ് നഴ്സിംഗ്. 2002 ൽ ആരംഭിച്ച സെൻറ് ജോസഫ്സ് നേഴ്സിങ് കോളേജിൽ നേഴ്സിങ്ങിൽ ബിരുദാനന്തര ബിരുദത്തിനും ഗവേഷണത്തിനും ഉള്ള സൗകര്യങ്ങൾ ഉണ്ട് . എല്ലാവർക്കും ജീവന്റെ സമൃദ്ധിക്കു വേണ്ടി പുതിയ അറിവുകൾ നേടുന്നതിനും, സ്നേഹത്തിന്റെയും കരുണയുടെയും വറ്റാത്ത ഉറവയായി മനുഷ്യ ജീവനെ സംരക്ഷിക്കുന്നതിനുള്ള നൈപുണ്യം ആർജിക്കുവാനുള്ള സാധ്യതയാണ് ഓരോ വിദ്യാർഥിക്കും ഇവിടെ ലഭിക്കുന്നത്. കോളേജിനോടനുബന്ധിച്ചുള്ള ഹോസ്റ്റലിൽ ബഹു. സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ മികച്ച താമസ ഭക്ഷണ സൗകര്യങ്ങളാണ് നൽകുന്നത്. കോളേജ് ഓഫ് നേഴ്സിങ്ങിന് പ്രിൻസിപ്പൽ റവ. സി. വിമൽ ജോസ് ഡി.എം. നേതൃത്വം നൽകുന്നു.

### ഹോസ്റ്റലുകൾ

പഠനത്തിനും ജോലി സംബന്ധമായും ആയിരക്കണക്കിന് ആളുകളാണ് മാർ ഗ്രീഗോറിയോസ് ക്യാമ്പസ്സിൽ ദിനംപ്രതി എത്തുന്നത്. ദൂരെ സ്ഥലങ്ങളിൽ നിന്നും സെൻറ് ജോൺസ് കോളേജിൽ വന്നു പഠിക്കുന്ന പെൺകുട്ടികൾക്ക് കോളേജ് തുടങ്ങിയ 1964 മുതൽ തന്നെ ഹോസ്റ്റൽ സൗകര്യം നൽകിയിരുന്നു. ജയമാതാ ഹോസ്റ്റലിനു കോളേജിനോളം പഴക്കമുണ്ട്. മുഖ്യമായും സെൻറ് ജോൺസ് കോളേജിലെ ദൂരെ സ്ഥലങ്ങളിൽ നിന്നും എത്തുന്ന വിദ്യാർഥിനികളുടെയും അധ്യാപികമാമാരുടെയും താമസസ്ഥലമാണിത്. പരിമിതമായ അളവിൽ സ്ഥല ലഭ്യതക്കനുസരിച്ചു മറ്റു സ്ഥാപനങ്ങളിൽ ജോലിചെയ്യുന്ന സ്ത്രീകൾക്കും താമസ സൗകര്യം നൽകിവരുന്നു. റവ.സി. കനീഷ്യസ് ഡി.എം. ജയ്മാതാ ഹോസ്റ്റലിനു നേതൃത്വം നൽകുന്നു. സെൻറ് ജോസഫ്സ് സ്കൂൾ ഓഫ് നഴ്സിങ്ങും, കോളേജ് ഓർ നഴ്സിംഗ് ആരംഭിച്ചപ്പോൾ അതോടൊപ്പം പെൺകുട്ടികൾക്ക് താമസ സൗകര്യം ഒരുക്കേണ്ടിവന്നപ്പോഴാണ് ആദ്യം ജി.എൻ.എം ഹോസ്റ്റലും പിന്നീട് കോളേജ് ഓഫ് നഴ്സിംഗ് ആരംഭിച്ചപ്പോൾ ബി.എസ് .സി. നഴ്സിംഗ് ഹോസ്റ്റലും ആരംഭിച്ചത്. വീടുകളിൽ നിന്നും ദൂരെ ആയിരിക്കുന്ന പെൺകുട്ടികൾക്ക് മാതൃ സവിശേഷമായ ശ്രദ്ധയും കരുതലുമാണ് ബഹു. സിസ്റ്റേഴ്സ് നൽകുന്നത്. ഉത്തരവാദിത്വമുള്ള ഉത്തമ സ്ത്രീകളായി വളർന്നു വരാനും ഉത്തരവാദിത്തങ്ങൾ ഏറ്റെടുത്തു സ്വയംപര്യാപ്തമാകാനുമുള്ള പരിശീലനമാണ് ഹോസ്റ്റൽ ജീവിതത്തിലൂടെ ലഭ്യമാകുക. റവ.സി. ദയാ തോമസ് ഡി. എം, റവ. സി. പൂർണിമ ഡി.എം, റവ.സി. പട്രീഷ്യ ഡി. എം. എന്നിവർ ഈ ഹോസ്റ്റലുകളുടെ ചുമതല വഹിക്കുന്നു.

### പാലിയേറ്റിവ് കെയർ യൂണിറ്

മിഷൻ ആശുപത്രിയിൽ അധികം ശ്രദ്ധിക്കപ്പെടാതെ പ്രവർത്തിക്കുന്ന ഒന്നാണ് സ്വാന്തന ചികിത്സയുടെ വിഭാഗം. ശാരീരികമായ വ്യഥകളും മാനസികവും സാമൂഹികവും ആയ വ്യസനങ്ങളും അനുഭവിക്കുന്നവർക്ക് ആശ്വാസത്തിന്റെ സാന്ത്വനമാണിവിടെ നല്കുകുന്നത്. മാരകരോഗങ്ങൾ ബാധിച്ചു ജീവിതത്തിലേക്ക് തിരിച്ചു വരാൻ കഴിയാത്തവർക്ക് വേദന നിവാരണം ഉൾപ്പെടെ ജീവിതം പരമാവധി ക്ലേശരഹിതമായി മുന്നോട്ട് കൊണ്ടുപോകുവാനും സഹായിക്കുന്നു. ചികിത്സയോടൊപ്പം, മെച്ചപ്പെട്ട നഴ്സിംഗ് കെയറും, കൗൺസിലിംഗും പ്രാർഥനയും സമ്മിശ്രമായി സാമന്യയിപ്പിച്ചു നൽകി, ജീവിതത്തിന്റെ ഒഴിവാക്കാനാവാത്ത സാഹചര്യങ്ങളെ ഹൃദ്യതയോടെ സ്വീകരിക്കാൻ പ്രാപ്തമാക്കുന്ന കരുണയുടെ മുഖമാണിവിടം. അതിജീവനത്തിനു ശേഷം രോഗിയും കുടുംബവും നേരിടുന്ന ശാരീരികവും സാമൂഹികവും മാനസികവും സാമ്പത്തികവുമായ വെല്ലുവിളികൾക്ക് ഹൃദ്യമായ പുഞ്ചിരിയോടെ, പ്രാർഥനയോടെ, മടുപ്പില്ലാതെ പരിഹാരം ചെയ്യുന്ന സന്യാസിനികൾ. പണം അപ്രസക്തമാണിവിടെ. രോഗിക്ക് മാത്രമല്ല, കൂട്ടിരിപ്പുകാർക്കും, ബന്ധുക്കൾക്കും, ശുശ്രൂഷിക്കുന്നവർക്കും ഏതെങ്കിലും ഒക്കെ വിധത്തിൽ സഹായിക്കുന്നവർക്കും ആശ്വാസമേകുന്ന സ്ഥലമാണ് സെൻറ് ജോസഫ്സ് പാലിയേറ്റിവ് കെയർ യൂണിറ്റ്. റവ. ഡോ .സി. ആൻസ്ലെറ്റ് ഡി.എം. പാലിയേറ്റിവ് കെയർ യൂണിറ്റിന്റെ ചുമതല വഹിക്കുന്നു.

### ക്രിസ്തുവിന്റെ സ്നേഹം നിർബന്ധിക്കുന്നു

കഴിഞ്ഞ ആറര പതിറ്റാണ്ടു കാലമായി മേരിമക്കൾ സന്യാസിനിമാർ അഞ്ചൽ പ്രദേശത്തിനു നൽകിയ സേവനം അതുല്യമാണ്. മാറിമാറി വന്ന നൂറുകണക്കിന് സിസ്റ്റേഴ്സ് ജാതിയോ മതമോ സമ്പത്തോ നോക്കാതെ പതിനായിരക്കണക്കിന് മനുഷ്യർക്ക് ആശ്വാസം നൽകിയും, ശുശ്രൂഷിച്ചും, പ്രാർഥിച്ചും, ആശ്വസിപ്പിച്ചും, താങ്ങായി നിന്നു. അനവധി മനുഷ്യരെ മരണത്തിൽ നിന്നും ജീവനിലേക്കു കൂട്ടികൊണ്ടുവന്നു. എന്താണീ സമർപ്പണത്തിന്റെ പ്രേരകശക്തി? മിഷൻ ആശുപത്രിയുടെ മുൻപിൽ അതിന്റെ മറുപടി എഴുതിവച്ചിട്ടുണ്ട്: 'ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ പ്രേരിപ്പിക്കുന്നു'.

റവ. സി. ലില്ലി തോമസ് ഡി.എം. മഠത്തിനും ഹോസ്പിറ്റലിനും അനുബന്ധ സ്ഥാപനങ്ങൾക്കും നേതൃത്വം നൽകുന്നു.

മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മെത്രാഭിഷേകത്തിന്റെ ആദ്യനാളുകളിലാണ് അഞ്ചൽ മിഷൻ ഹോസ്പിറ്റൽ സ്ഥാപിതമായത്. പിതൃതുല്യമായ ശ്രദ്ധയും കരുതലും എക്കാലവും അഭിവന്ദ്യ പിതാവ് സെൻറ് ജോസഫ്സ് മിഷൻ ഹോസ്പിറ്റലിനോടും അനുബന്ധ സ്ഥാപനങ്ങളോടും പുലർത്തിയിരുന്നു. മാർ ഗ്രീഗോറിയോസ് ക്യാമ്പസ്സിന്റെ ഭാഗമാവുക വഴി വന്ദ്യ പിതാവിന്റെ ചിന്തകളും, സ്നേഹത്തിന്റെ നിറവും ജീവിതത്തിന്റെ ലാളിത്യവും പ്രാർഥനയുടെ ആഴവും കൂടുതൽ പ്രകടമാക്കുന്നതിനു ഹോസ്പിറ്റൽ സമൂഹം മുഴുവൻ പുനസമർപ്പണം ചെയ്യപ്പെടുകയാണ്.

### വളർച്ചയുടെ പടിയിലേക്കുള്ള ചുവടുവയ്പ്പ്

മനോഹരവും, വിശാലവുമായ സെൻറ് ജോൺസ് ക്യാമ്പസ്സിനെ മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പേരുമായി ബന്ധപ്പെടുത്തി 'മാർ ഗ്രിഗോറിയോസ് ക്യാമ്പസ്' നാമകരണം ചെയ്തത് ഈ ക്യാമ്പസിനെ സംബന്ധിച്ചും അഞ്ചൽ പ്രദേശത്തെ സംബന്ധിച്ചും വളർച്ചയുടെ അടുത്ത പടിയിലേക്കുള്ള ചുവടുവയ്പ്പാണ്. മാർ ഗ്രീഗോറിയോസ് പിതാവിന്റെ ജീവിത വീക്ഷണവും പ്രേഷിത ചൈതന്യവും പ്രാർഥനാ ജീവിതവും വറ്റാത്ത കരുണയുടെ നിറവും അതിന്റെ പൂർണതയിൽ ഉൾക്കൊണ്ടു കൊണ്ട് വളർച്ചയുടെ അടുത്ത ഘട്ടത്തിലേക്ക് ഈ നാടിനെ ചേർത്ത് പിടിക്കുകയാണ് മാർ ബസേലിയോസ് കാർഡിനൽ ക്ളീമിസ് കാതോലിക്കാ ബാവ ഈ പ്രഖ്യാപനത്തോടെ ചെയ്തിരിക്കുന്നത്. നാടിന്റെ വികസനത്തിനായി, സ്നേഹത്തിന്റെ നിറവിൽ, ഒപ്പം ... ഒരുമിച്ച്.

# പാശ്ചാത്യ പരിവേഷത്തിൽനിന്നും പാവന പൗരോഹിത്യത്തിലേക്ക്



ഫ്രാൻസിസ് താഴമൺ

അന്നൊരു ശനിയാഴ്ചയായിരുന്നു. ഞങ്ങൾ കുറച്ചു സുഹൃത്തുക്കൾ കുടുംബസമേതം, ഒരു വീട്ടിൽ കൂടിയിരിക്കുന്ന സമയം. കുറച്ചു കുട്ടികൾ അവിടെ കളിച്ചുകൊണ്ടിരുന്നു. അവരിൽ അഞ്ചാറു വയസ്സുള്ള ഒരു പയ്യൻ സാവധാനം എന്റെ അടുത്തേക്ക് വന്നു. അവൻ കറുത്ത പാൻസും ഷർട്ടും ധരിച്ചിരുന്നു. ഒരു വെളുത്ത കഷണം പേപ്പർ മടക്കി അവന്റെ ഷർട്ടിന്റെ കോളറിൽ (അച്ചന്മാരുടെ കോളർ പോലെ) വച്ചിട്ട് അവൻ ചിരിച്ചു കൊണ്ട് പറഞ്ഞു 'ബാബു അങ്കിൾ, ഐ ആം എ പ്രീസ്റ്റ് " അത് മറ്റാരുമായിരുന്നില്ല, നമ്മുടെ പ്രീയങ്കരനായ ജോബിൻ തോമസ് ശെമ്മാശൻ ആയിരുന്നു.

ഒരു ബാലന്റെ തമാശയോ കുസൃതിയോ ആയി മാത്രമേ ഞങ്ങൾ അന്ന് ഈ സംഭവത്തെ കണ്ടിരുന്നുള്ളു. എന്നാൽ, തനിക്കു ലഭിച്ച ദൈവവിളിയുടെ നേരിയ സ്ഫുലിംഗം തന്റെ കൗമാരത്തിലും പ്രതേകിച്ചു യൗവനത്തിലും പ്രോജ്ജ്വലിപ്പിച്ചു, ഡീക്കൻ ജോബിൻ അതിനെ ഒരു യാഥാർഥ്യമാക്കിത്തീർത്തു. സമ്പൽ സമൃദ്ധിയുടെയും സുഖസൗകര്യങ്ങളുടെയും ലൗകീകതയുടെയും അതിപ്രസരമുള്ള ഒരുനാട്ടിൽ, പൗരോഹിത്യവും വിരക്തജീവിതവും നിരന്തരം വിമർശിക്കപ്പെടുന്ന ഇക്കാലയളവിൽ, സ്നേഹവും, ത്യാഗവും സർവോപരി ആത്മസമർപ്പണവും അവശ്യം ആവശ്യമുള്ള യഥാർത്ഥ പൗരോഹിത്യം കാംക്ഷിക്കുക തന്നെ വളരെ ക്ലേശകരമാണ്, അതുകൊണ്ടു തന്നെ വളരെ വിരളവുമാണ്.

മേൽപ്പറഞ്ഞ പ്രതികൂല സാഹചര്യങ്ങളിലും പൗരോഹിത്യം പൂവണിയുമെന്നു സ്വന്തം ജീവിതത്തിലൂടെ ഡീക്കൻ ജോബിൻ നമ്മെ ഉത്ബോധിപ്പിക്കുന്നു. കുടുംബ പ്രാർത്ഥനയുള്ള, ദൈവവിളിക്കു ആത്മാർത്ഥമായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന കുടുംബം, ആരാധനയിലൂടെയും വേദപരിശീലനം വഴിയായും ആത്മീയത പരിപോഷിപ്പിക്കുന്ന ഇടവകസമൂഹം, മാതൃകാ വൈദികർ, നല്ല കൂട്ടുകെട്ട്, നല്ല മാർഗ്ഗ നിർദ്ദേശകർ എന്നിവ ദൈവവിളിയെ, പ്രതികൂല സാഹചര്യങ്ങളെ തരണം ചെയ്തു യാഥാർഥ്യമാക്കുവാൻ സഹായിക്കുമെന്ന് ജോബിൻ ശെമ്മാശന്റെ അനുഭവം നമ്മെ പഠിപ്പിക്കുന്നു. മതേതരത്വവും ലൗകികതയും ഉപഭോഗ സംസ്കാരവും സാമൂഹിക മാധ്യമങ്ങളിലൂടെ കൊടികുത്തിവാഴുന്ന, ദൈവവിളി വളരെ കുറവുള്ള ഇക്കാലത്തു, വൈദികവൃത്തി സ്വീകരിക്കുവാൻ ജോബിൻ ശെമ്മാശനെ പ്രേരിപ്പിച്ചതു എന്താണെന്നു ഞാൻ ആരാഞ്ഞു. മറുപടി വളരെ ത്വരിതവും വ്യക്തവുമായിരുന്നു. 'ശൈശവം മുതൽക്കേ പുരോഹിതനാകുവാനുള്ള അഭിനിവേശം എനിക്കുണ്ടായിരുന്നു. എന്നാൽ ഈ ആഗ്രഹം ഒരു ഉറച്ച തീരുമാനമായത്, യൗവനത്തിൽ എനിക്കേശുക്രിസ്തുവുവുമായി ഉണ്ടായ വ്യക്തിപരമായ ബന്ധവും അതുവഴി അവിടുന്ന് നൽകിയ വെളിപ്പെടുത്തലുമാണ്. മറ്റുള്ളവരും ക്രിസ്തുവിനെ അടുത്തറിയുവാൻ വേണ്ടി എന്റെ ജീവിതം പൂർണമായി സമർപ്പിക്കുവാൻ ഞാൻ തീരുമാനിച്ചു'.



വളരെ ശാന്തനും മിതഭാഷിയുമായ ജോബിൻ പരോപകാരത്തിൽ സദാ ഉത്സുകനാണ്. വളരെ ചെറുപ്പം മുതൽ തന്നെ അൾത്താര ശുശ്രൂഷിയായിരുന്ന ജോബിൻ ഇടവകയിലെ മതബോധന പരിശീലനത്തിനു ശേഷം എം.സി.വൈ.എമ്മിലും വളരെ സജീവമായിരുന്നു. ഇടവകയിലെ മറ്റു യുവജനങ്ങൾക്കും കുട്ടികൾക്കും ജോബിൻ ഒരു ഉദാത്ത മാതൃകയും പ്രചോദനവുമാണ്. മാതൃഭാഷ മലയാളമല്ലാത്ത ഡീക്കൻ ജോബിൻ വളരെ ശ്രമകരമായി മലയാളം പഠിച്ചു മലയാള ഭാഷയിൽ പ്രഥമദിവ്യബലി അർപ്പിക്കുവാൻ തീരുമാനിച്ചിരിക്കുന്നത് വളരെ ശ്ളാഘനീയം തന്നെ. ജോബിൻ തോമസ് ശെമ്മാശൻ കാനഡയിൽനിന്നുള്ള പ്രഥമ മലങ്കര വൈദികനും നോർത്ത് അമേരിക്കയിൽ നിന്നുള്ള മൂന്നാമത്തെ വൈദികനും ആണെന്നുള്ള വസ്തുത പ്രത്യേകം സ്മരണീയമാണ്.

വെണ്ണികുളത്തിനടുത്തുള്ള കാഞ്ഞിരപ്പാറ, സെയിന്റ് തോമസ് മലങ്കര കത്തോലിക്കാ ഇടവകയിൽനിന്നും കാനഡയിലുള്ള ടോറോന്റോയിലെ സെയിന്റ് മേരീസ് മലങ്കര കത്തോലിക്കാ ഇടവക അംഗമായ ചമതക്കൽ ജോർജ് തോമസിന്റെയും (ബാബുകുട്ടി) സൂസമ്മയുടെയും (സൂസൻ) മൂത്തമകനായി ജനിച്ച ജോബിൻ പ്രാഥമിക വിദ്യാഭ്യാസത്തിനു ശേഷം കമ്പ്യൂട്ടർ സയൻസിൽ ബിരുദം നേടി. എങ്കിലും തന്റെ ദൈവവിളി, തിരിച്ചറിയുവാൻ പ്രാർത്ഥനയിലൂടെ, ജോബിൻ നിരന്തരം പരിശ്രമിച്ചുകൊണ്ടിരുന്നു. കാനഡയിലും അമേരിക്കയിലുമായി വൈദീകപഠനം പൂർത്തിയാക്കിയ ജോബിൻ 2019 ഫെബ്രുവരി 24 നു മലങ്കര കത്തോലിക്കാ സഭയുടെ നോർത്ത് അമേരിക്ക-കാനഡ എപ്പാർക്കിയുടെ അധ്യക്ഷൻ, അഭിവന്ദ്യ ഫീലിപ്പോസ് മാർ സ്തേഫാനോസ് പിതാവിൽ നിന്നും ശെമ്മാശ്ശപട്ടം സ്വീകരിച്ചു.

ദൈവകൃപയാൽ 2019, നവംബർ 16-നു പൗരോഹിത്യം (കശീശ്ശാപട്ടം) സ്വീകരിക്കുന്നതിന് ഒരുങ്ങി കൊണ്ടിരിക്കുന്ന ജോബിൻ തോമസ് ശെമ്മാശൻ, നോർത്ത് അമേരിക്കയിലും കാനഡായിലുമുള്ള മലങ്കര കത്തോലിക്കാ സഭക്കും, വിശിഷ്യാ ടോറോന്റോയിലെ മലങ്കര കത്തോലിക്കാ സമൂഹത്തിനും വലിയ പ്രചോദനവും അനുഗ്രഹവുമാണ്.' തന്റെ ഭവനത്തിലുള്ളവർക്ക് കൃത്യ സമയ ത്തു ഭക്ഷണം കൊടുക്കുവാൻ യജമാനൻ നിയോഗിച്ച വിശ്വസ്തനും വിവേകിയുമായ ഭൃത്യനെപ്പോലെ" (മത്തായി:24:45) തന്നെ വിളിച്ച ക്രിസ്തുനാഥന്റെ ഭവനത്തിൽ സ്തുത്യർഹമായ പുരോഹിത ശുശ്രൂഷ ചെയ്യുവാൻ ജോബിൻ അച്ചനെ ദൈവം സമൃദ്ധമായി അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# പ്രണയക്കുരുക്കിന്റെ കാണാപ്പുറങ്ങൾ

കെസിബിസി ഐക്യജാഗ്രതാ കമ്മീഷൻ

ഇതര മതങ്ങളിലെ പെൺകുട്ടികളെ പ്രണയം നടിച്ച്, പീഡനത്തിന് വിധേയരാക്കിയും തട്ടിക്കൊണ്ടു പോയി മതം മാറ്റിയും പ്രണയക്കുരുക്കിൽപ്പെടുത്തുന്നവർക്കു സംരക്ഷണവും പ്രോത്സാഹനവും നല്കുന്ന ചില ഗൂഢ സംഘങ്ങൾ കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിക്കുന്നതായുള്ള സംശയം ബലപ്പെടുത്തുന്ന സംഭവങ്ങളാണ് സമീപകാലത്തുണ്ടായിക്കൊണ്ടിരിക്കുന്നത്. ഒരു പെൺകുട്ടി ഭീകരാനുഭവങ്ങളെക്കുറിച്ച്, അവളുടെ പിതാവ് വഴി പോലീസിൽ സമർപ്പിച്ച പരാതി രണ്ടു മാസത്തോളം അവഗണിക്കുകയും പൊതുസമൂഹം അതേറ്റെടുക്കുമെന്നായപ്പോൾ കേസിലെ മുഖ്യപരാതികൾ അവഗണിച്ച് ദുർബല ങ്ങളായ വകുപ്പുകൾ ചുമത്തി കുറ്റവാളിയെ സംരിക്ഷിക്കാൻ മുതിരുകയും ചെയ്ത പോലീസ് നടപടി കേരള മനസാക്ഷിയെ ഞെട്ടിപ്പിക്കുന്നതാണ്.

ഇതര സമുദായങ്ങളിൽ ഭിന്നതയും വിമത നീക്കങ്ങളും വളർത്തി അവരുടെ വിശ്വാസജീവിതവും സാമുദായിക ഐക്യവും ആന്തരിക ഭദ്രതയും തകർക്കുന്നതിനുള്ള ആസൂത്രിത നീക്കങ്ങൾ നടത്തുന്നതിലും ഇത്തരം ഗൂഢസംഘങ്ങൾ ബദ്ധശ്രദ്ധരായി കാണപ്പെടുന്നു. കന്യാസ്ത്രീ സമരത്തിൽ സജീവ പ്രവർത്തകരും സംഘാടകരുമായി ഇവർ പ്രത്യക്ഷപ്പെട്ടത് പലരെയും അത്ഭുതപ്പെടുത്തിയിരുന്നു. യു.എൻ.എ.യുടെ സമരത്തിലും ക്രൈസ്തവ മാനേജ്മെന്റുകളുടെ കീഴിലുള്ള ആശുപത്രികൾ മുഖ്യമായും ടാർജറ്റു ചെയ്യപ്പെട്ടതും ആകസ്മികമായ ഒന്നായി കാണാൻ കഴിയുമായി രുന്നില്ല.

ക്രിസ്തീയ സന്ന്യാസം മനുഷ്യാവകാശ ലംഘനവും പൗരാവകാശ ധ്വംസനവുമാണെന്ന വാദവുമായി, ഈയിടെ സന്ന്യാസചര്യയിൽനിന്നു പുറത്താക്കപ്പെട്ട ഒരു മുൻ കന്യാസ്ത്രീയുടെ പേരിൽ കത്തോലിക്കാസഭാവിരുദ്ധ കൂട്ടായ്മയുണ്ടാക്കി ക്രൈസ്തവ വിശ്വാസത്തെയും മതജീവിതത്തെയും തെരുവിൽ വിചാരണ ചെയ്യാൻ നേതൃത്വം നല്കുന്നതും ഇതേ ഗൂഢസംഘം തന്നെയെന്നാണ് മനസ്സിലാക്കുന്നത്. ആഗോളതലത്തിൽ ക്രൈസ്തവ വിരോധം പുലർത്തുന്ന (മതത്തിന്റെ ലേബലുള്ള) ചില തീവ്രവാദ സംഘടനകളുടെ സൈദ്ധാന്തിക പിന്തുണയും സാമ്പത്തിക പിൻബലവും ഇവരുടെ പ്രവർത്തനങ്ങൾക്ക് ശക്തി പകരുന്നതായും സംശയിക്കുന്നു.... കൃത്യമായ ആസൂത്രണവും ഏകോപനവും വ്യാപകമായ പ്രവർത്തന ശൃംഖലയുമുള്ള ഒരു സംഘടിത ശക്തിയായി കേരളമുൾപ്പെടെയുള്ള സംസ്ഥാനങ്ങളിൽ പ്രവർത്തിക്കുന്ന ഈ ഗൂഢ സംഘങ്ങൾക്ക് സാമ്പത്തികവും രാഷ്ട്രീയവുമായ ലക്ഷ്യങ്ങളാണ് ഉള്ളതെന്നു മനസ്സിലാക്കാൻ കഴിയും.

നിയതമായ സംഘടനാരൂപവും സവിശേഷ തകൾ ഏറെയുള്ള ഒരു സമാന്തര സാമ്പത്തിക ക്രമവും സജീവ പ്രവർത്തകരുമുള്ള ഈ രാഷ്ട്രീയ -സാമ്പത്തിക സംവിധാനത്തിന് സംസ്ഥാനത്തിന്റെ എല്ലാ മുക്കിലും മൂലയിലും ആഴത്തിൽ വേരോട്ടമുണ്ട് എന്നതും എല്ലാ രാഷ്ട്രീയ പാർട്ടികളെയും വരുതിക്കു നിർത്താനും തങ്ങളുടെ ആജ്ഞാനുവർത്തി കളാക്കാനും കഴിയുന്ന സാമ്പത്തിക ശേഷിയും സംഘടനാമികവുമുണ്ട് എന്നതും ശക്തമായ ഒരു രാഷ്ട്രീയ പ്രസ്ഥാനമായി കേരള മണ്ണിൽ ആഴത്തിൽ ഇവർ വേരിറക്കിക്കഴിഞ്ഞു എന്നതും ഗൗരവമായി പരിഗണിക്കേണ്ട വസ്തുതകളാണ്. ഈ പ്രസ്ഥാനത്തെ അതായിരിക്കുന്നതു പോലെ തിരിച്ചറിയാനും പ്രതി രോധിക്കാനും ആരും തയ്യാറാവുന്നില്ല എന്നത് ആശ്ചര്യമുണർത്തുന്നതാണ്. ഭീകരത പ്രോത്സാഹി പ്പിക്കുന്ന അന്തർദേശീയ പൊളിറ്റിക്കൽ ഇസ്ലാം ഉണ്ടെന്നും അതിനു ആഗോളതലത്തിൽ വേരുകളു ണ്ടെന്നും, ആകയാൽ അതിനു കേരളത്തിൽ വേരോട്ടം ഉണ്ടെന്നും തിരിച്ചറിയണം.

കേരളത്തിൽ നടന്നുകൊണ്ടിരിക്കുന്ന തീവ്രവാദ പ്രവർത്തനങ്ങളെപ്പറ്റി സൂചിപ്പിച്ചു പോയാലുടൻ അത് മുസ്ലീം വിരുദ്ധതയാണ് എന്നു പറയുന്നവർ, തീവ്രവാദ പ്രവർത്തനങ്ങളുടെ ഉത്തരവാദിത്വം മുസ്ലീം സമുദായത്തിന്റെ മേൽ കെട്ടിവച്ചു സമുദായത്തിന്റെ മുഴുവൻ സംരക്ഷകരാകാൻ ശ്രമിക്കുകയാണ് എന്നു പറയാതെവയ്യാ. തീവ്രവാദ പ്രവർത്തനം നടത്തുന്നവരെ തീവ്രവാദികളായി ത്തന്നെ തിരിച്ചറിയണം. അതിനു നേതൃത്വം കൊടുക്കുന്ന വ്യക്തികളും സംഘടനകളും ആരൊക്കെ യെന്നും ഏതൊക്കെയെന്നും തിരിച്ചറിയാൻ ചുമതലപ്പെട്ട സംവിധാനങ്ങൾ അതെപ്പറ്റി കൃത്യമായ വിവരങ്ങൾ സർക്കാരിനും സമൂഹത്തിനും നല്നകണം. ഇതൊക്കെ പൊതിഞ്ഞു പിടിക്കുന്നതും ഏതെങ്കിലും സമുദായത്തിന്റെയോ രാഷ്ട്രീയ സ്വാധീനത്തിന്റെയോ പേരിൽ തീവ്രവാദികൾക്ക് സംരക്ഷണം നല്കുന്നതും ഉത്തരവാദിത്തമില്ലായ്മയും ജനങ്ങളോടുള്ള വഞ്ചനയുമാണ്. ഫലപ്രദമായി ഇതിനെ പ്രതിരോധിക്കാൻ കഴിയണമെങ്കിൽ, അവർ സംരക്ഷകരാകാൻ ശ്രമിക്കുന്ന സമുദായം തന്നെ ഇതിനെതിരേ രംഗത്തു വരണം.

ഇത്തരം സംഘങ്ങളെ മതത്തിന്റെ ലേബലിൽ മറച്ചുവയ്ക്കാനുള്ള തന്ത്രമായേ "ലൗജിഹാദ്" എന്ന പേരിൽ കുപ്രസിദ്ധി നേടിയ മതംമാറ്റങ്ങളെ കാണാനാവൂ. ഉത്തരവാദിത്തമുള്ള മതനേതാക്കൾ ഇത്തരം മതംമാറ്റങ്ങളെ തള്ളിപ്പറയാൻ തയ്യാറാവുകയാണ് വേണ്ടത്. പ്രണയ വിവാഹങ്ങൾ കേരളത്തിനു പുതുമയല്ല. മതാന്തരവിവാഹങ്ങളെ നവോത്ഥാന പ്രതീകങ്ങളായി കണ്ട സംസ്കാരവും കേരളത്തിനുണ്ട്. ക്രൈസ്തവർ ഇത്തരം കാര്യങ്ങളോട് പുറംതിരിഞ്ഞുനില്ക്കുന്നു എന്നു ചിന്തിക്കേണ്ടതില്ല. എന്നാൽ, പ്രണയത്തിന്റെ പേരിൽ മതംമാറ്റി സിറിയയിലേക്കും അഫ്ഗാനിസ്ഥാനി ലേക്കും മറ്റും കടത്തിയ പാലാരിവട്ടത്തെ മെറിൻ ഉൾപ്പെടെയുള്ളവർ എവിടെ? ഐഎസിന്റെ ലൈംഗിക അടിമകളും ചാവേറുകളുമായി അവരിൽ ചിലരെങ്കിലും മാറിയതായുള്ള വാർത്തകൾക്കു പിന്നിൽ സത്യമുണ്ടോ? അതോ, അവർ ലോകത്തെ വിടെയെങ്കിലും സന്തോഷമായി കുടുംബജീവിതം നയിക്കുന്നുണ്ടോ? ഇതു വ്യക്തമാക്കാനുള്ള ചുമതല സർക്കാരിനില്ലേ? കേരളത്തിൽ നിന്ന് ഭീകര ക്യാമ്പുകളിലേക്ക് കടത്തിയതായി സംശയിക്കുന്ന പെൺകുട്ടികളെല്ലാം പുതുതായി മതം സ്വീകരിച്ചവരായത് വെറും ആകസ്മികമാണോ?

തീവ്രവാദികളെ തീവ്രവാദികളായിത്തന്നെ കാണാനും നിയമത്തിനു മുന്നിൽ കൊണ്ടുവരാനും കഴിയണം. മതത്തിന്റെ പരിവേഷം നല്കി അവരെ മഹത്ത്വവൽക്കരിക്കുന്നതും മാന്യത നല്കി ആദരിക്കുന്നതും യഥാർഥ വിശ്വാസികൾക്ക് അപമാനമാണ്.

ഇത്തരം സംഭവങ്ങൾ തുടർക്കഥയാകാതിരിക്കണമെങ്കിൽ വിശ്വാസ്യതയും കാര്യക്ഷമതയുമുള്ള ഏജൻസികളെക്കൊണ്ട് അന്വേഷിപ്പിക്കുകയും, രാഷട്രീയ ഇടപെടലുകളില്ലാതെ അവരെ നിയമത്തിനു മുന്നിൽ കൊണ്ടുവന്ന് അർഹമായ ശിക്ഷ ഉറപ്പാക്കുകയും വേണം. സമാധാനപൂർണമായ സാമൂഹ്യ ജീവിതത്തിനും, രാജ്യത്തിന്റെ സുര ക്ഷയ്ക്കും ഇത് അത്യന്താപേക്ഷിതമാണ്...



ബ്രദർ വടക്കേതിൽ ജോർജ്ജ്
മലങ്കര മേജർ സെമിനാരി നാലാഞ്ചിറ

# നവംബർ മാസത്തിലെ വിശുദ്ധർ



## നവംബർ 1:
## സകല വിശുദ്ധന്മാരുടെയും ഓർമ്മ

തിരുസഭ ഔദ്യോഗികമായി അംഗീകരിച്ചിരിക്കുന്ന അനേകം വിശുദ്ധർ ഉണ്ട്. അവരുടെ പെരുന്നാൾ വ്യത്യസ്ത സ്ഥലങ്ങളിൽ ഏതെങ്കിലും ദിവസം ആചരിക്കുന്നുണ്ടാവും. എന്നാൽ പ്രാർത്ഥന കൊണ്ടും ജീവിത വിശുദ്ധി കൊണ്ടും സഭയെ സേവിച്ച അനേകം വിശുദ്ധർ വേറെയും സ്വർഗ്ഗത്തിലുണ്ടാകും. ഇവരുടെ ഓർമ്മ പ്രത്യേകമാംവിധം സഭ ആചരിക്കുന്ന ദിനമാണിത്. സ്വർഗ്ഗത്തിനും, ദൈവത്തിനും മാത്രം അറിയാവുന്ന ഈ വിശുദ്ധാത്മാക്കളുടെ കൂട്ടത്തിൽ നമ്മുടെ സഹോദരങ്ങളും ബന്ധുജനങ്ങളുമൊക്കെ ഉണ്ട്. അവരുടെ മാധ്യസ്ഥം നമ്മെ സഹായിക്കുന്നുമുണ്ട്.

## നവംബർ 3:
## നിഖ്യായിലെ 318 പിതാക്കന്മാർ



എഡി 325-ലാണ് പരിശുദ്ധ സഭയുടെ ആദ്യ നിഖ്യാ സുന്നഹദോസ് റോമൻ ചക്രവർത്തി, കോൺസ്റ്റെന്റൈൻ ഒന്നാമൻ വിളിച്ചു ചേർത്തത്. ഇതിനെ ആദിമ സഭയുടെ പ്രഥമ എക്യുമെനിക്കൽ സിനഡ് എന്നും വിളിക്കപ്പെടുന്നു. പരിശുദ്ധ ത്രിത്വത്തെക്കുറിച്ചുള്ള വിശ്വാസസത്യം പഠിപ്പിക്കുന്നതിനും, യേശുവിന്റെ ദൈവത്വവും, യേശുവിന് പിതാവായ ദൈവത്തോടുള്ള ബന്ധം ഉറപ്പിച്ച ഈ സിനഡിൽ നിഖ്യാ വിശ്വാസപ്രമാണത്തിന്റെ ആദ്യഭാഗം ക്രോഡീകരിക്കപ്പെട്ടു. പുത്രൻ തമ്പുരാൻ പിതാവായ ദൈവത്തിന്റെ സൃഷ്ടിയാണെന്ന് പഠിപ്പിച്ച ആര്യൻ പാഷണ്ഡതയെ എതിർത്ത് പുത്രൻ സാരാംശത്തിൽ പിതാവിനോട് ഒന്നാണെന്ന് പഠിപ്പിച്ചു. ഈ സിനഡിൽ 318 പിതാക്കന്മാരാണ് സംബന്ധിച്ചത്. ക്രിസ്തീയ വിശ്വാസത്തിന്റെ സത്തയും പ്രഖ്യാപനവുമായ നിഖ്യാ വിശ്വാസപ്രമാണം ഉറപ്പിച്ച് നമുക്ക് നല്കിയ ഈ 318 പിതാക്കന്മാരെ അനുസ്മരിക്കുന്ന ഈ ദിനത്തിൽ ദൈവത്തിന് നന്ദിയർപ്പിച്ച് ജീവിക്കാൻ നമുക്ക് പരിശ്രമിക്കാം. ഈ 318 പിതാക്കന്മാർ വഴി നൽകപ്പെട്ട വിശ്വാസപ്രമാണം ഭക്തിയോടെ ചൊല്ലി പ്രാർത്ഥിക്കുവാൻ നമുക്ക് പരിശ്രമിക്കാം.



## നവംബർ 8:
## സകല മാലാഖമാർ

ഇന്ന് പരി. സഭ സകല മാലാഖമാരുടെയും തിരുനാൾ ആഘോഷിക്കുന്നു. ദൈവത്തിന്റെ അശിരീരിയായ സന്ദേശവാഹകരാണ് മാലാഖമാർ. മനുഷ്യരെ സഷ്ടിക്കുന്നതിനു മുൻപ് തന്നെ അവരെ സൃഷ്ടിച്ചെന്ന് സവി.ഗ്രന്ഥത്തിൽ നിന്ന് വ്യക്തമാണ്. മനുഷ്യരുടെ മുഖഛായ വ്യത്യസ്തങ്ങളായിരിക്കുന്നതു പോലെ മാലാഖമാരുടെ ശക്തിയും വ്യത്യസ്തമാണ്. അതിനാൽ ഇവ മൂന്ന് വൃന്ദങ്ങൾ ഉൾപ്പെടുന്ന മൂന്ന് ഹയരാർക്കികൾ ഉള്ളതായി മനസ്സുലാക്കാം. ഒന്നാമത്തെ വൃന്ദം: മാലാഖമാർ, റീശൈമാലാഖമാർ, റിശൊമ്നോസന്മാർ. രണ്ടാമത്തെ വൃന്ദം : ഹൈലാവോസർ,

മോറാവോസർ, ശുൽത്തോന്മാർ. മൂന്നാമത്തെ വൃന്ദം: മൗത്ത്ബേന്മാർ, സ്രാപ്പികൾ, ക്രോബകൾ എന്നിവരാണ്. സകലവൃന്ദം മാലാഖമാരെയും ഓർക്കുന്ന ഇന്നേ ദിവസം നമ്മുടെ നമ്മുടെ ബലഹീനാവസ്ഥകളിലും, ആപത്ത് വേളകളിലുമെല്ലാം നമുക്ക് സംരക്ഷണം നൽകുന്ന ദൈവത്തിന്റെ ദൂതന്മാരെ പ്രതി നന്ദിയുള്ളവരായിരിക്കാം.



**നവംബർ 9:**
**മാർ തിയഡോർ സഹദാ (+306)**

പൗരസ്ത്യ ദേശത്തെ ഒരു കുലീന കുടുംബത്തിലാണ് വി.തിയഡോർ ജനിച്ചത്. എ.ഡി 306-ൽ ചക്രവർത്തിയുടെ വിളംബരം വഴി സൈന്യത്തിൽ ചേരാനും ക്രിസ്തുമതം ഉപേക്ഷിച്ച് വിഗ്രഹത്തിന് ബലിയർപ്പിക്കാനും ഇദ്ദേഹം നിർബന്ധിക്കപ്പെട്ടു. സത്യവിശ്വാസത്തിൽ ജ്വലിച്ചു നിന്ന യുവാവായ തിയഡോർ താൻ ക്രിസ്ത്യാനിയാണെന്നും, തന്റെ ഓരോ അവയവും വെട്ടിമുറിച്ച് സമർപ്പിക്കപ്പെടാവുന്നതാണെന്നും അസാമാന്യ ധൈര്യത്തോടെ പറഞ്ഞ തിയഡോർ താൻ എസിസ്സ് എന്ന ഗ്രീക്ക് ദേവന്റെ ക്ഷേത്രം നശിപ്പിച്ച് കളഞ്ഞെന്നും പറഞ്ഞു. കുരിശ് വരച്ചു കൊണ്ട് "ഞാൻ ശ്വസിക്കുന്നിടത്തോളം കാലം ക്രിസ്തുവിന്റെ നാമം ഉച്ചരിക്കും" എന്ന് ഏറ്റു പറഞ്ഞ ഈ പുണ്യവാനെ തീയിലിട്ട് ദഹിപ്പിക്കാൻ സൈന്യാധിപൻ ഉത്തരവിടുകയും, പരിശുദ്ധനായ തിയഡോർ സഹദായുടെ ആത്മാവ് സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെടുകയും ചെയ്തു. സത്യവിശ്വാസത്തിൽ ഉറച്ചുനിന്ന് ജീവിക്കാൻ വിശുദ്ധന്റെ മാധ്യസ്ഥം നമ്മെ സഹായിക്കട്ടെ.

**നവംബർ 10:**
**മഹാനായ വി. ലെയോ മാർപാപ്പ (440-461)**



ലെയോ മാർപാപ്പ റോമിൽ ജനിച്ചു. വി.സെലസ്റ്റീൻ മാർപാപ്പയുടെ കാലത്ത് തീക്ഷണമതിയായ ലെയോയെ ആർച്ച് ഡീക്കനാക്കി സഭ ശുശ്രൂഷ വേദിയിലേക്ക് കൊണ്ടു വന്നു. അങ്ങനെ സിക്സ്റ്റസു മാർപാപ്പയുടെ കാലശേഷം ലെയോയെ മാർപാപ്പയായി തിരഞ്ഞെടുത്തു. ആ കാലയളവിൽ പരി.സഭ നെസ്തോറിയൻ, പെലാജിയൻ മുതലായ പാഷണ്ഡതകളെ സധീരം ചെറുത്തു വരവെയാണ് "ഏകസ്വഭാവവാദം" എന്ന പാഷണ്ഡത കൂടി ഉയർന്നു വന്നത്. എവുത്തിക്കോസ്, യാക്കോബ് ബുർദ്ദാന എന്നിവർ പൗരസ്ത്യ ദേശങ്ങളിൽ പ്രത്യേകിച്ച്, അന്ത്യോക്യയിൽ ഇത് ആകമാനം പ്രചരിപ്പിച്ചു. കൽക്കദേനിയാ എന്ന സ്ഥലത്ത് ലെോ മാർപാപ്പ ഒരു സുന്നഹദോസ് വിളിച്ചു കൂട്ടുകയും ഇവരെ പിന്നീട് മഹറോൻ ചൊല്ലി പുറത്താക്കുകയും ചെയ്തു. ഈ പാഷണ്ഡതയെ ശപിച്ച പിതാക്കന്മാർ ഈ സിനഡിൽ ഏറ്റ് പറഞ്ഞു "കേപ്പാ ലെയോ വഴി സംസാരിച്ചിരിക്കുന്നു" കൂടാതെ അഞ്ചാം നൂറ്റാണ്ടിൽ ഹൺസു വർഗ്ഗക്കാർ റോമാനഗരം പിടിച്ചെടുക്കാൻ തുടങ്ങിയപ്പോൾ റോമാ സഭയുടെ സംത്ഥങ്ങളായ വി.പത്രോസ്, വി.പൗലോസ് ശ്ലീഹന്മാരുടെ സാന്നിധ്യം ലെയോ മാർപാപ്പായുടെ പിന്നിൽ കണ്ടതിനാൽ തങ്ങളുടെ ലക്ഷ്യത്തിൽ നിന്ന് പിൻതിരിയുന്നതിന് ഇത്മൂലം കാരണമായെന്നും അവർ പറഞ്ഞു. വി.ഗ്രന്ഥത്തിലധിഷ്ഠിതമായുള്ള അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ഇന്നും പ്രശ്നമാണ്. മാർപാപ്പാമാരിൽ വിശുദ്ധികൊണ്ടും ഭരണമികവു കൊണ്ടും സത്യവിശ്വാസം (ക്രിസ്തുവിൽ രണ്ട് സ്വഭാവവും, ഒരു ആളത്വവും) സംരക്ഷിച്ച മഹാനായ ലെയോ മാർപാപ്പ എ.ഡി 461-ൽ കർതൃ സന്നിധിയിലേക്ക് എടുക്കപ്പെട്ടു. നമ്മുടെ പുണ്യപിതാവായ ദൈവദാസൻ മാർ ഇവാനിയോസ് തിരുമേനി മലങ്കര യാക്കോബായ സഭയിലായിരിക്കുമ്പോൾ കാൽസിഡോൺ സിനഡിനെയും, ലെയോ മാർപാപ്പായെയും തള്ളിപ്പറയാതെയായിരുന്നു മെത്രാൻ പട്ടം സ്വീകരിച്ചത് എന്നത് ഈ പുണ്യവാന്റെ ജീവിത വിശുദ്ധിയെയും, പ്രബോധനത്തെയും അദ്ദേഹം അംഗീകരിച്ചിരുന്നു എന്നതിന്റെ തെളിവായിരുന്നു എന്നത് ചരിത്രം സാക്ഷി.

**നവംബർ 12:**
**അലക്സാൺഡ്രിയായിലെ മാർ യോഹന്നാൻ**



സൈപ്രസിലെ ഒരു ദ്വീപിലാണ് മാർ യോഹന്നാൻ ജനിച്ചത്. എപ്പിഫാനിയോസ് രാജകുമാരനായിരുന്നു അദ്ദേഹത്തിന്റെ പിതാവ്. ബാല്യകാലം മുതൽ തന്നെ അടിയുറച്ച ദൈവാശ്രയത്തിൽ ജോൺ വളർന്നു വന്നത്. എന്നാൽ മാതാപിതാക്കളുടെ നിർബന്ധപ്രകാരം ജോൺ വിവാഹം കഴിക്കുകയും അധികം താമസിക്കാതെ തന്നെ ഭാര്യയും മക്കളും ഇഹലോകവാസം വെടിയുകയും ചെയ്തു. ഹെറാക്ലീയൂസ് ചക്രവർത്തിയുടെ കാലത്ത് ഇദ്ദേഹത്തിന്റെ വിനയവും, എളിമ നിറഞ്ഞ ജീവിതവും കൊണ്ടെത്തിച്ചത് അലക്സാണ്ട്രിയൻ സഭയുടെ പാത്രിയർക്കാ പദവിയിലേക്കാണ്. ഉത്തമവിശ്വാസിയും, സ്നേഹസമ്പന്നനുമായ ഇദ്ദേഹം സൽസ്വഭാവം എല്ലാവരുടെ ഇടയിലും പ്രീതിപിടിച്ചു പറ്റി. ഒരിക്കൽ അദ്ദേഹം വി.കുർബാനയർപ്പിക്കുന്ന വേളയിൽ തന്നോട് ശത്രുത പുലർത്തിയിരുന്ന ഒരു വൈദിക ശ്രേഷ്ഠനെ ഓർത്തു, ഉടനെ അദ്ദേഹത്തിന്റെ മനസ്സിൽ കൂടെ ഈ തിരുവചനം കടന്നുപോയി "നീ ബലിപീഠത്തിൽ കാഴ്ചയർപ്പിക്കുമ്പോൾ നിന്റെ സഹോദരന് നിന്നോട് എന്തെങ്കിലും വിരോധം ഉണ്ടെന്ന് ഓർത്താൽ കാഴ്ച വസ്തു ബലിപീഠത്തിന് മുൻപിൽ വച്ചിട്ട് പോയി രമ്യതപ്പെടുക" (മത്താ: 23-24). ഉടനെ തന്നെ ബാവ തിരുമേനി ബലിവേദിയിൽ

നിന്ന് ഇറങ്ങി വൈദികന്റെ കാൽക്കൽ വീണ് ക്ഷമയാചിച്ചു. ഒരിക്കൽ ബാവ തിരുമേനി ദൈവാലയത്തിലേക്ക് പോകുമ്പോൾ ഒരു വിധവ വന്ന് അവളുടെ ആകുലതകൾ പങ്കുവച്ചു. സുദീർഘമായ ഈ സംഭാഷണം അദ്ദേഹത്തിന്റെ അംഗരക്ഷകർക്ക് അസ്വസ്ഥത ഉളവാക്കുകയും ദൈവാലയത്തിലേക്ക് പോകാം എന്ന് പറഞ്ഞ് ബാവ തിരുമേനിയെ നിർബന്ധിക്കുകയും ചെയ്തു. എന്നാൽ അദ്ദേഹം പറഞ്ഞു "ഞാൻ ഇവളെ ശ്രവിക്കാതിരുന്നാൽ ദൈവം എങ്ങനെ എന്നെ ശ്രവിക്കും".

### നവംബർ 13:
### സ്വർണ്ണ നാവുകാരനായ മാർ ഈവാനിയോസ്




അഞ്ചാം നൂറ്റാണ്ടിൽ പ്രമുഖ ഗ്രീക്ക് പിതാക്കന്മാരിൽ ഒരാളായിരുന്നു വിശുദ്ധനായ മാർ ഈവാനിയോസ്. ഈ വിശുദ്ധനെ "സ്വർണ്ണ നാവുകാരനായ യൂഹാനോൻ ക്രിസോസ്റ്റം" എന്ന പേരിൽ അറിയപ്പെടുന്നു. കറതീർന്ന വ്യക്തിത്വത്തിന് ഉടമയായിരുന്ന അദ്ദേഹം അന്ത്യോക്യായിലെ ഒരു കുലീന കുടുംബത്തിൽ എ.ഡി 347-ൽ ഭൂജാതനായി. ബാല്യത്തിൽ തന്നെ പിതാവ് മരിച്ചതിനാൽ മാതാവായ അൻതുസായിൽ നിന്ന് ക്രൈസ്തവ വിശ്വാസത്തിന്റെ ബാലപാഠങ്ങൾ പഠിച്ചു. അങ്ങനെ താപസ ജീവിതം ലക്ഷ്യമാക്കി പൗരോഹത്യത്തിന്റെ ചെറുപട്ടമായ 'കോറൂയോ' പട്ടം സ്വീകരിച്ച് വി.ഗ്രന്ഥം കൂടുതൽ ആഴമായി പ്രാർത്ഥിച്ച് ധ്യാനിച്ച് മനസ്സിലാക്കി. എ.ഡി 386-ൽ അദ്ദേഹം വൈദിക പട്ടം ഏറ്റ് ഒരു പ്രഭാഷകൻ എന്ന നിലയിൽ പരി.സഭയിൽ ആകമാനം വിഖ്യാതനായി. എ.ഡി 397-ന് അലക്സാന്ത്രിയായിലെ മെത്രാപ്പോലീത്തായായിരുന്ന മോർ തിയോഫിലോസ് അദ്ദേഹത്തെ കോൺസ്റ്റാന്റിനോപ്പോളിലെ മെത്രാനായി നിയമിച്ചു. ഇക്കാലയളവിൽ സഭയിൽ പ്രശ്നങ്ങളുണ്ടാക്കിയ ചില മെത്രാന്മാരെ അദ്ദേഹം സ്ഥാനഭ്രഷ്ടരാക്കുകയും, ഇതുമൂലം അവർ അദ്ദേഹത്തിന് എതിരെ തിരിഞ്ഞു. ഈ പ്രതിസന്ധികളിൽ ഒന്നും പതറാതെ ഇടയ ശുശ്രൂഷ നിർവ്വഹിച്ചുരുന്ന അദ്ദേഹത്തെ എ.ഡി 404-ൽ അർമേനിയയിലേക്ക് നാട് കടത്തുകയും ചെയ്തു. എങ്കിലും തന്റെ ആത്മീയ മക്കൾ തങ്ങളുടെ ഇടയനെ തേടി അവിടെയുമെത്തി.. വളരെയേറെ ക്ഷീണിതനായി കാണപ്പെട്ട അദ്ദേഹം എ.ഡി 407-ൽ കാലം ചെയ്തു. ഭൗതികാവശിഷ്ടങ്ങൾ 438-ൽ കോൺസ്റ്റാന്റിനോപ്പിളിലേക്ക് മാറ്റി സ്ഥാപിക്കുകയും അവിടെ നിന്ന് റോമിലേക്ക് കൊണ്ടുപോകുകയും ചെയ്തു. 2004-ൽ പരി.ജോൺ പോൾ 2-ാമൻ പാപ്പ അത് ബൈസന്റെയിൻ ഓർത്തഡോക്സ് സഭയ്ക്ക് കൈമാറുകയും ചെയ്തു. അന്ത്യോക്യൻ ആരാധനാ ക്രമത്തിലെ മാർ ഈവാനിയോസിന്റെ പേരിലുള്ള അനാഫൊറാ ഇദ്ദേഹത്തിന്റെ പേരിലുള്ളതാണ്. "വി.കുർബാനയുടെ ദൈവശാസ്ത്രജ്ഞൻ" എന്ന നിലയിലും ക്രിസ്തുവിജ്ഞാനീയം, പൗരോഹിത്യത്തിന്റെ പ്രാധാന്യംഎടുത്ത് കാട്ടിയുള്ള പ്രസംഗങ്ങൾ, പാവങ്ങളോട് ഉള്ള കരുതൽ എന്നിവയാണ് അദ്ദേഹത്തിന്റെ ജീവിതശൈലി വഴിയായി ദൈവമക്കളെ പ്രബോധിപ്പിച്ചിരുന്നത്. മലങ്കര പുനരൈക്യ ശില്പി മാർ ഈവാനിയോസ് തിരുമേനിയും, പത്തനംതിട്ട ഭദ്രാസനത്തിന്റെ പ്രഥമ ഇടയനായ യൂഹാനോൻ മാർ ക്രിസോസ്റ്റം തിരുമേനിയും ഈ പരിശുദ്ധനെയായിരുന്നു നാമഹേതുകനായി സ്വീകരിച്ചിരിക്കുന്നത്. തലസ്ഥാന നഗരിയുടെ തിലകകുറിയായി നിലകൊള്ളുന്ന ഭാരതത്തിലെ മികച്ച കലാലയങ്ങളിൽ ഒന്നായ മാർ ഈവാനിയോസ് കോളേജ് ഈ വിശുദ്ധന്റെ പേരിൽ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് സ്ഥാപിച്ചതാണ്.

### നവംബർ 14:
### മാർ ഫിലിപ്പോസ് ശ്ലീഹാ (AD3-90)



മാർ ഫിലിപ്പോസ് ശ്ലീഹാ ബെത്സൈഥായിൽ നിന്നുള്ള വ്യക്തിയായിരുന്നു (യോഹ1: 44). ഇദ്ദേഹം കേപ്പായുടെ സുഹൃത്തും, മീൻപിടുത്തക്കാരനുമായിരുന്നു. എന്നെ അനുഗമിക്കുക എന്ന മിശിഹാനാഥന്റെ കല്പനയനുസരിച്ച് ഇദ്ദേഹം അനുഗമിച്ചു. നഥാനിയേലിനെ യേശുനാഥന്റെ അടുക്കലേക്ക് ആനയിക്കുന്നത് ഇദ്ദേഹമാണ്. ക്രിസ്തുവിന്റെ പരസ്യശുശ്രൂഷയുടെ അന്ത്യനാളുകളിൽ പെസഹാ പെരുന്നാളിൽ സംബന്ധിക്കുന്നതിനായി ഏതാനും ഗ്രീക്കുകാർ യേശുനാഥനെ കാണാൻ ആഗ്രഹിക്കുന്നു എന്നു പറഞ്ഞു(യോഹ 12:20,22). ഫിലിപ്പോസ് എന്ന നാമം ഒരു ഗ്രീക്ക് നാമം ആയതിനാൽ ആകാം അവർ ഈ ആവശ്യം അദ്ദേഹത്തിനോട് അപേക്ഷിച്ചത്. "വീണ്ടും എന്നെ കാണുന്നവൻ എന്റെ പിതാവിനെയും കാണുന്നു" എന്ന കർത്താവിന്റെ വെളിപ്പെടുത്തൽ ഫിലിപ്പോസിന്റെ സംശയത്തിൽ നിന്ന് വന്നതാണെന്ന് തിരുവചനം സാക്ഷിക്കുന്നു (യോഹ 14: 1-14). സമരിയായിലും ഗാസായിലും സുവിശേഷം ഘോഷിച്ച പരി.ശ്ലീഹാ അനേകം പേരെ ജീവന്റെ മാർഗ്ഗത്തിലേക്ക് നയിക്കുന്നത് (അപ്പ 8: 9-39) എന്ന വേദഭാഗത്തിലൂടെ കാണാൻ സാധിക്കും. എ.ഡി 90-നടുത്ത് ഡൊമനീഷ്യൻ ചക്രവർത്തിയുടെ കാലത്ത് തലകീഴായി തൂക്കപ്പെട്ടു എന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. വി.ഫിലിപ്പോസ് ശ്ലീഹായുടെ മാധ്യസ്ഥം നമുക്ക് അഭയമായിരിക്കട്ടെ.

## നവംബർ 15:
## മാർ ആൽബർട്ട് (1206–1286)



ആൽബർട്ട് 1206–ൽ ജർമ്മനിയിലെ സ്വാബിയായിൽ ഒരു പ്രഭു കുടുംബത്തിൽ ജനിച്ചു. ചെറുപ്പത്തിലെ ദൈവശാസ്ത്ര പഠനങ്ങൾക്ക് ശേഷം ഡൊമിനിക്കൻ സഭയിൽ ചേർന്നു. ഗ്രീക്ക് തത്വശാസ്ത്രവും, ദൈവശാസ്ത്രവും യോജിപ്പിച്ച് കൊണ്ടുപോകാൻ അദ്ദേഹം ആരംഭമിട്ടു. വിശ്വാസസംബന്ധമായ കാര്യങ്ങളിൽ യുക്തി എങ്ങനെ പ്രയോഗിക്കാമെന്ന് അദ്ദേഹം വിശദമാക്കി. തോമസ് അക്വിനാസ് പണിതുയർത്തിയ തത്വശാസ്ത്രത്തിന് ബലവത്തായ അടിസ്ഥാനമിട്ടത് വി.ആൽബർട്ടാണ്. ശിശുസഹജമായ വിശ്വാസവും, ദൈവസ്നേഹവും വി.ആൽബർട്ടിനു ണ്ടായിരുന്നു. 1260–ൽ മാർപാപ്പ റീജൻസ്ബർഗ്ഗ് രൂപതയയുടെ മെത്രാനായി അദ്ദേഹത്തെ നിയമിച്ചു. എന്നാൽ അജപാലനശുശ്രൂഷ തന്റെ നൈസർഗ്ഗിക പ്രവർത്തനങ്ങൾക്ക് ചേർന്നതല്ല എന്ന് അദ്ദേഹം മനസ്സിലാക്കുകയും തൽഫലമായി മാർപാപ്പയോട് തന്നെ ഇതിൽ നിന്ന് ഒഴിവാക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. 1286–ൽ കൊളോണിൻ വച്ച് നിര്യാതനാവുകയും 1931–ൽ പരി.പതിനൊന്നാം പീയൂസ് മാർപാപ്പ വിശുദ്ധനായും, വേദപാരംഗതനായി നാമകരണം ചെയ്യുകയും ചെയ്തു.

## നവംബർ 16:
## മാർ മത്തായി ശ്ലീഹ



കർത്താവേശുമിശിഹായുടെ പന്ത്രണ്ട് ശ്ലീഹന്മാരിൽ ഒരാളായിരുന്ന മാർ മത്തായി ശ്ലീഹാ ഗലീലിയ പ്രദേശത്തെ ഹൽപൈയുടെ പുത്രനായ ഒരു യഹൂദനായിരുന്നു. രണ്ടു സുവിശേഷകന്മാർ മത്തായിയെ ലേവി എന്നു കൂടി വിളിക്കുന്നുണ്ട്. യഹൂദന്മാരുടെ ഇടയിൽ ചുങ്കം പിരിക്കുന്ന ജോലിയായിരുന്നതിനാൽ ഇക്കൂട്ടരുമായി യഹൂദർ സഹകരിച്ചിരുന്നില്ല. യേശുതമ്പുരാൻ ഒരു തളർവാത രോഗിയെ സുഖപ്പെടുത്തിയ ശേഷം ഗനസറേത്ത് തടാകത്തിന്റെ തീരത്തുകൂടി നടക്കുമ്പോഴാണ് മത്തായി തന്റെ അപ്പസ്തോലൻമാരുടെ ഗണത്തിലേക്ക് വിളിക്കുന്നത്. കർത്താവിന്റെ ക്ഷണം ശ്രവിച്ച മാത്രയിൽ തന്നെ അനുഗമിക്കുകയും മാനസാന്തരശേഷം പിന്നീടൊരിക്കലും മത്തായി തന്റെ പഴയ ജീവിതത്തിലേക്ക് പിൻതിരിഞ്ഞ് നോക്കിയിട്ടുമില്ല. ഉത്ഥാനശേഷം കർത്താവിന്റെ രക്ഷാകര സുവിശേഷം യൂദായിലും, സമീപ പ്രദേശങ്ങളിലും അറിയിച്ചു. അവിടെ നിന്ന് പോകുന്നതിനു മുമ്പ് അദ്ദേഹം സുവിശേഷം രചിക്കുകയും, പേർഷ്യയിൽ അദ്ദേഹം സുവിശേഷം പ്രഘോഷിച്ച് അവിടെ വച്ച് മരിച്ചു എന്നും വി.പൗളിനോസ് സാക്ഷ്യപ്പെടുത്തുന്നു. ചില ചരിത്രകാരന്മാർ അദ്ദേഹത്തെ ജീവനോടെ തീച്ചൂളയിൽ എറിയപ്പെട്ടു എന്നും സാക്ഷിക്കുന്നു.

## നവംബർ 22:
## മർത്ത് സിസിലിയാ (+230)

ദൈവാലയ ഗായകരുടെ മധ്യസ്ഥയായ മർത്ത് സിസിലിയ രണ്ടാം നൂറ്റാണ്ടിന്റെ അവസാനഘട്ടത്തിൽ റോമിൽ ജനിച്ചു. അക്രൈസ്തവരായിരുന്ന അവളുടെ മാതാപിതാക്കൾ എങ്കിലും സിസിലി ക്രിസ്തുമതത്തിൽ ആകൃഷ്ടരായി മാമോദീസ സ്വീകരിച്ചു. ചെറുപ്പത്തിൽ തന്നെ മിശിഹാ നാഥന് നിത്യകന്യാത്വം നേർന്നിരുന്ന വിശുദ്ധയെ വലേറിയൻ എന്ന കുലീന യുവാവിനെ കൊണ്ട് വിവാഹം കഴിപ്പിച്ചു. തന്റെ കന്യാത്വം നഷ്ടപ്പെടാതിരിക്കാൻ അവൾ തീക്ഷണമായി പ്രാർത്ഥിച്ചതിന്റെ ഫലമായി കാവൽ മാലാഖയുടെ സാന്നിധ്യം ദൈവം അവൾക്ക് അനുഭവവേദ്യമാക്കി. എന്നാൽ ആത്മാർത്ഥമായി തന്നെ സ്നേഹിച്ചിരുന്ന വലേറിയനോട് വിവാഹദിവസം തന്നെ അവൾ പറഞ്ഞു ക്രിസ്തുവനെ അല്ലാതെ മറ്റാരെയും സ്വീകരിക്കില്ലായെന്ന് ഞാൻ ദൈവത്തോട് വാഗ്ദനം ചെയ്തിട്ടുണ്ട്. അതിനാൽ എന്റെ കന്യാത്വത്തെ സംരക്ഷിക്കുന്നതിനായി ഒരു സ്വർഗ്ഗീയ ദൂതനെ തന്നോട് കൂടി സദാ നിർത്തിയിട്ടുണ്ട്. ആ ദൂതനെ കാണാൻ തനിക്ക് ആഗ്രഹമുണ്ടെന്ന് വലേറിയൻ പറഞ്ഞതിനാൽ ജ്ഞാനസ്നാനം സ്വീകരിച്ചാൽ അത് സാധ്യമാകും എന്ന് അവൾ പറഞ്ഞു. അങ്ങനെ മാമോദീസ സ്വീകരിച്ചത് വഴിയായി ആ ദൈവദൂതനെ കാണുകയും, പിന്നീട് വലേറിയന്റെ പ്രേരണയാൽ അനേകം പേർ ക്രിസ്ത്യാനികളാവുകയും ചെയ്തു. പരി.സഭ അതിക്രൂരമായി പീഡിപ്പിക്കപ്പെട്ടിരുന്ന ഇക്കാലയളവിൽ ഇവരെ ക്രൈസ്തവ വിരോധികൾ ബന്ധിക്കുകയും, വധിക്കുകയും ചെയ്തു. തന്റെയും അന്ത്യം അടുത്തിരിക്കുന്നു എന്നു മനസിലാക്കിയ അവൾ തന്റെ സ്വത്തുക്കൾ ദരിദ്രർക്ക് ദാനം ചെയ്യുകയും ചെയ്തു. വിശ്വാസത്യാഗം ചെയ്യാതിരുന്ന അവളെ ശ്വാസം മുട്ടിച്ച് ചൂട് വെള്ളം നിറച്ച ഒരു മുറിയിലാക്കി അവർ പൂട്ടി. പിറ്റേ ദിവസം മൃതദേഹം നീക്കുവാനായി മുറി തുറന്നപ്പോൾ സിസിലി പൂർണ്ണ ആരോഗ്യവതിയായി ദൈവകീർത്തനങ്ങൾ ആലപിക്കുന്നതാണ് കണ്ടത്. ഇതിൽ കോപിഷ്ഠനായ നഗരാധിപൻ മൂന്ന് വട്ടം തലയ്ക്ക വെട്ടി, തല പകുതി മുറിഞ്ഞു. അവസാനം നിത്യകിരീടം വാങ്ങിക്കാൻ അവളുടെ ആത്മാവ് സ്വർഗ്ഗം പൂകി. മർത്ത സിസിലി സംഗീതോപകരണങ്ങൾ ഉപയോഗിച്ചു കൊണ്ട് സദാ ദൈവകീർത്തനങ്ങൾ ആലപിച്ചിരുന്നു എന്ന പാരമ്പര്യത്തെ ആസ്പദമാക്കിയാണ് ദൈവാലയ ഗായകരുടെ മധ്യസ്ഥയായി കണക്കാക്കുന്നത്.



**നവംബർ 23:**
**റോമിലെ ക്ലീമിസ് മാർപാപ്പ**



റോമിലാണ് വി.ക്ലീമിസ് പാപ്പ ജനിച്ചത്. എ.ഡി 88-ൽ പാപ്പാ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെടുകയും വി.പത്രോസിന്റെ നിർദേശങ്ങൾക്കനുസൃതമായി മൂറോനഭിഷേകം എന്ന കൂദാശ പുനരാവിഷ്ക്കരിക്കുകയും മതപരമായ ചടങ്ങുകളിൽ "ആമ്മീൻ " എന്ന പദം ആവിർഭവിപ്പിക്കുകയും ചെയ്തത് ഈ കാലയളവിലാണ്. വി. ക്ലീമിസ് പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ സഹപ്രവർത്തകനുമായിരുന്നു. ഈ കാലയളവിൽ ഡൊമീഷ്യൻ ചക്രവർത്ത് റോമാ സാമ്രാജ്യത്തിൽ മതപീഡനം ആരംഭിച്ച് അദ്ദേഹം സ്വയം വൈദികനായി പ്രഖ്യാപിച്ചു. അനേകം സത്യവിശ്വാസികൾ സന്തോഷത്തോടും ധീരതയോടും കൂടി മരണം വരിച്ചു. ഈ സമയം ക്ലീമിസ് പാപ്പ പല ഒളി സങ്കേതങ്ങളിലും മാറി മാറി താമസിച്ചുകൊണ്ട് സഭാ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി വന്നു. അവസാനം നാട് കടത്തപ്പെട്ടെങ്കിലും തന്റെ ദൗത്യം അദ്ദേഹം തുടർന്ന് പോന്നു. അന്യദേവന്മാർക്ക് ബലിയർപ്പിക്കാൻ ചക്രവർത്തിയിൽ നിന്ന് കല്പന വന്നപ്പോൾ അത് നിരസിച്ചതിനാൽ ശിക്ഷയായി അധികാരികൾ പൊന്തുസിലേക്ക് നാട് കടത്തി കഴുത്തിൽ നങ്കൂരം കെട്ടി കടലിൽ എറിയപ്പെടുകയും ചെയ്തു.

**നവംബർ 28:**
**മർത്ത് കത്രീന (1806-1876)**



ഫ്രാൻസിലെ ബർഗന്റിയിൽ 1806-ലെ ഒരു കർഷകന്റെ മകളായി കത്രീന ജനിച്ചു. ചെറുപ്പം മുതൽ തീക്ഷണത നിറഞ്ഞ ഭക്തി അവൾ അഭ്യസിച്ചിരുന്നു. അനേകം മൈൽ കാൽ നടയായി സഞ്ചരിച്ചാണ് പ്രതിദിനം വി.കുർബാനയിൽ സംബന്ധിച്ചിരുന്നത്. അമ്മയുടെ മരണശേഷം പിതാവിന്റെ എതിർപ്പുകൾ വകവയ്ക്കാതെ "ഉപവിയുടെ സഹോദരികൾ " എന്ന സന്യാസിനി സമൂഹത്തിൽ ചേർന്നു. പ്രാർത്ഥനയിൽ ജ്വലിച്ചിരുന്ന അവൾ വി.കുർബാനയിലെ കർത്താവിന്റെ തിരുസാന്നിധ്യം ദർശിച്ചു കൊണ്ടിരുന്നു. ദൈവമാതാവിന്റെ മൂന്ന് ദർശനങ്ങൾ അവൾക്ക് ലഭിച്ചു. രണ്ടാമത്തെ ദർശനത്തിൽ "കന്യകാ മറിയം സർപ്പത്തിന്റെ തലയിൽ ചവിട്ടി നിൽക്കുന്നതും ഇരുകരങ്ങളും മലർത്തിപ്പിടിച്ചിരിക്കുന്നതും അവയിൽ നിന്ന് രശ്മികൾ വീശുന്നതും ചുറ്റുമായി നീണ്ട വൃത്താകൃതിയിൽ സ്വർണ്ണലിപികളിൽ പാപം കൂടാതെ ഉത്ഭവിച്ച മറിയമെ അങ്ങയിൽ അഭയം തേടുന്ന ഞങ്ങൾക്ക് വേണ്ടി അപേക്ഷിക്കണമെ" എന്ന് എഴുതിയിരിക്കുന്നതും കണ്ടു. അതോടൊപ്പം അവൾ കേട്ട സ്വരമിതാണ് ഈ ദർശനത്തിന്റെ രീതിയിൽ ഒരു മെഡലുണ്ടാക്കുക, അതിന് മുകളിൽ കുരിശും 'M'എന്ന അക്ഷരവും, അതിന് മുകളിൽ കുരിശും, ഇരുവശങ്ങളിൽ മുൾമുടി വലയും ചെയ്തിട്ടുള്ള ഈശോയുടെ തിരുഹൃദയവും പുഷ്പമുടി വലയം ചെയ്തിട്ടുള്ള ഒരു വാൾകൊണ്ട് പിളർക്കപ്പെട്ട കന്യകാമറിയത്തിന്റെ ഛായയും ചിത്രീകരിച്ചിരിക്കണം. ഈ മെഡൽ വഴി നിരവധി അത്ഭുദങ്ങൾ നടന്നതിനാൽ "അത്ഭുതമെഡൽ" എന്ന പേരിൽ ഇന്നും ക്രൈസ്തവ ലോകത്ത് പ്രചാരത്തിലിരിക്കുന്നു. 1876-ൽ മരണമടഞ്ഞ മർത്ത് കത്രീനയെ 1947-ൽ വിശുദ്ധയായി ഉയർത്തി.

**നവംബർ 29:**
**സാറൂഗിലെ മാർ യാക്കോബ്**



യൂഫ്രട്ടീസ് തീരത്തുള്ള കർത്താമിൽ എ.ഡി 451-ൽ മാർ യാക്കോബ് ജനിച്ചു. എദേസൻ മതാധ്യാപനത്തിൽ നിന്ന് ശിക്ഷണം ലഭിച്ച മാർ യാക്കോബ് ഒരു സന്യാസിയാകാൻ ആഗ്രഹിച്ച് തന്റെ ജീവിതം കർത്താവിന് സമർപ്പിച്ചു. വൈദീകാനന്തരം ബെറ്റ്നാനിലെ മെത്രാനായി അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു. ഗദ്യത്തിലും പദ്യത്തിലും ധാരാളം സാഹിത്യ കൃതികൾ രചിച്ചിട്ടുള്ള ഇദ്ദേഹത്തിന്റെ 195 പ്രസംഗങ്ങൾ പ്രശസ്തമാണ്. അവയിൽ പ്രധാനപ്പെട്ടത് ക്രിസ്തുവിന്റെ പീഢാനുഭവം, വിശ്വാസവും സൗഭാഗ്യങ്ങളും, ശുദ്ധീകരണ സ്ഥലം, ശവസംസ്കാര കർമ്മം എന്നിവയെക്കുറിച്ചുള്ളവയാണ്. മരണശേഷം ആത്മാവ് ഷിയോളിൽ അന്തിമ ഉയർപ്പു വരെ ഉറങ്ങുകയാണെന്ന് അദ്ദേഹം പഠിപ്പിച്ചു. മാമോദീസ, പരി.കുർബാന എന്നീ കൂദാശകളുടെയും സത്പ്രവൃത്തികളുടെയും സഹായം ആത്മാവിന് ഉപകാരമായി ഭവിക്കുമെന്നും വിശുദ്ധൻ വിശ്വസിച്ച് പോന്നു. വി.കുർബാന, മാമോദീസ, മൂറോനഭിഷേകം എന്നിവയുടെ ക്രമങ്ങൾ ഈ വിശുദ്ധനാൽ രചിക്കപ്പെട്ടവയാണ് നമ്മുടെ ആരാധനാ ക്രമത്തിൽ ഉപയോഗിച്ച് വരുന്നത്. എ.ഡി 521-ൽ ബെറ്റനാനിൽ വച്ച് മാർ യാക്കോബ് നിത്യസമ്മാനത്തിനായി വിളിക്കപ്പെട്ടു.

**നവംബർ 30:**
**മാർ അന്ത്രയോസ് ശ്ലീഹാ**

അപ്പസ്തോല ഗണത്തിന്റെ തലവനും പ്രഥമ മാർപാപ്പയുമായിരുന്ന ശെമയോൻ കേപ്പായുടെ മൂത്ത സഹോദരനായിരുന്നു ബെത്സെയ്ഥായിൽ നിന്നുള്ള യോനായുടെയും ജോവാനയുടെയും മകനായ മാർ അന്ത്രയോസ് ശ്ലീഹാ. അന്ത്രയോസ് നമ്മുടെ കർത്താവിന്റെ മുന്നോടിയായ മാർ യൂഹാനോൻ മാംദാനയുടെ ശിഷ്യനായിരുന്നു. യൂഹാനോനിൽ നിന്നാണ് അവൻ മിശിഹാ

നാഥനെപ്പറ്റി കേൾക്കുന്നത്. ഈ സാക്ഷ്യം യേശുനാഥനെ അനുഗമിക്കുന്നതിന് ഇടയായി. താൻ കണ്ടെത്തിയ മിശിഹായെ അന്ത്രയോസ്, സഹോദരനായ പത്രോസിന് പരിചയപ്പടുത്തി കൊടുക്കുന്നു (യോഹ 1:41-42). ക്രൈസ്തവ സുവിശേഷത്തിന്റെ ദൗത്യത്തിന്റെ പ്രായോഗിക സമീപനമാണിവിടെ പ്രകടമാകുന്നത്. അന്ത്രയോസ് ശ്ലീഹാ മറ്റുള്ളവരെ യേശുനാഥന് പരിചയപ്പെടുത്തുന്ന യഥാർത്ഥ ക്രിസ്ത്യാനിയാണ്. പത്രോസിനെ കർത്താവിന്റെ പക്കൽ കൊണ്ട് വന്നത് പോലെ അഞ്ചപ്പം കൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ച സംഭവത്തിന് കാരണമായ, അപ്പം കൈവശമുണ്ടായിരുന്ന ബാലനെ യേശുവിന്റെ അടുക്കൽ കൊണ്ട് വന്നത് (യോഹ 8:8-9) അന്ത്രയോസാണ്.




കർത്താവിന്റെ രക്ഷാകര സുവിശേഷം അറിയിക്കാൻ പരി.ശ്ലീഹാ നിയോഗിക്കപ്പെട്ടത് ലബനോൻ, ഇന്നത്തെ തുർക്കി മുതലായ പ്രദേശങ്ങളിലേക്കാണ്. അവസാനമായി അദ്ദേഹം എത്തിയത് അക്കായ എന്ന പ്രദേശത്താണ്. ക്രൈസ്തവ ശത്രുവായിരുന്ന അവിടുത്തെ അധികാരിയെ മാനസാന്തരപ്പെടുത്തുവാനായി ശ്ലീഹാ നടത്തിയ ശ്രമങ്ങളൊന്നും വിജയം കണ്ടില്ല. തങ്ങളുടെ ദൈവത്തെ ആരാധിക്കാൻ അവർ നിർബന്ധിച്ചപ്പോൾ അതിനെ പരിശുദ്ധൻ നിരാകരിച്ചതിനാൽ ക്രൂരമായ മർദ്ദനങ്ങൾക്ക് വിധേയനാക്കി, അവസാനം ചമ്മട്ടിയടിയേറ്റ് ശരീരത്തിലെ മാംസം കഷണങ്ങളായി നിലത്തു വീണു. എന്നിട്ടും യാതൊരു ഭാവവ്യത്യാസവുമില്ലാതെ പ്രാർത്ഥനയിൽ നിന്ന വിശുദ്ധനെ ഗവർണ്ണർ കുരിശിൽ തറയ്ക്കാൻ ഉത്തരവിട്ടു. അദ്ദേഹത്തെ രക്ഷിക്കുവാൻ വിശ്വാസികൾ ശ്രമിച്ചുവെങ്കിലും അവരെയെല്ലാം പിൻതിരിപ്പിച്ച് "എന്റെ കർത്താവിന് വേണ്ടി മരിക്കുന്നത് എത്രയോ ആനന്ദകരം"എന്ന് ഉച്ചരിച്ചുകൊണ്ട് മരണം വരിച്ചു. കോൺസ്റ്റാന്റിനോപ്പിളിലെ സഭയുടെ അപ്പസ്തോലനായിട്ടാണ് മാർ അന്ത്രയോസ് ശ്ലീഹാ അറിയപ്പെടുന്നത്. റോമിലെ റീഗ് പാത്രിയാർക്കിസ്, പരി.പത്രോസ് ശ്ലീഹായുടെ പിൻഗാമിയും, രണ്ടാം റോമായ കോൺസ്റ്റാന്റിനോപ്പളിലെ പാത്രിയർക്കീസ്, ബാവ തിരുമനസ്സു കൊണ്ട് പരി.അന്ത്രയോസ് ശ്ലീഹായുടെ പിൻഗാമിയുമാണ്. പരി.ശ്ലീഹായെപ്പോലെ കർത്താവേശിമിശിഹായെ മറ്റുള്ളവർക്ക് പരിചയപ്പെടുത്തി കൊടുക്കുവാൻ പരിശുദ്ധന്റെ മാധ്യസ്ഥം നമ്മെ സഹായിക്കട്ടെ...

## ഉപകാരസ്മരണ



ജോൺ മാതാ ഭവൻ



### പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവേ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴി കാണിച്ച് തരികയും എന്നോട് മറ്റുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവ് തരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്ര വലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിൽ ഉണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്നകലുവാനോ വേർപെടുവാനോ ഞാനാഗ്രഹിക്കുന്നില്ല എന്ന് ഞാൻ തീർത്തു പറയുന്നു. നിത്യ മഹത്വത്തിൽ അങ്ങയോട് കൂടെ ആയിരിക്കുവാൻ ഞാനാഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

**ഒരു വിശ്വാസി**

# മതിലുകളില്ലാത്ത മനസ്സിന്റെ ഉടമ

## മാർ ക്ലീമിസ് കാതോലിക്കാ ബാവ

### ബനഡിക്ട് മർ ഗ്രിഗോറിയോസിന് അനേകരുടെ ആദരാഞ്ജലി

തിരുവനന്തപുരം: ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് മതിലുകളില്ലാത്ത മനസ്സിന്റെ ഉടമയായിരുന്നു എന്ന് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ പറഞ്ഞു. പട്ടം സെന്റ് മേരിസ് കത്തീഡ്രലിൽ ആർച്ചുബിഷപ്പ് മാർ ഗ്രിഗോറിയോസിന്റെ 25-ാം ഓർമ്മപ്പെരുന്നാളിൽ സന്ദേശം നൽകുകയായിരുന്നു കാതോലിക്കാ ബാവ. മനുഷ്യമനസ്സുകളിൽ സ്ഥിരപ്രതിഷ്ട നേടുവാൻ മാത്രം വിശാലമനസ്സ് മാർ ഗ്രിഗോറിയോസ് എപ്പോഴും പ്രകടിപ്പിച്ചിരുന്നു. അതിർവരമ്പുകൾ ഇല്ലാതെ അരമനയ്ക്ക് പുറത്ത് സകലരുടെയും ബിഷപ്പാകുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. രാവിലെ 7-ന് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവയുടെ മുഖ്യ കാർമ്മികത്വത്തിൽ സമൂഹബലി നടന്നു. ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ്, ബിഷപ്പുമാരായ ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, ജേക്കബ് മാർ ബർണബാസ്, സാമുവേൽ മാർ ഐറേനിയോസ്, വിൻസന്റ് മാർ പൗലോസ്, ഫിലിപ്പോസ് മാർ സ്തേഫാനോസ്, തോമസ് മാർ യൗസേബിയോസ്, ഗീവർഗ്ഗീസ് മർ മക്കാറിയോസ്, യൂഹാനോൻ മാർ തെയഡോഷ്യസ്, തോമസ് മാർ അന്തോണിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, തിരുവനന്തപുരം ലത്തീൻ അതിരൂപത സഹായമെത്രാൻ ക്രിസ്തുദാസ് എന്നിവർ സഹകാർമ്മികരായിരുന്നു. തുടർന്ന് കബറിടത്തിൽ അനുസ്മരണ ചടങ്ങുകൾ നടന്നു. നഗരത്തിലെ പ്രമുഖരുടെ നീണ്ടനിര ആദരാഞ്ജലികൾ അർപ്പിക്കാൻ എത്തിയിരുന്നു. മന്ത്രിമാരായ കടകംപ്പള്ളി സുരേന്ദ്രൻ, കടന്നപ്പള്ളി രാമചന്ദ്രൻ, കെ. രാജു,



പ്രതിപക്ഷനേതാവ് രമേശ് ചെന്നിത്തല, മേയർ വി. കെ. പ്രശാന്ത്, ഡെപ്യൂട്ടി മേയർ രാഖി രവികുമാർ, സുപ്രീം കോടതി മുൻ ജഡ്ജി സിറിയക്ക് ജോസഫ്, മിസോറാം മുൻ ഗവർണ്ണർ കുമ്മനം രാജശേഖരൻ, പാർല മെന്റംഗങ്ങളായ ശശി തരൂർ, കൊടിക്കുന്നിൽ സുരേഷ്, എംഎൽഎ-മാരായ വി.എസ്. ശിവകുമാർ, സി. ദിവാകരൻ, ബി.സത്യൻ, ശബരിനാഥ്, എം. വിൻസന്റ്, മുൻ മന്ത്രി മാരായ വി. എം സുധീരൻ, എം. എം. ഹസൻ, പന്തളം സുധാകരൻ, എം. വിജയകുമാർ, ഡോ. എ നീലലോഹിതദാസ്, ജോൺസൺ എബ്രഹാം, പത്മജ വേണുഗോപാൽ, ആനാവൂർ നാഗപ്പൻ, നെയ്യാറ്റിൻകര സനൽ, സി. പി ജോൺ, ചെറിയാൻ ഫിലിപ്പ്, വി. വി രാജേഷ്, എം. പീതാംബരക്കുറുപ്പ്, തമ്പാനൂർ രവി, ജോൺസൺ ജോസഫ്, ശാന്തിഗ്രി ആശ്രമം ജനറൽ സെക്രട്ടറി ഗുരുരത്ന ജ്ഞാന തപസി, ചീഫ് സെക്രട്ടറി ടോം ജോസ്, ഡി.ജി.പി ലോക്നാഥ് ബഹ്റ, മുൻ ചീഫ് സെക്രട്ടറിമാരായ ജോൺ മത്തായി, ലിസി ജേക്കബ്, ഡോ. കെ. എം എബ്രഹാം, മുൻ ഡി.ജി.പി ജേക്കബ് പുന്നൂസ്, ചലചിത്ര സംവിധായകൻ അടൂർ ഗോപാലകൃഷ്ണൻ, സൂര്യാ കൃഷ്ണ മൂർത്തി, മോൺ. പി ജോസഫ്, ഇ. എം നജീബ്, കോർപ്പറേഷൻ കൗൺസിലർമാർ എന്നിവർ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസിന്റെ ഛായാചിത്രത്തിനു മുന്നിൽ പുഷ്പാഞ്ജലി അർപ്പിച്ചു.







# വിശ്വാസത്തിലും ക്രിസ്തീയമൂല്യങ്ങളിലും കുടുംബങ്ങളെ ശാക്തീകരിക്കുക: മേജർ ആർക്കിഎപ്പിസ്ക്കോപ്പൽ അസംബ്ലി

## മലങ്കര സുറിയാനി കത്തോലിക്കാ സഭാതല അസംബ്ലി സമാപിച്ചു



തിരുവനന്തപുരം: കുടുംബങ്ങളെ വിശ്വാസത്തിലും സുവിശേഷമൂല്യങ്ങളിലും ശാക്തീകരിക്കുവാൻ മലങ്കര സുറിയാനി കത്തോലിക്കാ മേജർ ആർക്കിഎപ്പിസ്ക്കോപ്പൽ അസംബ്ലി ആഹ്വാനം ചെയ്തു. വിവാഹത്തിന് യുവജനങ്ങളെ വിശുദ്ധമായ പരിശീലനത്തിലൂടെ ഒരുക്കുന്നതിനാവശ്യമായ നിർദ്ദേശങ്ങൾ അസംബ്ലി ചർച്ച ചെയ്തു. വിവാഹ ആഘോഷങ്ങളിൽ വളർന്നുവരുന്ന അനിയന്ത്രിതമായ ആഡംബരങ്ങൾ നിയന്ത്രിക്കേണ്ടത് ആവശ്യമാണ്. വിവാഹാനന്തരം സഭ നിരന്തരമായി ദമ്പതികൾക്കൊപ്പം നിന്ന് അവർ നേരിടുന്ന പ്രശ്നങ്ങളിൽ സഹായിക്കണം. നവമാധ്യമങ്ങളും പുത്തൻ പ്രവണതകളും കുടുംബങ്ങളിൽ സൃഷ്ടിച്ചിരിക്കുന്ന സംസ്കാരത്തെ പ്രതിരോധിക്കേണ്ടതുണ്ട്. മക്കൾ ദൈവത്തിന്റെ ദാനം എന്ന ആശയത്തിൽ അവരെ സ്വീകരിക്കുന്ന ജീവന്റെ സംസ്കാരം കുടുംബങ്ങളിൽ വളരണം. കൃത്രിമ ജനനനിയന്ത്രണം, ഗർഭച്ഛിദ്രം തുടങ്ങിയ സാമൂഹിക തിന്മകൾക്കെതിരെ കുടുംബങ്ങൾ കൂടുതൽ ബോധവത്കരിക്കപ്പെടേണ്ടതുണ്ട്. വാർദ്ധക്യത്തിലുള്ളവർക്കായി നയങ്ങളും പരിപാടികളും ആവിഷ്കരിക്കേണ്ടതുണ്ട്. പ്രകൃതിസൗഹൃദമായ അന്തരീക്ഷവും സംസ്കാരവും കുടുംബങ്ങൾവഴി വളർത്തും. കർമപരിപാടികൾ ആവിഷ്കരിക്കുവാൻ സഭാതലത്തിൽ സെൻട്രൽ സെക്രട്ടറിയേറ്റ് രൂപീകരിക്കണം. അക്രൈസ്തവരുമായിട്ടുള്ള വിവാഹം, സ്വവർഗാനുരാഗികൾ, ട്രാൻസ്ജെന്റർ എന്നീ വിഷയങ്ങളിലുള്ള അജപാലനപരമായ നയങ്ങൾ രൂപീകരിക്കണം.

കഴിഞ്ഞ രണ്ടു ദിവസമായി പട്ടം കാതോലിക്കേറ്റ് സെന്ററിൽ നടന്ന മേജർ ആർക്കിഎപ്പിസ്ക്കോപ്പൽ അസംബ്ലി സമാപിച്ചു. കൃപ നിറയുന്ന കുടുംബങ്ങൾ എന്ന വിഷയത്തിൽ കേന്ദ്രീകരിച്ചു നടന്ന അസംബ്ലിയിൽ സഭയിലെ എല്ലാ മെത്രാപ്പോലിത്താമാരും വൈദിക, സന്യസ്ത, അൽമായ പ്രതിനിധികളും പങ്കെടുത്തു. ഭദ്രാസനങ്ങളിൽനിന്നും മറ്റ് രാജ്യങ്ങളിൽനിന്നും പ്രതിനിധികൾ പങ്കെടുത്തു. സമാപനദിവസമായ ഇന്നലെ രാവിലെ പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടന്ന സമൂഹബലിയിൽ ബിഷപ് ഫിലിപ്പോസ് മാർ സ്തേഫാനോസ് മുഖ്യകാർമികനായിരുന്നു. തുടർന്നു നടന്ന റിപ്പോർട്ടിംഗ് സെഷനിൽ ബിഷപ് ജോസഫ് മാർ തോമസ് മോഡറേറ്ററായിരുന്നു. ഗ്രൂപ്പ് സെക്രട്ടറിമാരായ റവ. ഡോ. സണ്ണി മാത്യു, റവ. ഫാ. ബോവാസ് മാത്യു, റവ. സി. ആർദ്ര, ഡോ. കെ.വി. തോമസ്കുട്ടി, വി.സി. ജോർജ്കുട്ടി, ഡോ. ജിനു എജി, ഷീജ എബ്രഹാം, ജിജി മത്തായി,

മോൻസി ജോർജ്, വി.പി. മത്തായി എന്നിവർ റിപ്പോർട്ട് അവതരിപ്പിച്ചു. തുടർന്ന് നടന്ന പൊതുചർച്ചയിൽ മോൺ. ചെറിയാൻ താഴമൺ മോഡറേറ്ററായിരുന്നു. സീറോ അവറിൽ അസംബ്ലി അംഗങ്ങൾ നൽകിയ 42 ചോദ്യങ്ങൾക്ക് കാതോലിക്കാബാവാ മറുപടി നൽകി. അസംബ്ലി പ്രമേയം സജി ജോൺ, ഏല്ലൻ ജോൺ എന്നിവർ അവതരിപ്പിച്ചു. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് നൽകുന്ന ശുപാർശകൾ റവ. ഫാ. അനുപ് പന്തിരായിതടത്തിൽ അവതരിപ്പിച്ചു. മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ സമാപനസന്ദേശം നൽകി. ബിഷപ് യൂഹാനോൻ മാർ തെയഡോഷ്യസ് പ്രസംഗിച്ചു. അസംബ്ലി പ്രമേയം തയ്യാറാക്കുന്നതിനായി ബിഷപ് തോമസ് മാർ യൗസേബിയൂസ്, ജേക്കബ് പുന്നൂസ്, റവ. ഡോ. മത്തായി കടവിൽ, റവ. ഫാ. ജോസഫ് വള്ളിയാട്ട്, റവ. ഫാ. അനുപ് പന്തിരായിതടത്തിൽ, റവ. സി. ആർദ്ര, ഡോ. കെ.വി. തോമസ്കുട്ടി കൈമലയിൽ, ഏല്ലൻ ജോൺ, സജി ജോൺ എന്നിവർ പ്രവർത്തിച്ചു.

ആർച്ച്ബിഷപ് തോമസ് മാർ കൂറിലോസ്, ബിഷപ്പുമാരായ ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, ജേക്കബ് മാർ ബർണബാസ്, സാമുവൽ മാർ ഐറേനിയോസ്, വിൻസെന്റ് മാർ പൗലോസ്, ഫിലിപ്പോസ് മാർ സ്തേഫാനോസ്, തോമസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ മക്കാറിയോസ്, യൂഹാനോൻ മാർ തെയഡോഷ്യസ്, തോമസ് മാർ അന്തോണിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റോം എന്നിവർ അസംബ്ലിയിൽ സംബന്ധിച്ചു.



മലങ്കര സുറിയാനി കത്തോലിക്കാ സഭ

അഞ്ചൽ വൈദിക ജില്ല



# 20-ാം മത് അഞ്ചൽ കൺവൻഷൻ

2019 നവംബർ 23 ശനി മുതൽ 27 ബുധൻ വരെ

വൈകിട്ട് 04.30 മുതൽ 09.00 വരെ

അഞ്ചൽ സെന്റ് ജോൺസ് സ്കൂൾ ഗ്രൗണ്ടിൽ

മാർ ഗ്രിഗോറിയോസ് ക്യാംപസ്



അത്യഭിവന്ദ്യ കർദിനാൾ

**മോറാൻ മോർ ബസേലിയോസ് ക്ലീമിസ്**

കാതോലിക്കാബാവായും

അഭിവന്ദ്യ

**സാമുവൽ മാർ ഐറേനിയോസ്**

തിരുമേനിയും പങ്കെടുക്കുന്നു





മൗണ്ട് കാർമൽ ധ്യാന കേന്ദ്രത്തിന്റെ നേതൃത്വത്തിൽ

**റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ** നയിക്കുന്നു

**ഏവർക്കും സ്വാഗതം**

